

# ഭാഷാഗദ്യരാമായണം

## കിഷ്കിന്ധാകാണ്ഡം.

# ഭാഷാഗദ്യരാമായണം



## കിഷ്കിന്ധാകാണ്ഡം.

---

ഗദ്യകാരൻ:

സി. കുഞ്ഞുമേനോൻ.

---




പ്രസാധകൻ:

കരുമത്തിൽ ശങ്കുണ്ണിമേനോൻ

കൊല്ലങ്കോട്

---

1933

PRINTED BY C. K. DAMODARAN AT THE

VIDYA VILASAM PRESS,

TELLICHERRY.

---

വില 1 ക.

# അവതാരിക.

---

വാല്മീകിരാമായണത്തെ അടിസ്ഥാനമാക്കി മലയാളഭാഷയിൽ പല കാര്യങ്ങളും ഉണ്ടായിട്ടുണ്ടല്ലൊ. നിരണംകവികളിൽ പ്രധാനിയായിരുന്ന കണ്ണശ്ശപ്പണിക്കർ അക്കാലത്തു നടപ്പുണ്ടായിരുന്ന ഭാഷയിൽ അതു പദ്യമായി എഴുതി.

ചൊല്ലേറിയവാല്മീകിമഹാമുനി
ചൊല്ലിയരാമായണമിനിയേതും
വല്ലാതഞാനിന്നുരചെയ്യുന്നു
മനസിപൊറുക്കമഹാജനമെല്ലാം.
ഉല്ലാസത്തൊടുവിനതാതനയ-
നയന്നുപറന്നാകാശമറൊത്ത
പൊല്ലാമശകികൾതന്നാലാവതു
പോഞ്ഞുവതിന്നാരരുതുനിയുന്നോർ?

ഈ രീതിയിലായിരുന്നു പണിക്കർ തുനിഞ്ഞതു്. കൊട്ടാരക്കരത്തമ്പുരാൻ രാമായണം മുഴുവൻ എട്ടു് ആട്ടക്കഥകളായി രചിച്ചു. പ്രസിദ്ധനായ കോട്ടയത്തു കേരളവമ്മരാജാവു വാല്മീകിരാമായണം പിന്നീടു കിളിപ്പാട്ടായി ഉണ്ടാക്കി. അദ്ദേഹത്തിന്റെ രീതി ഇങ്ങിനെയായിരുന്നു :—

പലതരംപലവിധംഭാഷയിൽചൊല്ലുന്നുണ്ടു്
ഫലമെന്തതിലേററമിതിലെന്നതുംചൊല്ലാം
മൂലത്തിലുള്ളകഥയൊട്ടുമേയൊഴിയാതെ
ചാലവേപറവൻഞാൻഗ്രന്ഥവിസ്തരത്തോടെ
ശബ്ദാത്ഥാലങ്കാരങ്ങൾപാരമായ് വീക്ഷിച്ചില്ല,
ഗൂഢമായുള്ളപൊരുൾമൂഢക്കുംതിരിയുമാ-
റൂഢവൈശദ്യമായിചൊല്ലുവേൻമടിയാതെ.

വള്ളത്തോൾ മഹാകവി, വാല്മീകിരാമായണം നമ്മളുടെ കാലത്താണല്ലോ പദ്യാനപദ്യമായി മലയാളത്തിൽ പരിഭാഷ ചെയ്തതു്. രാമായണംകഥയുടെ പല ഭാഗങ്ങളും പല രീതിയിലും കോ

ലത്തിലും പദ്യകാവ്യങ്ങളായി രചിക്കപ്പെട്ടിട്ടുള്ളതിന്നു കൈയ്യും കണക്കുമില്ല. ആദികവിയായ വാല്മീകിയുടെ ആശയങ്ങളും അലങ്കാരങ്ങളും പിന്നിടുള്ള കവികൾ ഇരവു വാങ്ങിയും കവൎന്നെടുത്തും ഉപയോഗിച്ചതിന്നും ഇന്നും ഉപയോഗിക്കുന്നതിന്നും ഇല്ല കണക്ക്. യഥാൎത്ഥം പറയുന്നതായാൽ കേരളത്തിൽ ഇംഗ്ലീഷുഭാഷ ധാരാളമായി പ്രചരിച്ചുതുടങ്ങിയതിന്നു മുൻപ് ഉണ്ടായ കാവ്യങ്ങളിൽ വിശേഷവിധിയായ വല്ല ആശയങ്ങളോ അലങ്കാരങ്ങളോ കണ്ടാൽ അവ വാല്മീകിയുടെ കാവ്യത്തിൽനിന്ന് അപ്പിടി പകൎത്തവയോ, കണ്ടാൽ എളുപ്പം മനസ്സിലാകാത്തവിധം കോലംമാററി ഉപയോഗിച്ചവയോ ആണെന്നു വിശ്വസിച്ചാൽ വളരെ തെററിപ്പോവാൻ ഇടയില്ല.

ഇങ്ങിനെ കാളിദാസൻ മുൾപ്പെടെയുള്ള മഹാകവികൾപോലും ആശയാലങ്കാരങ്ങൾ പരതിയെടുക്കാനുള്ള കലവറയായി കരുതിപ്പോന്നിരുന്ന വാല്മീകിരാമായണത്തെയാണ്, ശ്രീമാൻ സി. കുഞ്ഞുമേനോൻ അവൎകൾ ഗദ്യത്തിൽ വിവൎത്തനംചെയ്തുതുടങ്ങിയിരിക്കുന്നതു്. ഇതിന്റെ ഒരു ഗദ്യവിവൎത്തനം മുൻപും ഉണ്ടായതായി കണ്ടിട്ടുണ്ട്. അതു പ്രസിദ്ധഗദ്യകവിയായ ശ്രീമാൻ സി. വി. കുഞ്ഞിരാമൻ അവൎകൾ തന്റെ സ്വതസ്സിദ്ധമായ കോമളരീതിയിൽ എഴുതിയതാണ്. അതു പക്ഷെ, രാമായണത്തിന്റെ സാമാന്യം ഒരുക്കമുള്ള ഒരു സംഗ്രഹം മാത്രമേ ആയിരുന്നുള്ളു. ഇതു് അങ്ങിനെയല്ല; വാല്മീകിയുടെ സ്ഥലകാലാദികളുടെ വൎണ്ണനകളും ഉപമാദി അലങ്കാരങ്ങളുംപോലും ഒഴിക്കാതെയാണ് ഈ വിവൎത്തനം. പദ്യകാവ്യോചിതങ്ങളായ ആശയങ്ങളും വൎണ്ണനകളും അലങ്കാരങ്ങളും ഗദ്യത്തിൽ അതേ സമ്പ്രദായത്തിൽ എഴുതി വായനക്കാരെ മുഷിപ്പിക്കാതിരിക്കുവാൻ എളുപ്പമല്ല.

കാവ്യത്തിന്റെ അനേകഗുണങ്ങളിൽ പ്രധാനമായ ഒന്ന് അതിന്റെ ഭാഷാരീതിയിലുള്ള സംഗീതസുഖമാണ്. പദ്യകാവ്യത്തിലെയും ഗദ്യകാവ്യത്തിലെയും സംഗീതസുഖങ്ങൾക്കു വ്യത്യാസമുണ്ട്. പദ്യകാവ്യോചിതമായ പ്രത്യേക അലങ്കാരാദികളെ ഗദ്യത്തിലാക്കു

മ്പോൾ, ഗദ്യോചിതമായ ഭേദഗതികൾ വരുത്തുവാൻ ശ്രദ്ധിച്ചില്ലെങ്കിൽ, മൃദംഗം തിരിച്ചുപിടിച്ച് അതിന്മേൽ കോലെടുത്തു കൊട്ടിയാലുള്ള അനുഭവം ഉണ്ടായിരിക്കും. അതുകൊണ്ടു പദ്യകാവ്യത്തെ ഗദ്യത്തിൽ വിവൎത്തനംചെയ്യുമ്പോൾ പലതും സൂക്ഷിപ്പാനുണ്ട്. വിശേഷിച്ചും വാല്മീകിയെപ്പോലുള്ള മഹാകവികളുടെ കാവ്യത്തിൽ, ഗദ്യവിവൎത്തനചിന്തയോടുകൂടി, കൈവെക്കുമ്പോൾ അത്യധികം സൂക്ഷിക്കേണം.

ഈ കാൎയ്യത്തിൽ കുഞ്ചുമേനോൻ അവൎകൾക്കു നേരിട്ട പ്രയാസവും അദ്ദേഹം ചെയ്ത വിജയകരമായ അധ്വാനവും ഈ ഗ്രന്ഥത്തിലെ ഓരോ വാക്യവും വിളിച്ചുപറയുന്നുണ്ട്.

മേനോൻ അവൎകൾ "സുന്ദരകാണ്ഡം"കൊണ്ടാണ് വിവൎത്തനം ആരംഭിച്ചത്. ആ കാണ്ഡം ഇതിന്നുമുമ്പുതന്നെ അച്ചടിപ്പിച്ചു പ്രസിദ്ധംചെയ്കയും മതിരാശി പാഠപുസ്തക കമ്മിററിക്കാർ അതു പാഠപുസ്തകമായി അംഗീകരിക്കയും ചെയ്തുകഴിഞ്ഞിരിക്കുന്നു. അതിന്നു പണ്ഡിതശിരോമണിയും "ഏകലവ്യ"ന്യായേന എൻെറ ഗുരുനാഥനും ആയ ശ്രീമാൻ പാറമ്പത്തു രയിരുനായർ അവൎകൾ ഒരു അവതാരിക എഴുതീട്ടുണ്ട്. "കാളിദാസാദികവികൾക്കുകൂടി മാതൃകാഭൂതങ്ങളും സഹൃദയഹൃദയാഹ്ലാദകങ്ങളും ആയ ഉപമാദ്യലങ്കാരങ്ങളെ ഈ ഗദ്യത്തിൽ അംഗവൈകല്യം യാതൊന്നും വരുത്താതെ വിപരിണമിപ്പിച്ച ഗ്രന്ഥകൎത്താവു് ധന്യവാദാൎഹനാണെന്നു പറയുന്നതിൽ സഹൃദയന്മാൎക്കു വൈമത്യം ഉണ്ടാകുമെന്നു തോന്നുന്നില്ല", എന്നു അദ്ദേഹംനിസ്സംശയം അഭിപ്രായപ്പെട്ടിട്ടുള്ള സ്ഥിതിക്ക് ഈ വിവൎത്തനത്തെപ്പററി മറെറാരാൾ വിശേഷിച്ചൊന്നും പറയേണ്ടതില്ല.

വാക്യങ്ങൾ വളച്ചുപുളച്ചു ദീൎഘിപ്പിച്ച പെരുമ്പാമ്പിൻസ്വരൂപത്തിൽ ആക്കാതെ ദൃഢമായും ശക്തിയോടും ബന്ധിച്ചിട്ടുള്ളതിനാൽ, അവയിൽ ഉപയോഗിച്ച ദുൎല്ലഭം ചില സംസ്കൃതപദങ്ങൾ വായനക്കാൎക്കു ശല്യങ്ങളായിത്തീരുന്നില്ല. എന്നാൽ ദുൎല്ലഭം ചില ദിക്കിൽ അസ്വാരസ്യം തോന്നിയതു്, ഇനിയത്തെ കാണ്ഡങ്ങൾ വിവൎത്തനംചെയ്യുമ്പോൾ ഒഴിച്ചുകണ്ടെങ്കിൽ നന്നായിരുന്നുവെന്നുള്ള

അഭിപ്രായത്തോടുകൂടി ഇവിടെ എടുത്തുപറയാതെ നിവൃത്തിയില്ല. "എന്നു പറഞ്ഞു" "എന്നു മറുപടി പറഞ്ഞു", എന്നിങ്ങിനെ പറഞ്ഞാൽ മതിയാവുന്നിടങ്ങളിൽ, "എന്നു വചിച്ചു" "എന്നു പ്രതിവചിച്ചു", എന്നും മററും ഉപയോഗിച്ചതു് അത്ര രുചികരമായി ത്തോന്നില്ല.

ഗ്രന്ഥകത്താവിൻെറ പാണ്ഡിത്യവും പരിശ്രമശീലവും ഈ ഗ്രന്ഥത്തിൽ ധാരാളം പ്രത്യക്ഷപ്പെടുന്നുണ്ടു്. ആദികവിയുടെ മഹാകാവ്യത്തിൻെറ വിശേഷവിധി ഗുണങ്ങൾ, സംസ്കൃതം അറിഞ്ഞുകൂടാത്തവക്കു ഗ്രഹിപ്പാൻ ഈ ഗ്രന്ഥം ഇടവരുത്താതെയിരിക്കയില്ല. ഈ കിഷ്കിന്ധാകാണ്ഡത്തേയും സഹൃദയന്മാരും പാഠപുസ്തകകമ്മിററിക്കാരും ആദരിക്കാതിരിക്കയില്ലെന്നു ഞാൻ വിശ്വസിക്കുകയും ഗ്രന്ഥകത്താവു്, രാമായണത്തിലെ ശേഷം നാലു കാണ്ഡങ്ങളും ഉടനെ പരിവത്തനം ചെയ്തുകാണ്മാൻ ആഗ്രഹിക്കുകയും ചെയ്യുന്നു.



തലശ്ശേരി
17—I—'33.

മൂർക്കോത്തു കുമാരൻ.

# വാത്മീകിരാമായണം

## കിഷ്കിന്ധാകാണ്ഡം

### സർഗ്ഗം-1

ഉല്പലങ്ങളും മത്സ്യങ്ങളുംകൊണ്ട് എത്രയും മനോഹരമായിരുന്ന പമ്പയുടെ തീരത്തിൽ ദുഃഖവിവശനായ ശ്രീരാഘവൻ ലക്ഷ്മണനോടുംകൂടെ ചെന്നുനിന്നു. നിസ്സീമമായ അതിന്റെ കാന്തിമൂലം ഇന്ദ്രിയങ്ങൾ ക്ഷോഭിച്ച് ആ പുരുഷപുംഗവൻ കാമന്നു വശംവദനായി. വൈഡൂര്യംപോലെ തിളങ്ങുന്ന നിർമ്മലജലവും ദളദലിതങ്ങളായ കാന്താരവിന്ദങ്ങളും ആ പൊയ്കയുടെ സീമാതീതമായ ശോഭയെ വർദ്ധിപ്പിച്ചു. പുഷ്പഫലങ്ങളാൽ സുസമൃദ്ധങ്ങളായ ഭൂരുഹങ്ങൾകൊണ്ടു ചുറവുമുള്ള പ്രദേശം ഏററവും സാന്ദ്രമായിരുന്നു. ഓരോ വൃക്ഷവും ഉത്തുംഗശൃംഗങ്ങളോടുകൂടിയ ഓരോ പർവ്വതംപോലെ ദൃശ്യമായി. സീതയെപ്പിരിഞ്ഞും ഭരതനെച്ചിന്തിച്ചും സന്തപിച്ചുകൊണ്ടിരുന്ന രാമചന്ദ്രന്ന് വസന്തവുംകൂടി ശോകവിവർദ്ധനമായിപ്പരിണമിച്ചു. വിവിധവർണ്ണങ്ങളുള്ള പുഷ്പങ്ങൾ ചിന്നി ഉൽഫുല്ലപങ്കജങ്ങൾകൊണ്ടു ചിത്രിതമായിരുന്ന ആ രമ്യസരസ്സ് ചുററും അധിവസിച്ചുവന്നിരുന്ന സർപ്പങ്ങൾ, മൃഗപക്ഷികൾ തുടങ്ങിയ അസംഖ്യം ജന്തുക്കളാൽ സങ്കീർണ്ണമായിരുന്നു. നീലപീതവർണ്ണങ്ങൾ ഇടകലർന്നിരുന്ന ഇളംപുല്ലുകൾ വനഭൂമിയെ രത്നകമ്പളം വിരിച്ചതുപോലെ ശോഭിപ്പിച്ചു. അഗ്രഭാഗം പൂത്തുനിന്നിരുന്ന വനതരുക്കളിൽ പുഷ്പവല്ലികൾ യഥേഷ്ടം ചുററിപ്പടൎന്ന് വനതലത്തെ സർവ്വാകർഷകമാക്കി. വായു സുഖകരമാംവണ്ണം വീശി, മന്മഥോദ്ദീപകമായ വസന്തത്തിന്നു ശക്തികൂട്ടി. പുഷ്പസമ്പത്തിയാൽ സുപ്രഭയോടെ വിളങ്ങിക്കൊണ്ടിരുന്ന ഓരോ വൃക്ഷവും കാററടിച്ചു ചലിച്ചു; കർമ്മേഘങ്ങൾ ജലധാരയെയെന്നപോലെ അവ

കുസുമങ്ങൾ വർഷിച്ചു. വീണതും വീഴുന്നതും വീഴാറായതുമായ എല്ലാ പുഷ്പങ്ങളേയും ചലിപ്പിച്ചുകൊണ്ടു മാരുതൻ സർവ്വത്ര നടനംചെയ്തു. വൃക്ഷശാഖകൾ ഇളകുമ്പോൾ, അവയിൽ ചെന്നു പററി തേൻ നുകർന്നിരുന്ന ഷൾപദങ്ങൾ സ്ഥാനംവിട്ടു പറന്നു മാരുതൻെറ കുഴലൂത്തിന്നു തക്കവണ്ണം ശ്രുതിപിടിച്ചു. അദ്രിഗുഹയിൽ ചെന്നു ടിച്ചു വീണ്ടും ഗംഭീരതരം പുറത്തേക്കു പോന്നിരുന്ന ഗന്ധവാഹനൻ വൃക്ഷങ്ങളെ നൃത്തംചെയ്യിക്കുവാനെന്നപോലെ താളമിട്ടു ഗാനംചെയ്തു. മാമരങ്ങൾ കാററിൽ ഉലഞ്ഞു് അന്യോന്യം കോർത്തുകെട്ടി മാലാകാരങ്ങളായി. ചന്ദനശീതളമായ വാതം സൌരഭ്യം വഹിച്ചുകൊണ്ടു മന്ദം മന്ദം പ്രസരിച്ചു. വണ്ടുകളുടെ ഝങ്കാരം കേട്ടു വൃക്ഷങ്ങൾ അന്യോന്യം സംഭാഷണംചെയ്യുകയാണെന്നു തോന്നി. തൊട്ടുതുടൎന്നു സാനുക്കളിൽനിന്നിരുന്ന പുഷ്പിതദ്രുമങ്ങൾ പർവ്വതശൃംഗങ്ങളെന്നപോലെ കാണപ്പെട്ടു. കുസുമം നിറഞ്ഞുള്ള ശാഖകൾ ഭ്രമരങ്ങളാകുന്ന ശിരോഭൂഷണം അണിഞ്ഞു് ഉത്സാഹത്തോടെ നൃത്തംചെയ്തു. കുസുമസമൃദ്ധിയാൽ കർണ്ണികാരവൃക്ഷങ്ങൾ പീതവസ്ത്രം ധരിച്ചു സ്വർണ്ണാഭരണങ്ങൾ അണിഞ്ഞുനില്ക്കുന്ന നരന്മാരെപ്പോലെ പരിലസിച്ചു. പക്ഷികളുടെ ആനന്ദകരമായ കൂജിതം ദിക്കുകളെ മുഖരിതങ്ങളാക്കി. സീതയുടെ വിരഹംനിമിത്തം കഠിനമായി ക്ലേശിക്കുന്ന ശ്രീരാഘവന്നു് ആ മോഹനവസന്തം തികച്ചും ശല്യമായി ഭവിച്ചു. കോകിലങ്ങളുടെ ശബ്ദം കേട്ടു് അവ തന്നോടു ക്ഷേമവൃത്തം കഥിക്കുകയാണെന്നു മദനാർത്തനായ ദാശരഥി ചിന്തിച്ചു. കാട്ടുചോലയിൽ മന്മഥാർത്തിയോടെ വിഹരിച്ചുകൊണ്ടിരുന്ന നത്തുകളുടെ കാഴ്ച ആ ധീരപുരുഷൻെറ തപ്തഹൃദയത്തെ ദുർജ്ജരമാക്കി. ദുസ്സഹമായ മാരപീഡയോടെ ആ പുരുഷകേസരി ഇങ്ങിനെ വിലപിച്ചു: "ഹ! പ്രിയെ! മുമ്പു നാം ആശ്രമത്തിൽ വസിച്ചിരുന്ന കാലത്തു നീ ഒരിക്കൽ ഇവയുടെ ക്രീഡാലാപങ്ങൾ കേട്ടു് എന്നെ വിളിച്ചു് എത്രയും അഭിനന്ദിക്കയുണ്ടായല്ലൊ. വിവിധസ്വനത്തോടെ നദിച്ചും ഉല്ലാസത്തോടെ ക്രീഡിച്ചുംകൊണ്ടിരിക്കുന്ന ഈ മദിച്ച പക്ഷികൾ ഇതാ എന്നിൽ

മാരമാൽ വളത്തുന്നു. ഇതാ ഇവ ലതകളിലും ഗുല്മങ്ങളിലും ചെന്നുചേരുന്നു. ആൺപക്ഷികളോടു ചെന്നണയുന്ന പിടകൾ മററു പിടകളാൽ അഭിനന്ദിക്കപ്പെടുന്നു. നത്തുകൾ മൂളിയും മയിലുകൾ നിനദിച്ചും വനമെങ്ങും മുഴങ്ങുന്നു. ഹാ! വിദേഹജെ! അശോകപ്പൂങ്കുലയാകുന്ന ചെങ്കനൽ, ചെന്തളിരാകുന്ന ജ്വാല, വണ്ടുകളുടെ ആരവം എന്നീ സന്നാഹങ്ങളോടെ ഇതാ വസന്തം എന്നെ ച്ചുട്ടെരിപ്പാൻ ഒരുങ്ങുന്നു. സുപക്ഷ്മയും സുകേശിനിയും മധുരഭാഷിണിയുമായ നിന്നെപ്പിരിഞ്ഞ് ഈ ജീവിതം എനിക്കെന്തിന്? ഭവതിയുടെ വിയോഗം ഞാൻ എങ്ങിനെ പൊറുക്കട്ടെ. ഹേ! മനോഹരി! മഞ്ജുതരമായ ഈ കുയിൽനാദം ഭവതിക്കെത്രയും പ്രിയപ്പെട്ടതാണല്ലൊ. വസന്തസംഭൃതമായ ഈ മദനാഗ്നിയിൽ ഞാൻ അചിരേണ ഭസ്മമാകും. ഭവതിയെപ്പിരിഞ്ഞിരിക്കുന്ന എന്നെ ഈ രമ്യതരുക്കളുംകൂടി അതിനിർദ്ദയം പീഡിപ്പിക്കുന്നു. ദൃഷ്ടിയിൽനിന്നും അകന്നിരുന്നിട്ടാണ് ഭവതി എനിൽ അനംഗതാപം വളത്തുന്നത്. എന്നാൽ ഈ വസന്തമൊ ദൃഷ്ടിയിൽ ഇരുന്നുകൊണ്ടുതന്നെ എന്നെ സുദുസ്സഹം പരിതപിപ്പിക്കുന്നു. ഹ! വല്ലഭെ! ഈ വസന്തവും മൃഗശാബാക്ഷിയായ നീയും ഒരുപോലെ എന്നെ പീഡിപ്പിക്കുന്നുണ്ട്. ഇതാ മയിലുകൾ ആടുന്നു. വിടത്തിയിരിക്കുന്ന ഇവയുടെ പീലികൾ കാററടിച്ചിളകി സ്ഫടികനിർമ്മിതമായ ഗവാക്ഷങ്ങൾപോലെ തിളങ്ങുന്നു. മദനാർത്തങ്ങളായ ഇവ ചുററിച്ചുഴന്നാടുന്നതോടുകൂടി മന്മഥൻ എന്നെ സമ്മർദ്ദിക്കയും ചെയ്യുന്നു. ആൺമയിൽ ആടുന്നതു കണ്ടു പെൺമയിൽ മദനാർത്തിയോടെ ചെന്നു തൻെറ കാന്തനോടു ചേരുന്നു. ഹ! സീതെ! എന്നിൽനിന്നും നിന്നെ അകററിയ ആശരൻ ഈ മയിൽപേടയെ കണ്ടിരിക്കയില്ല. കണ്ടിരുന്നുവെങ്കിൽ ഇതിൻെറ ഭർത്താവും എന്നെപ്പോലെതന്നെ ഇപ്പോൾ മന്മഥബാണങ്ങളാൽ ഉന്മഥിതനായേനെ. ഈ തിര്യഗ്ജാതികളിൽപോലും അന്യോന്യമുള്ള അനുരാഗം എത്രയും ദൃഢമായതാണ്. ഇതാ കാമാതുരയായ ഈ മയിൽപേട ഇതിൻെറ കാമുകനെ രമിപ്പിക്കുന്നു. അനപഹൃതയായിരു

ന്നുവെങ്കിൽ ഇതേവിധംതന്നെ ഭവതിയും മദനവിവശനായ ഭവതിയുടെ കാന്തനെ പരിതോഷിപ്പിക്കുമായിരുന്നു. തിങ്ങിനില്ക്കുന്ന ഈ വസന്തമഞ്ജരികളുംകൂടി എനിക്കു പ്രയോജനശൂന്യങ്ങളായിട്ടാണ് ഭവിക്കുന്നത്. ഭവതിയുടെ വിയോഗം സഹിക്കവയ്യാഞ്ഞിട്ടെന്നപോലെ തരുക്കളിൽനിന്ന് എത്ര വസന്തകുസുമങ്ങളാണ് കൊഴിഞ്ഞു നിഷ്ഫലങ്ങളാകുന്നത്. ഇതാ പക്ഷികൾ വൃക്ഷശാഖകളിൽ സംഘംചേർന്നിരുന്നു ചിലയ്ക്കുന്നു. കളരവത്തോടുകൂടിയ ഇവയുടെ അന്യോന്യസംവാദം കാമികളുടെ ഹൃദയം തകർക്കുന്നതുതാണ്. ഭവതി വസിക്കുന്ന സ്ഥലത്തും വസന്തം ഉണ്ടെന്നു വരുമൊ. ഭവതിയും ഇപ്പോൾ അംഗജാർത്തിയാൽ പരിതപിക്കയാണൊ? ഇല്ല, എന്റെ പ്രാണവല്ലഭ വസിക്കുന്ന ദിക്കിൽ വസന്തം ഉണ്ടാകയില്ല. ഹ! പ്രാണേശ്വരി! എന്നെപ്പിരിഞ്ഞു ഭവതി വസിക്കുന്നതെങ്ങിനെ? ആ പ്രദേശത്തും വസന്തം ഉണ്ടെന്നു വരാമല്ലൊ. എന്നാൽ ശത്രുകരത്തിൽ അകപ്പെട്ടിരിക്കുന്ന ഭവതി ഈ വസന്തകാലം എങ്ങിനെ കഴിച്ചുകൂട്ടും. വസന്തജന്യമായ ഈ ദുഃഖം സഹിക്കവയ്യാതെ ഭവതി ഇപ്പോൾ പ്രാണങ്ങൾ വെടിഞ്ഞിരിക്കുമൊ? സതീതിലകവും നിർമ്മലയുമായ നീ എന്നെപ്പിരിഞ്ഞിരിപ്പാൻ തീരെ അശക്തയാണ്. സുഗന്ധശീതളവും സുഖസ്പർശവുമായ ഈ മന്ദപവനൻപോലും ഹ! മധുരഭാഷിണി! ഭവതിയെ ചിന്തിച്ചു സന്തപിക്കുന്ന എനിക്കു പാവകനു തുല്യം ഭയങ്കരനായിത്തീരുന്നു. നിന്നോടുകൂടെ വസിച്ചിരുന്നകാലത്ത് എതൊരു മന്ദമാരുതൻ എനിക്കു സുഖപ്രദനായിരുന്നുവൊ ആ മാരുതൻതന്നെ ഇപ്പോൾ ശോകാർത്തനായ എനിക്കു ചെന്തീയായിപ്പരിണമിക്കുന്നു. പ്രാണഭയത്തോടെ കരുണസ്വനം പുറപ്പെടുവിച്ചുകൊണ്ട് അന്നൊരുനാൾ ആകാശത്തിൽ പാഞ്ഞുപറന്നുകൊണ്ടിരുന്ന വായസമല്ലയൊ ഇതാ ഇപ്പോൾ ഈ മരത്തിലിരുന്നു സസന്തോഷം കൂജനംചെയ്യുന്നു! ഹ! ബലിഭോക്താവെ! സുകേശിനിയായ എന്റെ പ്രാണവല്ലഭയെ എന്നിൽനിന്നും അകററിയതു നീയാണൊ? അങ്ങിനെയാണെങ്കിൽ നീതന്നെ ഇപ്പോൾ

രുചിരാപാംഗിയായ അവളെ എന്നോടു യോജിപ്പിക്കുക. ഹ! മനോഹരെ! ഹൃദയാകർഷകങ്ങളായ ഈ വൃക്ഷങ്ങൾതോറും പക്ഷികൾ പറന്നുചുററുന്നു. മന്മഥപീഡയാൽ തളൎന്നുപോകുന്ന തൻെറ കാന്തയൊടെന്നപോലെ ഉലഞ്ഞാടുന്ന ഈ പൂങ്കുലകളിൽ വണ്ടുകൾ ചെന്നണയുന്നു. വസന്തമാധുരിയോടെ പരിലസിക്കുന്ന ഈ അശോകദ്രുമങ്ങളും കാമികൾക്കു ശോകജനകങ്ങളാണ്. മാരുതൻനിമിത്തം ചഞ്ചലിച്ചുകൊണ്ടിരിക്കുന്ന ഈ പൂങ്കുലകൾ ഇതാ എന്നെ പ്രഹരിപ്പാൻ ഒരുമ്പെടുകയാണെന്നു തോന്നുന്നു. ഹ! ജനകജെ! നിതാന്തശോഭയോടെ പൂത്തുനില്ക്കുന്ന ഈ തേന്മാവുകളിൽ പതിഞ്ഞുപോയ എൻെറ ദൃഷ്ടികൾ തിരികെ വലിച്ചെടുപ്പാൻ ഞാൻ ശക്തനാകുന്നില്ല. അവ അതാതിടങ്ങളിൽത്തന്നെ ഉറച്ചുപോകുന്നതേയുള്ളു. കുറിക്കൂട്ടുകൾ പൂശി വിലാസഗൎവ്വത്താലെന്നവണ്ണം പുഷ്പിച്ചു പരിലസിക്കുന്ന ഈ ദിവ്യതരുക്കൾ കാററിൽ ഉലയുന്നതോടുകൂടി ഹാ! മന്മഥൻ എൻെറ ഹൃദയത്തേയും ഉലയ്ക്കുന്നു. മംഗളകാന്തിയാൽ സൎവ്വത്ര മനോജ്ഞമായ ഈ പമ്പാവനം കിന്നരസ്ത്രീകൾക്കൊരു കേളിരംഗം തന്നെ. എങ്ങും ഒരുപോലെ പ്രസരിച്ചുകൊണ്ടിരിക്കുന്ന പുഷ്പഗന്ധം ആൎക്കും ആനന്ദം നല്കുന്നതാണ്. ഇതാ പ്രസന്നതോയത്തിൽ പ്രതിബിംബിച്ചുകൊണ്ടു കുസുമങ്ങൾ ബാലാൎക്കപ്രഭയോടെ വിളങ്ങുന്നു. വിടൎന്നുനില്ക്കുന്ന അബ്ജം, നീലോല്പലം തുടങ്ങിയ ഓരോ പുഷ്പവും ഓരോ തേജഃപുഞ്ജമാണെന്നു തോന്നിപ്പോകും. ഹംസം, കുളക്കോഴി എന്നീ നീൎപ്പക്ഷികൾക്കു് ഈ പമ്പാതീരം ഒരു ക്രീഡാഗൃഹമായിത്തീൎന്നിട്ടുണ്ടു്. വികസിച്ച വിചിത്രഭാസ്സോടെ വിളങ്ങുന്ന ഈ സൌഗന്ധികങ്ങൾ ശ്ലാഘ്യതമങ്ങളെന്നേ പറഞ്ഞുകൂടു. മദോന്മത്തങ്ങളായ ദ്വിരേഫങ്ങളാൽ സംമൎദ്ദിക്കപ്പെട്ട എത്ര കേസരങ്ങളാണ് ഈ സരസ്സിൽ വീണുകിടക്കുന്നതു്. അവ ബാലസൂൎയ്യനെപ്പോലെ ചുററും കാന്തി പരത്തുന്നു. സലിലാൎത്ഥികളായ ആന, മാൻ തുടങ്ങിയ അനേകം മൃഗങ്ങൾ ഇതാ ഇവിടെ വന്നുചേരുന്നു. അവ വനശോഭയെ എത്രയെങ്കിലും വൎദ്ധിപ്പിക്കുന്നതുമുണ്ടു്. വാതോദ്ധതങ്ങളായ ഊൎമ്മികളാൽ

താഡിക്കപ്പെട്ട പങ്കജങ്ങൾ ഇതാ ഈ പുഷ്കരണിയിൽ മന്ദമായി ചലിക്കുന്നു. ഹ! സുമദ്ധ്യമെ! ഭവതിക്കു പങ്കജങ്ങൾ എത്രയും പ്രിയപ്പെട്ടവയാണല്ലൊ. ഭവതിയെപ്പിരിഞ്ഞുള്ള ഈ ലോകവാസത്തിൽ എനിക്കു തീരെ കൊതിയില്ല. ഹ! മന്മഥന്റെ കൌടില്യം—കാണ്മാൻ സാധിക്കുന്നില്ലെങ്കിലും ഭവതിയെ അവൻ എന്റെ സ്മരണയിൽത്തന്നെ എപ്പോഴും നിർത്തുന്നുണ്ട്. പുഷ്പിതദ്രുമങ്ങളാൽ എത്രയും രമണീയമായിത്തീർന്നിട്ടുള്ള ഈ വസന്തം ഇനിയെങ്കിലും എന്നെ ശല്യപ്പെടുത്താതിരുന്നാൽ ഈ മാരപീഡ സഹിപ്പാൻ പക്ഷെ എനിക്കു സാധിക്കും. ഭവതിയോടുകൂടെ വസിച്ചിരുന്ന കാലത്തു് ഏതേതു പദാൎത്ഥങ്ങൾ എനിക്കു ഹൃദയരമ്യങ്ങളായിരുന്നുവോ അവ ഓരോന്നും എനിക്കിപ്പോൾ ശോകജനകമായിട്ടാണ് തീരുന്നതു്. കൂമ്പിപ്പോകുന്ന ഈ പങ്കജങ്ങളുടെ ഓരോ ദലവും കാണുമ്പോൾ ഇടയ്ക്കിടെ ഇമകൾ കൂട്ടുന്ന ഭവതിയുടെ കോമളനയനങ്ങൾ എന്നിൽ ഭൂരിതേജസ്സോടെ നിഴലിക്കുന്നു. പത്മകേസരങ്ങളിൽ പെരുമാറിയും വൃക്ഷശാഖകളെ തഴുകിയും കൊണ്ടു സഞ്ചരിക്കുന്ന ഈ മന്ദാനിലൻ ഭവതിയുടെ നിശ്വാസവായുപോലെ എത്രയും ഹൃദ്യമാണ്. പമ്പക്കു തെക്കുവശത്തുള്ള പൎവ്വതസാനുവിൽ കൎണ്ണികാരതരുക്കൾ അതാ നിറച്ചും പുഷ്പിച്ചു നില്ക്കുന്നു. അവയുടെ സുരുചിരമായ കാന്തി എന്റെ ഹൃദയത്തെ അപഹരിക്കുന്നു. അമൂല്യങ്ങളായ അസംഖ്യം ധാതുക്കൾ നിക്ഷേപിക്കപ്പെട്ടിട്ടുള്ള ഈ ഗിരിശ്രേഷ്ഠൻ, കാററടിക്കുമ്പോൾ വിവിധവൎണ്ണത്തോടുകൂടി അതിലോലമായ രേണുപടലങ്ങൾ നാലുദിക്കും യഥേഷ്ടം വിതറുന്നു. ഇല മുഴുവൻ കൊഴിഞ്ഞുവീണു് പുഷ്പം മാത്രം അവശേഷിച്ചിട്ടുള്ള ഈ പ്ലാശ്‌വൃക്ഷങ്ങളുടെ നിസ്തുലമായ കാന്തി ഒരിക്കലും വിസ്മരിക്കത്തക്കതല്ല. അവ പൎവ്വതസാനുക്കളെപ്പോലും ഉദ്ദീപിപ്പിക്കുന്നു. പുഷ്പിച്ചും പൂന്തേൻഗന്ധം സൎവ്വത്ര വ്യാപിപ്പിച്ചുംകൊണ്ടു് മല്ലിക, മുല്ല, കണവീരം, കരുനൊച്ചി, കേതകം, ചെമന്തി, കുരുക്കുത്തിമുല്ല, ഇരിപ്പ, ആവൽ, നീർവഞ്ഞി, ഇലഞ്ഞി, ചെമ്പകം, എൾച്ചെടി, നാഗം, നീർമാതളം,

കടമ്പ്, ഇത്തി, പതിമുകം, അശോകം, പാച്ചോററി, അങ്കോലം കുരണ്ഡം, വേപ്പ്, ചൂതം, പാതിരി, കോവിദാരം, നാരകം, നീർ മരുത്, പൊൻകൈത, നാഗവരി, മുഞ്ഞ, മഞ്ഞവാക, പിലാശ്ശ്, ചുകന്ന ഞെരിഞ്ഞൽ, തൊട്ടകാര, രക്തചന്ദനം, കുരബകം, കിംശുകം, ഹിന്താലം തുടങ്ങിയ വൃക്ഷങ്ങളും തരുക്കളും ഈ പമ്പാ തീരത്തിൽ അത്ഭുതതേജസ്സോടെ പരിലസിക്കുന്നുണ്ട്. കാററിൽ ഉലഞ്ഞാടുന്ന ഈ വിടപികളിൽ ചുററിക്കയറുന്ന ലതാസമൂഹം മദനാൎത്തകളായ അംഗനമാരെപ്പോലെ വിളങ്ങുന്നു. പുഷ്പഗന്ധം ആസ്വദിച്ചുകൊണ്ടു മന്ദമാരുതൻ പൎവ്വതങ്ങൾതോറും വൃക്ഷങ്ങൾ തോറും സാനന്ദം ചുററുന്നു. ചില വൃക്ഷങ്ങൾ മധുഗന്ധം പൊഴിച്ചുകൊണ്ടേയിരിക്കുന്നുണ്ട്. മററു ചിലവ മൊട്ടിട്ടു ശ്യാമവൎണ്ണത്തോടെ വിളങ്ങുന്നു. പൂന്തേൻ നുകരുവാൻ കൊതിച്ചു മണ്ടുന്ന ഷൾപദങ്ങൾ ഇതോ രുചിയുള്ളത് അല്ല അതോ എന്നന്വേഷിച്ചുകൊണ്ടു സസംഭ്രമം ഓരോ പുഷ്പത്തിലും ചെന്നു പാറുന്നു. ഒന്നിൽനിന്നു പെട്ടെന്നെഴുന്നേററു മറെറാന്നിൽ ചെന്നുവീഴുന്നു. കൊഴിഞ്ഞുവീണിട്ടുള്ള ഈ പുഷ്പങ്ങൾ കണ്ടാൽ വനത്തിലും രത്നകംബളം വിരിച്ചുതുടങ്ങിയൊ എന്നു തോന്നിപ്പോകും. ഈ വസന്തമാസത്തിലെ പുഷ്പസമ്പത്തി എത്രയും ആനന്ദം നല്കുന്നതാണ്. ഇതിന്റെ മാഹാത്മ്യം അനിൎവ്വചനീയം തന്നെ. ഞാൻ ഞാൻ മുമ്പിൽ—എന്ന നിലയിലാണ് ഇവ ഓരോന്നും പുഷ്പിക്കുന്നതു്. അളികളുടെ നിനാദംനിമിത്തം വൃക്ഷങ്ങൾ അന്യോന്യം സംഭാഷണംചെയ്കയാണെന്നുതന്നെ തോന്നുന്നുണ്ട്. ഇതാ ഒരു നീർക്കോഴി ഇതിന്റെ കാന്തയോടൊന്നിച്ചു വിരഹിക്കുന്നു. ഹ! വിദേഹജെ! ഈ കാഴ്ചകളെല്ലാം ഭവതിയെപ്പിരിഞ്ഞിരിക്കുന്ന എനിക്ക് എങ്ങിനെ കാമോദ്ദീപകങ്ങളല്ലാതെ ഭവിക്കും. പ്രശസ്തമായ ഈ സരസ്സംക്രുടി എനിക്കു ശൂന്യപ്രയോജനമായിത്തീരുന്നുവല്ലൊ. ഗുണഗണംകൊണ്ട് ഇതു സ്വൎന്നദിയോടു തുല്യമാണ്. ഹ! വല്ലഭെ! സതീതിലകമായ ഭവതിയെ കണ്ടുകിട്ടുന്നുവെങ്കിൽ ഭവതിയോടൊന്നിച്ച് ഈ രമ്യകാനനത്തിൽത്തന്നെ വസിപ്പാനാണ് ഞാൻ

ഇച്ഛിക്കുന്നത്. ഇന്ദ്രപട്ടംകിട്ടിയാലും എനിക്കു വേണ്ട. അയോദ്ധ്യയിലും എനിക്കു കൊതിയില്ല. ഇളംപുല്ലു മൂടി ഈവിധം സുരുചിരമായ വനഭൂമിയിൽ ഭവതിയോടൊന്നിച്ചു വിഹരിപ്പാൻ ഇടവരുന്നുവെങ്കിൽ അതുതന്നെയാണ് എനിക്കിന്ദ്രപട്ടം. അതുതന്നെയാണ് അയോദ്ധ്യാവാസം. മററൊരു വസ്തുവിലും എന്റെ ചിത്തം പ്രവേശിക്കയില്ല. ഇതാ പലതരം കുസുമങ്ങൾകൊണ്ടു പത്രപംക്തി നിസ്തുലകാന്തിയോടെ വിളങ്ങുന്നു. ഇവ കാന്തയെ വേർപിട്ടു ശൂന്യപ്രായനായിരിക്കുന്ന എന്നിൽ ചിത്തമോഹം വളർത്തുന്നു. കുളുർത്ത ജലംകൊണ്ടു സുസമ്പൂർണ്ണമായ ഈ പമ്പ എത്രയും രമ്യം തന്നെ:— ചക്രവാകങ്ങൾ ഇതിൽ നീന്തുന്നു. നീർക്കോഴികൾ, നീർക്കാക്കകൾ, ക്രൗഞ്ചങ്ങൾ എന്നിവ യഥേഷ്ടം രമിക്കുന്നു. ഏണങ്ങൾ ചുററും നടന്നു മേയുന്നു. ഹ! ആയതാക്ഷി! ഇവയെല്ലാം എന്റെ കാമജ്വരത്തിനു മതിയായ കാരണങ്ങളാണ്. മഞ്ജുളഗാത്രിയും ഇന്ദുവദനയുമായ ഭവതിയെ ഓർക്കുമ്പോൾ എന്റെ അന്തരംഗം മദനാഗ്നിയിൽ ദഹിക്കുന്നുണ്ട്. വിചിത്രതരമായ ഈ പച്ചതസാനുവിൽ ഏണങ്ങൾ പിടകളോടു ചേർന്നു പരിതുഷ്ടരാകുന്നു. ഹ! വിദേഹജെ! ഭവതി ഇപ്പോൾ എന്റെ സമീപത്തുണ്ടായിരുന്നുവെങ്കിൽ ഇവയെപ്പോലെതന്നെ ഞാനും നിസ്സംശയം പരിതുഷ്ടനായേനെ. ഇതാ ഈ ഗിരിതടത്തിൽ ചരിക്കുന്ന പക്ഷികളും എന്നിൽ ഉന്മാദം വളർത്തുവാൻ സുസമർത്ഥങ്ങളാണ്. ഹ! പ്രാണേശ്വരി! ഭവതിയെ കണ്ടുകിട്ടിയാൽ മാത്രമെ എനിക്കിനി സ്വൈരമുണ്ടാവൂ. ഭവതി ഒരുമിച്ചുണ്ടെങ്കിൽ മാത്രമെ ഈ പമ്പയിൽനിന്നടിക്കുന്ന കുളുർത്ത കാററും എനിക്കു സുഖനിദാനമാവൂ. പത്മം, സൌഗന്ധികം എന്നീ കുസുമങ്ങളുടെ സുരുചിരഗന്ധം എങ്ങും വ്യാപിച്ചുകൊണ്ടിരിക്കുന്ന ഈ രമ്യഭൂമിയിൽ വസിപ്പാൻ സുഖികൾക്കെ സാദ്ധ്യമാവൂ. ഹ! രുചിരകേശിനി! എന്നെപ്പിരിഞ്ഞു നീ എങ്ങിനെ പ്രാണങ്ങൾ ധരിക്കും. ധർമ്മനീതികൾ നിർബ്ബന്ധപൂർവ്വം അനുഷ്ഠിച്ചുപോരുന്ന സത്യവ്രതനായ നിന്റെ പിതാവോടു സജ്ജനസഭ

യിൽ ചെന്നു ഞാൻ കുശലം പറയുന്നതെന്തു്? ഞാൻ എത്രയും ഭാഗ്യംകെട്ടവനാണ്. പിതൃവാക്യപരിപാലനാൎത്ഥം ഞാൻ ഘോരവനം പ്രാപിച്ചു. സാദ്ധ്വിയും സുവ്രതയുമായ ഭവതിയും എന്നോടൊന്നിച്ചു പോന്നുവല്ലൊ. ഹാ! ജനകജെ! ഭവതി ഇപ്പോൾ എവിടെ? കളഭാഷിണിയായ നിന്നെപ്പിരിഞ്ഞു ഞാൻ ജീവിക്കുകയൊ? രാജ്യഭ്രഷ്ടനായി മനസ്സുടഞ്ഞുപോയ എന്നെ വിശ്വസിച്ചു നീ പോന്നുവല്ലൊ. സ്നിഗ്ദ്ധപക്ഷ്മാക്ഷിയും സുരഭിലയുമായ നിൻെറ പൂൎണ്ണേന്ദുനിഭമായ കോമളവദനം കാണാതെ എൻെറ ചിത്തം തകരുന്നു. പുഞ്ചിരി പൊഴിയുന്ന നിൻെറ മംഗളമൊഴികൾ—നിസ്തുലമായ ആ അമൃതമൊഴികൾ ഇതാ ഇപ്പോഴും എൻെറ കൎണ്ണരന്ധ്രങ്ങളിൽ വന്നു വീഴുന്നപോലെ തോന്നുന്നു. അനംഗപീഡയേററു വലയുന്ന എൻെറ സമീപത്തു് ഇപ്പോൾ ഭവതി ഉണ്ടായിരുന്നുവെങ്കിൽ ഭവതിയുടെ അമൃതമധുരമായ ആ വാക്കുകൾ എന്നെ എത്രമാത്രം ആശ്വസിപ്പിക്കുമായിരുന്നു. ഞാൻ അയോദ്ധ്യയിൽ ചെല്ലുമ്പോൾ എൻെറ സ്നുഷയെവിടെ എന്നു കൌസല്യ ചോദിക്കുമല്ലൊ. അപ്പോൾ ഞാൻ അവരെ എങ്ങിനെ സമാധാനിപ്പിക്കട്ടെ? ഹാ! ലക്ഷ്മണ! ഭ്രാതൃവത്സലനായ ഭരതൻെറ സമീപം നീ ചെന്നുചേരുക. വൈദേഹിയെപ്പിരിഞ്ഞു ജീവിപ്പാൻ ഞാൻ ശക്തനല്ല." മഹാത്മാവായ രാമചന്ദ്രൻ ഇപ്രകാരം അനാഥനെപ്പോലെ കേഴുന്നതു കണ്ടു ലക്ഷ്മണൻ ജ്യേഷ്ഠനെ ഇങ്ങിനെ ആശ്വസിപ്പിച്ചു. "ഹേ! രാമഭദ്ര! അങ്ങെയ്ക്കു മംഗളം ഭവിക്കും. ഹേ! പുരുഷപുംഗവ! നിന്തിരുവടി വിഷാദിക്കരുത്. നിന്തിരുവടിയെപ്പോലുള്ള മഹാത്മാക്കളുടെ ഹൃദയം ഇങ്ങിനെ കലങ്ങുന്നതു യോഗ്യമല്ല. ബുദ്ധിക്ഷയവും അവൎക്കു ചേൎന്നതല്ല. അതിയായുള്ള സ്നേഹപ്രസക്തിയാൽ നനഞ്ഞ തിരിപോലും കത്തിയെരിയുന്നു. ഹേ! അനഘ! ഈ വിയോഗദുഃഖം ഓൎത്തിട്ടെങ്കിലും അങ്ങുന്നു പ്രിയജനത്തോടുള്ള വാത്സല്യം വെടിയുക. പാതാളത്തിലൊ അതിന്നപ്പുറത്തുള്ള വല്ല ലോകത്തുതന്നെയൊ ചെല്ലുന്നുവെങ്കിലും രാവണൻ ലോകത്തിൽ ഇല്ലെന്നുവരുമൊ?

വഞ്ചകാഗ്രണിയായ അവന്റെ വൃത്താന്തം സൂക്ഷ്മമായി ഗ്രഹിക്കുക യെ വേണ്ടു. ഒന്നുകിൽ അവൻ സീതയെ വിട്ടുതരും. അല്ലെങ്കിൽ ജീവിതം ഉപേക്ഷിക്കും. മിഥിലാത്മജയെ വിട്ടുതരാതെ അവൻ ദേവമാതാവിന്റെ ഉദരത്തിൽചെന്നൊളിക്കുന്നുവെങ്കിലും അവ നെ ഞാൻ വിടുന്നതല്ല. മരണംതന്നെയാണു് അവന്നു ഗതി. ആര്യ! നിന്തിരുവടിക്കു സ്വസ്തി ഭവിക്കട്ടെ. അങ്ങുന്നു് ഈ ഹൃ ദയവൈവശ്യം വെടിയുക. കൈവിട്ടുപോയ ദ്രവ്യം പരിശ്രമംകൂ ടാതെ തിരികെ വന്നുചേരുന്നില്ല. ഹേ! അനഘാത്മ! ഉത്സാഹം തന്നെയാണു് ഉത്തമമായ ബലം. അതിൽ കവിഞ്ഞു് ഒരു ശക്തി യുമില്ല. ഉത്സാഹിയായ ഒരുവന്നു ദുർല്ലഭമായിട്ടൊന്നുമില്ല. അവൻ കാര്യലബ്ധിയിൽ കഴങ്ങുന്നതുമില്ല. ഉത്സാഹത്തെത്തന്നെ ദൃഢ മായാശ്രയിക്കുന്നുവെങ്കിൽ നിശ്ചയമായും നമുക്കു ജനകാത്മജയെ ലഭിക്കാം. അങ്ങുന്നു് കാമവൃത്തിയെ കൈവിട്ടു ശോകത്തെ പരി ത്യജിക്ക. ആവിധം ചെയ്യുന്നവനല്ലയോ മഹാത്മാവു് — അവൻ തന്നെയല്ലെ ആത്മജ്ഞാനി — മഹാത്മാവായിരുന്നിട്ടും അങ്ങുന്നു് ആത്മാവിനെ അറിയാത്തതെന്താണു്?" ക്ലേശം നിമിത്തം കലുഷി തചിത്തനായ ശ്രീരാഘവൻ ലക്ഷ്മണന്റെ ഈ ശോഭനവാക്കുകൾ കേട്ട് ശോകമോഹങ്ങൾ പരിത്യജിച്ചു ധൈര്യം കൈക്കൊണ്ടു. അനന്തരം അചിന്ത്യപരാക്രമനായ രാമഭദ്രൻ ആകുലഭാവം വിട്ടു ലക്ഷ്മണനോടുകൂടെ സുരുചിരവും ശുഭകരവുമായ ദ്രുമങ്ങൾ നിറ ഞ്ഞുനില്ക്കുന്ന പമ്പ കടന്നു യാത്രചെയ്തു. മഹാവനങ്ങൾ കാട്ടുചോ ലകൾ ഭയങ്കരവിലങ്ങൾ എന്നിവയെല്ലാം കണ്ടുകൊണ്ടു് അവർ സഞ്ചരിച്ചു. മത്തമാതംഗത്തിന്റേതുപോലെ ഗംഭീരമായ ഗമന വും സുസ്ഥിരമായ ധൈര്യവും ഉള്ള ലക്ഷ്മണൻ ധർമ്മാനുസാരം ജ്യേ ഷ്ഠനെ അനുഗമിച്ചു. അത്ഭുതാകാരരായ ആ പുരുഷപുംഗവർ ഇ ങ്ങിനെ ഋഷ്യമൂകസാനുക്കളിൽ സഞ്ചരിച്ചുകൊണ്ടിരിക്കെ ബല വാനും വാനരസേനാനായകനുമായ സുഗ്രീവൻ അവരെക്കണ്ടു ഭയ പ്പെട്ടു. ചിത്തഭയത്താൽ സ്തംഭിച്ചുപോയ അവൻ അരക്ഷണത്തി ൽ അവിടെനിന്നു കുതിച്ചുപാഞ്ഞു് തന്റെ കൂറുകാരുടെ സമീപം ചെന്നുചേർന്നു.

---

യിൽ ചെന്നു ഞാൻ കുശലം പറയുന്നതെന്ത്? ഞാൻ എത്രയും ഭാഗ്യംകെട്ടവനാണ്. പിതൃവാക്യപരിപാലനാർത്ഥം ഞാൻ ഘോരവനം പ്രാപിച്ചു. സാദ്ധ്വിയും സുവ്രതയുമായ ഭവതിയും എന്നോടൊന്നിച്ചു പോന്നുവല്ലൊ. ഹാ! ജനകജെ! ഭവതി ഇപ്പോൾ എവിടെ? കളഭാഷിണിയായ നിന്നെപ്പിരിഞ്ഞു ഞാൻ ജീവിക്കുകയൊ? രാജ്യഭ്രഷ്ടനായി മനസ്സടഞ്ഞുപോയ എന്നെ വിശ്വസിച്ചു നീ പോന്നുവല്ലൊ. സ്നിഗ്ദ്ധപത്മാക്ഷിയും സുരഭിലയുമായ നിന്റെ പൂർണ്ണേന്ദുനിഭമായ കോമളവദനം കാണാതെ എന്റെ ചിത്തം തകരുന്നു. പുഞ്ചിരി പൊഴിയുന്ന നിന്റെ മംഗളമൊഴികൾ—നിസ്തുലമായ ആ അമൃതമൊഴികൾ ഇതാ ഇപ്പോഴും എന്റെ കർണ്ണരന്ധ്രങ്ങളിൽ വന്നു വീഴുന്നപോലെ തോന്നുന്നു. അനംഗപീഡയേറ്റു വലയുന്ന എന്റെ സമീപത്ത് ഇപ്പോൾ ഭവതി ഉണ്ടായിരുന്നുവെങ്കിൽ ഭവതിയുടെ അമൃതമധുരമായ ആ വാക്കുകൾ എന്നെ എത്രമാത്രം ആശ്വസിപ്പിക്കുമായിരുന്നു. ഞാൻ അയോദ്ധ്യയിൽ ചെല്ലുമ്പോൾ എന്റെ സ്നുഷയെവിടെ എന്നു കൌസല്യ ചോദിക്കുമല്ലൊ. അപ്പോൾ ഞാൻ അവരെ എങ്ങിനെ സമാധാനിപ്പിക്കട്ടെ? ഹാ! ലക്ഷ്മണ! ഭ്രാതൃവത്സലനായ ഭരതന്റെ സമീപം നീ ചെന്നുചേരുക. വൈദേഹിയെപ്പിരിഞ്ഞു ജീവിപ്പാൻ ഞാൻ ശക്തനല്ല." മഹാത്മാവായ രാമചന്ദ്രൻ ഇപ്രകാരം അനാഥനെപ്പോലെ കേഴുന്നതു കണ്ടു ലക്ഷ്മണൻ ജ്യേഷ്ഠനെ ഇങ്ങിനെ ആശ്വസിപ്പിച്ചു. "ഹേ! രാമഭദ്ര! അങ്ങയ്ക്കു മംഗളം ഭവിക്കും. ഹേ! പുരുഷപുംഗവ! നിന്തിരുവടി വിഷാദിക്കരുത്. നിന്തിരുവടിയെപ്പോലുള്ള മഹാത്മാക്കളുടെ ഹൃദയം ഇങ്ങിനെ കലങ്ങുന്നതു യോഗ്യമല്ല. ബുദ്ധിക്ഷയവും അവൎക്കു ചേൎന്നതല്ല. അതിയായുള്ള സ്നേഹപ്രസക്തിയാൽ നനഞ്ഞ തിരിപോലും കത്തിയെരിയുന്നു. ഹേ! അനഘ! ഈ വിയോഗദുഃഖം ഓൎത്തിട്ടെങ്കിലും അങ്ങുന്നു പ്രിയജനത്തോടുള്ള വാത്സല്യം വെടിയുക. പാതാളത്തിലൊ അതിന്നപ്പുറത്തുള്ള വല്ല ലോകത്തുതന്നെയൊ ചെല്ലുന്നുവെങ്കിലും രാവണൻ ലോകത്തിൽ ഇല്ലെന്നുവരുമൊ?

ണ്. ബാലിയെ ഇവിടെ ഭയപ്പെടേണ്ടതില്ല. ഹേ! ഹരിശ്വര! അവനെശ്ശങ്കിച്ചിട്ടാണല്ലൊ നിന്തിരുവടി ഇങ്ങോട്ടു പാഞ്ഞുപോന്നത്. ക്രൂരദർശനനായ അവൻ ഇവിടെ എങ്ങുമില്ല. നിന്തിരുവടിയെ ഈവിധം പരിതപിപ്പിക്കുന്ന ആ ഘോരവഞ്ചകൻ—ദുരാത്മാവും നിന്തിരുവടിയുടെ ജ്യേഷ്ഠനുമായ ബാലി ഇവിടെ അടുക്കപോലുമില്ല. കഷ്ടം! അങ്ങുന്നു അങ്ങയുടെ വാനരസ്വഭാവം വ്യക്തമാക്കുന്നുവല്ലൊ! ലഘുചിത്തതകൊണ്ടാണ് നിന്തിരുവടിക്ക് ഈവിധം മതിഭ്രമമുണ്ടാകുന്നത്. നിന്തിരുവടി ഹൃദയത്തെ സുസ്ഥിരമാക്കുക. ബുദ്ധിവിജ്ഞാനസമ്പന്നനായ അങ്ങുന്ന് കാര്യഗൌരവം നല്ലപോലെ ചിന്തിക്ക. ഒട്ടും ആലോചനകൂടാതെ തോന്നിയപോലെ വല്ലതും ആചരിക്കുന്നതു യോഗ്യമല്ല. രാജാക്കന്മാർ ഇപ്രകാരമായാൽ പ്രജകൾക്കു ശാന്തിയുണ്ടാകുന്നതെങ്ങിനെ?" മതിശാലിയായ മാരുതിയുടെ ഈ സരസോക്തികൾ കേട്ടു സുഗ്രീവൻ ഇങ്ങിനെ പ്രതിവചിച്ചു: "ദീർഘബാഹുക്കളും മഹാതേജസ്വികളും ദേവതുല്യപരാക്രമികളുമായ ഇവർ വരചാപശസ്ത്രങ്ങൾ ധരിച്ചു വരുന്നതു കണ്ടാൽ ആർക്കുതന്നെ ഭയം ജനിക്കയില്ല. ഈ പുരുഷോത്തമന്മാർ ബാലിയുടെ ഹിതാനുവർത്തികളാണെന്നു ഞാൻ പെട്ടെന്നു ശങ്കിച്ചുപോയി. രാജാക്കന്മാക്കു വിശ്വസ്തമിത്രങ്ങൾ എത്രയെങ്കിലുമുണ്ടാവാം. ഇവരും ആ കൂട്ടത്തിൽ പെട്ടവരല്ലെന്നു വിശ്വസിച്ചുകൂടാ. ഗൂഢചാരികളായ രിപുക്കളെ കണ്ടറിവാനുള്ള ശക്തി ഏവനും അവശ്യം വേണ്ടതാണ്. എല്ലാവരേയും ഒരുപോലെ കരുതിയാൽ ചിലപ്പോൾ അവിശ്വസ്തരിൽനിന്നും പ്രഹരമേല്പാൻ ഇടവന്നേയ്ക്കും. ബാലി കാര്യത്തിൽ ബഹുചതുരനാണ്. രാജാക്കന്മാരിൽ കൂടുതൽ കാഴ്ചയും അവൻ കാണുന്നു. അരികുലത്തെ നിശ്ശേഷം മുടിപ്പാനുള്ള ത്രാണിയും അവന്നു കുറവില്ല. ഹേ! പ്ലവംഗമ! നീ ഒരു പ്രാകൃതവേഷം പൂണ്ടു ചെന്നു് ആകാരം സംഭാഷണരീതി എന്നിവ സൂക്ഷിച്ച് അവർ ആരെന്നും അവരുടെ ഇംഗിതമെന്തെന്നും ഉള്ള യാഥാർത്ഥ്യം മനസ്സിലാക്കണം. അവരുടെ ഭാവവും എന്തെന്നു നല്ലപോലെ ഗ്രഹിക്കുക. നിർമ്മലന്മാ

രാണെന്നു തോന്നുന്നപക്ഷം സ്തുതിച്ചു-പ്രീതരാക്കി എന്നോടിണങ്ങുവാൻതക്കവണ്ണം മധുരവാക്കുകൾകൊണ്ട് അവരെ വശപ്പെടുത്തുക. ഭയങ്കരചാപബാണങ്ങൾ ധരിച്ച് അവർ ഈ ഘോര കാനനത്തിൽ സഞ്ചരിക്കുന്നതിന്റെ ഉദ്ദേശമെന്തെന്നും പ്രത്യേകം മനസ്സിലാക്കണം. അവർ ദുഷ്ടബുദ്ധികളൊ ശിഷ്ടബുദ്ധികളൊ എന്നു നല്ലപോലെ ഗ്രഹിച്ചതിന്നുശേഷമേ അടുത്തുകൂടൂ." ദുരാസദനും സുഭീമനുമായ സുഗ്രിവന്റെ ആജ്ഞയനുസരിച്ച ഹനുമാൻ, ബലശാലികളും മഹാനുഭാവരുമായ രാമലക്ഷ്മണന്മാരുടെ അടുക്കലേക്കു പുറപ്പെട്ടു.

---

## സർഗ്ഗം-3

ഉഗ്രതേജസ്വിയായ സുഗ്രീവന്റെ വാക്കുകൾ കേട്ടു മാരുതി ഋശ്യമൂകപർവ്വതത്തിൽനിന്നു രാമലക്ഷ്മണന്മാരുടെ സമീപത്തേക്കു പുറപ്പെട്ട് തന്റെ കപിരൂപം വെടിഞ്ഞ് വിശിഷ്ടമായൊരു ഭിക്ഷുവേഷം കൈക്കൊണ്ടു. വാനരശ്രേഷ്ഠനായ അവൻ അത്യാദരത്തോടെ രാമലക്ഷ്മണന്മാരെ പ്രണിപതിച്ച് അവരെ ഏററവും പ്രശംസിച്ചു. ധീരാത്മാവും വാനരാധിപനുമായ അവൻ മൃദുവാക്കുകൾകൊണ്ടു സത്യസന്ധരും പരാക്രമശാലികളുമായ ആ സഹോദരന്മാരെ യഥാവിധി അച്ചിച്ചു. അനന്തരം ഹനുമാൻ അമരതുല്യരും ഉഗ്രവ്രതരും താപസവേഷധാരികളുമായ രാമലക്ഷ്മണന്മാരോടിങ്ങിനെ സംഭാഷണം തുടന്നു. "ഹെ! ഉഗ്രപ്രതാപികളെ! സദ്വർണ്ണരായ നിങ്ങൾ ഇരുവരും ഇവിടെ വന്നുചേന്നതെങ്ങിനെ? മാൻകൂട്ടവും കാട്ടാളരും നിങ്ങളെക്കണ്ടു സുഭീതിയോടെ മണ്ടുന്നു. പർവ്വതസാനുക്കളിൽ നൃത്തംചെയ്യുന്ന ഈ ഉന്നതദ്രുമങ്ങൾപോലും ഗംഭീരതരമായ നിങ്ങളുടെ അവലോകനം നിമിത്തം പരിത്രസ്തരാകുന്നു. ശുഭ്രജലംകൊണ്ടു സമ്പൂർണ്ണമായ ഈ പുഷ്കരണി നിങ്ങളുടെ ആഗമനത്താൽ ഇതാ വിശിഷ്യ ശോഭിക്കുന്നു. ആഹവധീരരും സുവർണ്ണകാന്തിയോടെ തിളങ്ങുന്നവരും

വല്ക്കലധാരികളുമായ നിങ്ങൾ ആരാണ്? ദീർഘബാഹുക്കളും സിംഹാദിബലവിക്രമന്മാരുമായ നിങ്ങളുടെ പ്രശാന്തഗംഭീരമായ വീക്ഷണം നിങ്ങളിൽ ഉദ്ഗളന്മായ പൌരുഷത്തെ വ്യക്തമാക്കുന്നു. നിങ്ങൾ ഇരുവരും ഇങ്ങിനെ കിതക്കുന്നതെന്താണ്? ധർമ്മാനുസാരം പ്രജകളെ പരിപാലിപ്പാനുള്ള പ്രാപ്തിയും പൌരുഷവും നിങ്ങൾക്കുണ്ട്. ഋഷഭേന്ദ്രനെപ്പോലെ മഹാപ്രതാപികളും വീര്യബലങ്ങൾകൊണ്ടു സുപ്രസിദ്ധന്മാരുമായ നിങ്ങളിൽ ശ്രീയും സൌന്ദര്യവും ഒന്നിനൊന്നു മേലെ വിളങ്ങുന്നു. കരീന്ദ്രഹസ്തംപോലെ നീണ്ടു നിങ്ങളുടെ ഭുജങ്ങൾ നിങ്ങളിൽ പരിലസിക്കുന്ന വീരശോഭയ്ക്കു് ഏറ്റവും യോജ്യങ്ങളാണ്. സുദർശനചക്രംപോലെയും മഹേന്ദ്രവജ്രംപോലെയും പ്രകാശിക്കുന്ന നിങ്ങളുടെ വിശിഷ്ടകാർമ്മുകങ്ങൾ. ഹാ! പരാക്രമികളെ! നിങ്ങൾ ആരെന്നറിവാൻ ഞാൻ കൊതിക്കുന്നു. മഹൽപ്രഭയും പ്രവൃദ്ധപൌരുഷവും സ്ഫുരിക്കുന്ന നിങ്ങളുടെ ആഗമനംനിമിത്തം ഇതാ പർവ്വതങ്ങൾപോലും ഉജ്ജ്വലിക്കുന്നു. അമരദ്യുതികളും നാടുവാഴേണ്ടവരുമായ നിങ്ങൾ ജടാമകുടം ധരിച്ചതെന്തിന്ന്? താപസവേഷം ധരിപ്പാൻ കാരണമെന്ത്? ചീരവസനങ്ങൾ നിങ്ങൾക്കു ചേർന്നതോ? ചേതോഹരങ്ങളായ നിങ്ങളുടെ നേത്രങ്ങൾ നീണ്ടു പത്മദളംപോലെ പ്രകാശിക്കുന്നു. ശൂരരും ധീരരുമായ നിങ്ങൾക്കു് അന്യോന്യം വളരെ സാമ്യമുണ്ട്. യദൃച്ഛയാ അമരപുരിയിൽനിന്നു വന്നവരാണൊ നിങ്ങൾ? അല്ല, സൂര്യചന്ദ്രന്മാർതന്നെ ഭൂമിയിൽ അവതരിച്ചിരിക്കയൊ? നിങ്ങൾ യഥാർത്ഥത്തിൽ മാനുഷർ തന്നെയൊ? അല്ല, ദേവന്മാരൊ? സിംഹതുല്യമായ സ്കന്ധം, വിരിഞ്ഞ മാർവ്വിടം, വ്യാഘ്രപരാക്രമം, മഹോത്സാഹത്തെ പ്രദർശിപ്പിക്കുന്ന ദിവ്യതേജസ്സ്, പരിഘംപോലെ ആയതവും സുബലിഷ്ഠവുമായ ബാഹുയുഗളം ഇവയെല്ലാംകൊണ്ടു നിങ്ങൾ അതിമാനുഷരാണെന്നു ഞാൻ ഊഹിക്കുന്നു. അമൂല്യങ്ങളും സുപ്രഭങ്ങളുമായ ആഭരണങ്ങൾ യഥേഷ്ടം അണിയേണ്ടുന്ന നിങ്ങൾ ഇങ്ങിനെ ഭൂഷണഹീനരായി സഞ്ചരിക്കുന്നതെന്താണ്. ഊഴി മുഴവൻ തൃപ്തികരമാംവണ്ണം ഭരിപ്പാൻപോലും നിങ്ങൾക്കു ത്രാണിയുണ്ട്.

ഉത്തമലേപനങ്ങൾകൊണ്ടു സവിശേഷം അലങ്കരിക്കപ്പെട്ടിട്ടുള്ള
നിങ്ങളുടെ വിചിത്രകാർമ്മുകം ഹേമവിഭൂഷിതമായ ഇന്ദ്രചാപം
പോലെ പരിലസിക്കുന്നു. ക്രുദ്ധസർപ്പംപോലെ മൃതികരങ്ങളായ
തീവ്രബാണങ്ങൾകൊണ്ടു നിറഞ്ഞ നിങ്ങളുടെ ആവനാഴികളും
എത്രയും രമ്യങ്ങൾതന്നെ. പൊൻപിടിയിട്ട നീണ്ടു റീറിയുള്ള
നിങ്ങളുടെ ഖഡ്ഗങ്ങൾ ഉറയൊഴിച്ച സർപ്പംപോലെ ഭൂശതരം ഉജ്ജ്വ
ലങ്ങളാണ്. ഹെ! മഹാത്മാക്കളെ! നിങ്ങളുടെ സന്നിധിയിൽ
വന്നുനിന്ന് ഈവിധം വചിക്കുന്ന എന്നോടു ഒരു വാക്കുപോലും
പ്രതിവചിക്കാത്തതെന്താണ്? ധർമ്മനിരതനും മഹാമനസ്കനുമാ
യി സുഗ്രീവനെന്നൊരു വാനരാധിപനുണ്ട്. തൻെറ ഭ്രാതാ
വിൻെറ നിഷ്ഠുരകൃത്യംനിമിത്തം കഠിനവ്യഥയോടെ ആ പരാക്രമ
ശാലി ജഗത്തുമുഴുവൻ ചുററുന്നു. വാനരനായകനും മഹാത്മാവു
മായ സുഗ്രീവൻ കല്പിച്ചിട്ടാണ് ഞാൻ ഭവാന്മാരുടെ മുമ്പാകെ
വന്നിട്ടുള്ളത്. എൻെറ പേർ ഹനുമാനെന്നാണ്. സുധാർമ്മിക
നായ സുഗ്രീവൻ നിങ്ങൾ രണ്ടുപേരുടെയും സഖ്യത്തെ ഹൃദയ
പൂർവ്വം കാംക്ഷിക്കുന്നു. ഞാൻ ആ കപീശ്വരൻെറ സചിവനും
മരുത്തിൻെറ പുത്രനുമാണ്. കാമരൂപിയും കാമചാരിയുമായ
ഞാൻ സുഗ്രീവൻെറ ആജ്ഞയനുസരിച്ചാണ് ഈ സന്യാസി
വേഷം കൈക്കൊണ്ടത്. ഋശ്യമൂകപർവ്വതത്തിൽനിന്നാണ് ഇവി
ടെ ആഗതനായത്." വീരലക്ഷ്മിയാൽ ഉജ്ജ്വലിക്കുന്ന രാമലക്ഷ്മ
ണന്മാരോടിങ്ങിനെ പ്രവചിച്ച് വാക്യജ്ഞകോവിദനായ ഹനുമാൻ
അല്പനേരം മൌനം ദീക്ഷിച്ചു. വായുജൻെറ ഈ മംഗളമൊഴി
കൾ ശ്രവിച്ച് മഹാതേജസ്വിയായ രാമചന്ദ്രൻ പരമസന്തുഷ്ട
നായി. ആ മഹാത്മാവ് അരികെ നില്ക്കുന്ന തൻെറ സഹജ
നോടിങ്ങിനെ വചിച്ചു: "ഹേ! ലക്ഷ്മണ! ഹനുമാൻ പറഞ്ഞ
തെല്ലാം നീ സശ്രദ്ധം കേട്ടുവല്ലൊ. ഈ കപികുഞ്ജരൻ ഉത്തമോ
ത്തമനായ സുഗ്രീവൻെറ സചിവനാണെന്നല്ലെ പറഞ്ഞത്. ആ
സുഗ്രീവനെയാണല്ലൊ നാം അന്വേഷിക്കുന്നത്. അവൻെറ
സമീപത്തുതന്നെ നാം ഇപ്പോൾ വന്നുചേർന്നു. നമുക്ക പാവാന

ള്ളതു സൎവ്വം വാക്യജ്ഞനും സുഗ്രീവമന്ത്രിയുമായ ഇവനോടു സവിസ്തരം പറയുക. ഹെ! അരിന്ദമ! വാക്യജ്ഞനായ ഇവന്റെ ഭാഷിതം കൎണ്ണമധുരം തന്നെ. ഋഗ്വേദം, യജുൎവ്വേദം, സാമവേദം, എന്നിവ നല്ലവണ്ണം അഭ്യസിച്ചിട്ടുള്ളവൎക്ക മാത്രമെ സുധയ്ക്കുതുല്യം ശുദ്ധിയും സ്വാദുമുള്ള ഈവിധം മനോഹരമൊഴികൾ ഉച്ചരിച്ചുകൂടു. ഇവന്നു വ്യാകരണത്തിൽ പരിപൂൎണ്ണജ്ഞാനമുണ്ട് നിശ്ചയം. ഇത്രനേരം സംഭാഷണംചെയ്തിട്ടും ഒരപശബ്ദവും ഇവന്റെ നാവിൽനിന്നു വീണിട്ടില്ല. അവയവങ്ങളിൽ ഒരു 'ഗോഷ്ഠിയും' സ്ഫുരിച്ചതുമില്ല. മിതവും സുവ്യക്തവുമായ ഇവന്റെ വചനധാരകൾ ആസ്വാദ്യങ്ങൾതന്നെ. ഒട്ടും ബദ്ധപ്പാടുകൂടാതെ ഹൃദയത്തിൽനിന്നും പുറപ്പെടുന്ന ഇവന്റെ ഓരൊ വചനവും മദ്ധ്യമസ്വരത്തിൽ കണ്ഠനാളത്തിൽക്കൂടെ സമ്മോഹനതരം നിൎഗ്ഗമിക്കുന്നുണ്ട്. ശബ്ദഭംഗിയും സംസ്കാരക്രമവുംകൊണ്ട് എത്രയും രമ്യമായ ഇവന്റെ ഓരോ മൊഴിയും മാധുൎയ്യംനിമിത്തം ഹൃദയത്തെ ഹരിക്കുന്നു. ത്രിസ്ഥാനങ്ങളിലും തൊട്ടുപുറപ്പെടുന്ന സ്വരങ്ങളുടെ ചേൎച്ച അത്യന്തം രുചിരമെന്നെ പറഞ്ഞുകൂടു. ഇവന്റെ ഭാഷിതം ആൎക്കുതന്നെ ഹൃദ്യമാകയില്ല? വാളെടുത്തടുക്കുന്ന വൈരിയെപ്പോലും അരിശം അടക്കി ആഹ്ലാദിപ്പിപ്പാൻ ഇവന്റെ അമൃതവചനങ്ങൾക്ക ശക്തിയുണ്ട്. ഇവനെപ്പോലെ സമൎത്ഥനായൊരു ദൂതൻ ഏതൊരു പാൎത്ഥിവന്നില്ലയൊ അവന്റെ ഇംഗിതം സൎവ്വവും നിഷ്ഫലംതന്നെ. മിടുക്കുള്ള ഒരു ദൂതന്റെ വാങ്മാധുൎയ്യംനിമിത്തം ഭൂപന്മാർ ഇച്ഛിച്ച സമസ്തകാൎയ്യവും നേടുന്നു." തന്റെ ഭ്രാതാവിന്റെ ഈ മംഗളമൊഴികൾ കേട്ടു സുമിത്രാത്മജനും നയവിനീതനുമായ ലക്ഷ്മണൻ, പവനസുതനും കപിപുംഗവനുമായ ആഞ്ജനേയനെ നോക്കി ഇങ്ങിനെ ഉരചെയ്തു: "ഹേ! മരുൽസുത! ലോകമാന്യനായ സുഗ്രീവന്റെ മാഹാത്മ്യം ഞങ്ങൾ നല്ലവണ്ണം അറിയുന്നു. ആ കപിശ്രേഷ്ഠനെത്തന്നെയാണ് ഞങ്ങൾ ഇപ്പോൾ അന്വേഷിക്കുന്നത്. ഹേ! ഹരിപ്രവീര! സുഗ്രീവന്റെ ഇഷ്ടം എന്തൊ അതുപ്രകാരം പ്രവൎത്തിപ്പാൻ ഞങ്ങൾ സന്നദ്ധ

രാണ്." ലക്ഷ്മണന്റെ ഈ ശോഭനവചനങ്ങൾ ശ്രവിച്ച മാരുതി ഏററവും സന്തുഷ്ടനായി. "മേലിൽ വിജയംതന്നെ" എന്നിങ്ങിനെ ചിന്തിച്ച ഹനുമാൻ മഹോത്സാഹികളായ രാമലക്ഷ്മണന്മാരോട്ട സഖ്യംചെയ്യാൻ കോപ്പുകൂട്ടി.

---

## സർഗ്ഗം-4

---

രാമലക്ഷ്മണന്മാരുടെ ഈ മംഗലമധുരവാക്കുകൾ കേട്ട ഹനുമാൻ അത്യന്തം സന്തോഷിച്ചു. അനന്തരം അവൻ ഇപ്രകാരം ചിന്തിച്ചു: "മഹാത്മാക്കളായ ഇവരുടെ ആഗമനം വാനരേശ്വരന്നു എത്രയും വലിയൊരനുഗ്രഹമാണ്. സുഗ്രീവന്നു രാജ്യലാഭം നിശ്ചയംതന്നെ. കർമ്മനിരതരും പ്രഖ്യാതധീരരുമായ ഇവരുടെ സാഹായ്യം സുഗ്രീവന്നു സംപ്രാപ്തമായി. ഇനി കാർയ്യലബ്ധിയിൽ ഒട്ടും സംശയിക്കേണ്ടതില്ല." എന്നീ അന്തർഗ്ഗതങ്ങളോടൊന്നിച്ച് പ്ലവഗപുംഗവനായ അവന്റെ വദനവും അപരിമിതമായ പരിതോഷത്താൽ നിപുണം വികസിച്ചു. വാക്യവിശാരദനായ അവൻ ശ്രീരാഘവനെ നോക്കി "ഹേ! മഹാത്മൻ! മഹോരഗങ്ങളെക്കൊണ്ടും ഘോരമൃഗങ്ങളെക്കൊണ്ടും സുനിബിഡങ്ങളായ ഗിരിദുർഗ്ഗങ്ങളെക്കൊണ്ടും ബീഭത്സതമമാണ് ഈ പമ്പാവനം. ഇവിടെ നിന്തിരുവടി അനുജനോടുംകൂടി വരുവാൻ കാരണമെന്ത്?" എന്നിങ്ങിനെയുള്ള മാരുതിയുടെ പ്രശ്നത്തിന്ന് ലക്ഷ്മണൻ തന്റെ ജ്യേഷ്ഠനായ രാമചന്ദ്രനാൽ സംപ്രേരിതനായി ഇപ്രകാരം പ്രതിവചിച്ചു: "ഹേ! ആഞ്ജനേയ! ധർമ്മവത്സലനും അനല്പദ്യുതിയുമായി ദശരഥൻ എന്നൊരു രാജസത്തമൻ വാണിരുന്നു. ബ്രഹ്മക്ഷത്രിയർ തുടങ്ങി ചതുർവ്വർണ്ണങ്ങളിലും ഉൾപ്പെട്ട തന്റെ എല്ലാ പ്രജകളേയും പുണ്യതല്പരനായ ആ ഉത്തമധാർമ്മികൻ ഒരു ഭേദവുംകൂടാതെ സ്തുത്യർഹമായ നിലയിൽ പരിപാലിച്ചുപോന്നു. സൽഗുണകീർത്തിയായ ആ മഹാനുഭാവൻ ആർക്കും ഒരു ദോഷംചെയ്തതായി കേട്ടിട്ടേ ഇല്ല. ദ്വിതീയനായ വിധാതാവെപ്പോലെ പ്രചു

രധൎമ്മിയായ അദ്ദേഹം സൎവ്വഭൂതങ്ങളിലുംവെച്ച് ഉത്തമോത്തമ നായി വിളങ്ങി. അഗ്നിഷ്ടോമംതുടങ്ങിയ മഹായജ്ഞങ്ങൾ ആ പാൎത്ഥിവപുംഗവൻ വിശിഷ്ടമായ രീതിയിൽ എത്രയെങ്കിലും നിൎവ്വഹിച്ചിട്ടുണ്ട്. ആ പ്രഭുവിന്റെ ആദ്യപുത്രനാണ് ഈ നില്ക്കുന്ന രാമചന്ദ്രൻ. ജീവലോകത്തിന്നെല്ലാം ശരണ്യനും വീരലക്ഷ്മകനും ദശരഥപുത്രരിൽവെച്ചു ഗുണോൽകൃഷ്ടനും പിതൃനിൎദ്ദേശപരിപാലകനുമായ ഈ രാജസിംഹനിൽ പാൎത്ഥിവചിഹ്നങ്ങൾ സംപൂൎണ്ണമായിശ്ശോഭിക്കുന്നു. സന്ധ്യാകാലരവിയെ [illegible]പോലെ വശിയും സുപ്രസന്നനുമായ ഈ [illegible]കൊണ്ട് ഇദ്ദേഹത്തിന്റെ ധൎമ്മപത്നിയും വനംഗതയായി. പ്രതാപശാലിയായ ഈ രാജപുത്രന്റെ അവരജനാണ് ഞാൻ. കൃതജ്ഞനും ഉൽകൃഷ്ടമതിയും സുഗുണസമ്പന്നനുമായ ഇദ്ദേഹത്തെ പരിചരിച്ചുകൊണ്ടുതന്നെ ഞാൻ സൎവ്വദാ സംതൃപ്തി നേടുന്നു. ലക്ഷ്മണൻ എന്നാണ് എന്റെ പേർ. സുഖാൎഹനും ശുഭചരിതനും സൎവ്വഭൂതഹിതവൎത്തിയുമായ രാമചന്ദ്രൻ സൎവ്വൈശ്വൎയ്യങ്ങളും സന്ത്യജിച്ച് കാനനത്തെ ആശ്രയിച്ചു. ഇങ്ങിനെ കൃതനിശ്ചിതരായ ഞങ്ങൾ മഹാരണ്യത്തിൽ വസിക്കുമ്പോൾ ഒരു ദിവസം കാമരൂപിയായ ഒരു രാക്ഷസൻ വന്ന് സുമദ്ധ്യമയും സുവിനീതയുമായ വൈദേഹിയെ അപഹരിച്ചു. ഏതൊരു രാക്ഷസനാണെന്നു ഞങ്ങൾക്ക് ലേശവും മനസ്സിലായില്ല. ശാപപതനംനിമിത്തം ആശരനായിബ്ഭവിച്ചിരുന്ന ദിതിപുത്രനായ ദനു ഞങ്ങളോടിങ്ങിനെ വചിക്കയുണ്ടായി: “സുഗ്രീവനെന്നൊരു വാനരശ്രേഷ്ഠനുണ്ട്. അവൻ വളരെ സമൎത്ഥനും വീൎയ്യവാരിധിയുമാണ്. വൈദേഹിയെ അപഹരിച്ചതു് ആരാണെന്നും മററും അന്വേഷിച്ചറിവാൻതക്ക ശക്തനുമാണ്.” അനന്തരം ആ ആശരപുംഗവൻ ദിവ്യതേജസ്സോടുകൂടെ അന്തരിക്ഷത്തെ പ്രാപിച്ചു. സുഗ്രീവനെ ശരണംപ്രാപിക്കുന്നവരായ ഞങ്ങൾ നീ ചോദിച്ചതുകൊണ്ടാണ് ഇത്രയും പറഞ്ഞതു്. എത്രയെങ്കിലും ദ്രവ്യം ദാനംചെയ്തും അപാരമായ പ്രഖ്യാതി നേടിയും ലോകനായകനായി വിളങ്ങിക്കൊണ്ടിരുന്ന ഇദ്ദേ

ററം ഇതാ ഇപ്പോൾ വാനരാധിപനായ സുഗ്രീവനെ അവലംബി ക്കുന്നു. ലോകത്തിന്നെല്ലാം ശരണ്യനും സുധാമ്മികനുമായിരുന്ന ദശരഥൻ. പുണ്യശ്ലോകനായ ആ നൃപവരൻെറ ഇഷ്ടപുത്രനും ശ രണ്യനുമായ രാമചന്ദ്രൻ ഹേ! മരുൽസുത! ഇതാ കപീശ്വരനെ ശരണംപ്രാപിക്കുന്നു. യാതൊരുത്തൻെറ പ്രസാദംനിമിത്തം ലോ കംമുഴവൻ പരിതോഷിക്കുന്നുവോ ആ ദിവ്യപുമാൻ—എൻെറ ഭ്രാ താവായ ഈ രാമചന്ദ്രൻ സുഗ്രീവപ്രസാദത്തെ അഭ്യത്ഥിക്കുന്നു. സവ്വലോകത്തിന്നും ശരണ്യനും കരുണാനിധിയുമായ ഈ സുധാ മ്മികൻ ഇതാ കപികുഞ്ജരൻെറ കരുണയെ കാംക്ഷിക്കുന്നു. ഹേ! ആഞ്ജനേയ! മന്നിലുള്ള എല്ലാ രാജാക്കന്മാക്കും നന്മയുണ്ടാകേ ണമെന്ന ഏകചിന്തയോടെ സവ്വഗുണോപേതനായ ദശരഥൻ അവരെ സദാ സമ്മാനിക്കയും സ്നേഹിക്കയും ചെയ്തുപോന്നു. ആ പുരുഷകേസരിയുടെ ജ്യേഷ്ഠപുത്രൻ—മൂന്നുലോകത്തിലും സുപ്രസി ദ്ധനായ രാമചന്ദ്രൻ—ഇതാ സുഗ്രീവപ്രീതിക്കായി പ്രാത്ഥിക്കുന്നു. യാതൊരുത്തൻെറ പ്രാണവല്ലഭയെ മഹാരണ്യത്തിൽവെച്ച രാക്ഷ സൻ അപഹരിച്ചുവോ ആ വീരപുമാൻ—ആ കമ്മകുശലൻ— ഇതാ സുഗ്രീവനെ ശരണംപ്രാപിക്കുന്നു. വിഷാദാകുലനായി തന്നെ സമാശ്രയിക്കുന്ന രാമചന്ദ്രനിൽ ഹരിയൂഥപൻ പ്രസന്നനാ കേണ്ടതല്ലെ?" ക്ലേശാഭിഭൂതനായി ഈ വിധം പറഞ്ഞു ബാഷ്പവ ഷംചെയ്യുന്ന സൌമിത്രിയോട് വിശുദ്ധമതിയായ ഹനുമാൻ ഇ ങ്ങിനെ പ്രതിവചിച്ചു: "ഹേ! സൌമിത്രെ! ജിതക്രോധരും ജി തേന്ദ്രിയരുമായി നിങ്ങളെപ്പോലുള്ള പ്രബുദ്ധബുദ്ധികൾ ദശനി യരാണ്. ആ ഭാഗ്യം ഇന്നു സുഗ്രീവന്നു ലഭിച്ചു. വൈരംനി മിത്തം ജ്യേഷ്ഠനായ ബാലി ആ പ്രഭുവെ രാജ്യഭ്രഷ്ടനാക്കി. ആ മഹാനുഭാവൻെറ കാമ്യദാരങ്ങളും ആ ദാരുണവൈരിയാൽ അപ ഹൃതയായി. പരമദുഷ്ടനായ ആ ബാലിയെ ഭയന്ന് സുഗ്രീവൻ ഇപ്പോൾ ഈ ഭയങ്കരവനത്തിൽവന്ന് അഭയംപ്രാപിച്ചിരിക്കുന്നു. സൂയ്യപുത്രനായ സുഗ്രീവൻ നിങ്ങൾക്കു വേണ്ടുന്ന സാഹായ്യം ചെയ്തുതരും. വാനരപ്പടയോടുകൂടി ഗിരിവരതുല്യനായ ആ കപി

യൂഥപൻ ദേവിയെ പരിമാൎഗ്ഗണംചെയ്തുകൊള്ളും. നമുക്കു ചെന്നു സുഗ്രീവനെക്കാണുക" എന്നിങ്ങിനെ സൌമ്യവും അതിവചതുരവുമായ ഹനൂമൽഭാഷിതത്തെ ധൎമ്മവിനീതനായ ലക്ഷ്മണൻ ഹൃദയപൂൎവ്വം ആദരിച്ചു. അനന്തരം ആ വീരപുരുഷൻ യഥാന്യായം തന്റെ ഭ്രാതാവോടിങ്ങിനെ ഉണൎത്തിച്ചു: "ഹേ രഘൂത്തമ! നിൎമ്മലചിത്തനായ വായുജൻ പരമസന്തുഷ്ടിയോടെ അഭിവചിക്കുന്ന ഈ ശോഭനമൊഴികൾ ഓൎക്കുക. സുഗ്രീവനും നമ്മളെക്കൊണ്ടു ചില കാൎയ്യങ്ങൾ സാധിക്കേണ്ടതുണ്ട്. ആയതു് നമുക്കു വലിയൊരാശ്വാസവുമാണ്. ഇവന്റെ വാക്കുകൾ തീരെ കളങ്കരഹിതങ്ങളെന്നെ വിചാരിച്ചുകൂടൂ. പ്രസന്നതയും വ്യക്തിയും കൊണ്ടു് ഇവ ഓരോന്നും എത്രയും ഹൃദ്യവുമാണ്. ഇവൻ അസത്യവാദിയാണെന്നു ഒരിക്കലും ധരിച്ചുകൂടാ." അനന്തരം കപിപ്രവീരനും മഹാപ്രാജ്ഞനുമായ മാരുതി പ്രഛന്നവേഷം പരിത്യജിച്ച് തന്റെ വാനരരൂപത്തോടുകൂടെ വിപുലവിഖ്യാതരായ രാമലക്ഷ്മണന്മാരെ സ്കന്ധത്തിൽ കയററി സുഗ്രീവസന്നിധിയിലേക്കു തിരിച്ചു. ദൃഢമതിയും നിസ്തുലവിക്രമിയുമായ ആ കപിസിംഹൻ രാമലക്ഷ്മണന്മാരെ സുഗ്രീവാന്തികം പ്രാപിപ്പിച്ചു കൃതകൃത്യനായി.

---

## സൎഗ്ഗം-5

---

വായുപുത്രനായ ഹനൂമാൻ മഹാത്മാക്കളായ രാമലക്ഷ്മണന്മാരെ തന്റെ സുനിബിഡമായ സ്കന്ധത്തിന്മേൽ വഹിച്ചുകൊണ്ടു മലയാദ്രിയെ പ്രാപിച്ചു. ക്ഷണാൎദ്ധത്തിൽ അവൻ സുഗ്രീവസന്നിധിയിൽ ചെന്നു വണങ്ങി രാമലക്ഷ്മണന്മാരെപ്പററി സാദരം ഇപ്രകാരം ഉണൎത്തിച്ചു. "പ്രഭൊ! നിന്തിരുവടിയുടെ മുമ്പാകെ വന്നിരിക്കുന്ന ഈ രാജപുത്രന്മാർ പ്രബുദ്ധമതികളും അഖണ്ഡപരാക്രമികളും സൌഹാൎദ്ദംകൊണ്ടു സുപ്രസിദ്ധരുമാണ്. സത്യത്തിൽ ഇവൎക്കു ശരിയായി ഇവരെ ഉള്ളൂ. ഇവരിൽ ജ്യേഷ്ഠനായ ഈ പ്രഭു ലോകപ്രഖ്യാതനായ ശ്രീരാമചന്ദ്രനും അനുജനായ ഈ

കുമാരൻ ലക്ഷ്മണനുമാണ്. ഇക്ഷ്വാകുവംശസംഭൂതനായ രാമചന്ദ്രൻ ദശരഥമഹാരാജാവിന്റെ സീമന്തപുത്രനും ഉത്തമധാർമ്മികനുമാണ്. പ്രതിജ്ഞാനിഷ്ഠനായ തന്റെ പിതാവിന്റെ സത്യവാക്യത്തെ പരിരക്ഷിക്കേണ്ടതിന്ന് ഇദ്ദേഹം മഹാവനത്തിൽ ആഗതനായി. നിത്യനിയമകൃത്യങ്ങളിൽ സുസ്ഥിരധീയായ ഈ പ്രഭു ഇങ്ങിനെ ഗഹനത്തിൽ അധിവസിച്ചുവരവെ ഒരു രാക്ഷസൻ ഇദ്ദേഹത്തിന്റെ ധർമ്മദാരങ്ങളെ അപഹരിച്ചു. അതുകാരണം ഹേ! കപീശ്വര! ലോകമാന്യരും സൽസ്വാഭാവ്യരുമായ ഈ സഹോദരന്മാർ അങ്ങയെ ശരണംപ്രാപിക്കുന്നു. പ്രതാപശാലിയായ ദശരഥനൃപൻ ക്രതാശ്വമേധങ്ങൾകൊണ്ടും രാജസൂയംകൊണ്ടും അഗ്നിദേവന്റെ നിസ്തുലമായ പ്രീതിക്കു പാത്രീഭവിച്ചിട്ടുണ്ട്. അനേകം ഗോക്കളെ ബ്രാഹ്മണപ്രീതിക്കായി ഈ പുരുഷവര്യൻ പ്രദാനംചെയ്തിട്ടുമുണ്ട്. തപശ്ശക്തികൊണ്ടും സുസ്ഥിരമായ സത്യനിഷ്ഠകൊണ്ടും ആ പൂജ്യപാദൻ യഥാന്യായം ഭൂമിയെ സംരക്ഷിച്ചുപോന്നു. പ്രതാപശാലിയായ ആ പുരുഷകേസരിയുടെ ഇഷ്ടപുത്രനായ രാമചന്ദ്രൻ സ്ത്രീനിമിത്തം ഹേ! വാനരാധിപ! ഇതാ നിന്തിരുവടിയെ ആശ്രയിക്കുന്നു. പ്രഭോ! അഭിന്നപരാക്രമരായ ഈ സഹോദരന്മാർ നിന്തിരുവടിയുടെ സഖ്യത്തെ ഹൃദയപൂർവ്വം കാംക്ഷിക്കുന്നു. പൂജാർഹരായ ഈ സഹോദരന്മാരെ അങ്ങുന്നു കൈവണങ്ങുക."

എന്നീവചനങ്ങൾ കേട്ട സുഗ്രീവൻ ഏറ്റവും മുദിതനായി. രാമലക്ഷ്മണന്മാരെക്കണ്ട നിമിഷംതന്നെ പ്രവൃദ്ധമായ ഭയജ്വരം അവനെ വിട്ടകന്നു. അനന്തരം ആ വാനരേശ്വരൻ സൌന്ദര്യം ഉജ്വലിക്കുന്ന സുമനോഹരമായൊരു മാനുഷവേഷം കൈക്കൊണ്ട് നിശ്ചലപ്രീതിയോടെ രാമചന്ദ്രനെ നോക്കി ഇങ്ങിനെ അഭിസംഭാഷണം തുടന്നു. "ഹേ! രാമഭദ്ര! അങ്ങുന്നു പ്രശാന്തവിക്രമനും ധർമ്മവിനീതനും സർവ്വലോകവത്സലനുമാണ്. അനന്യസാധാരണമായ നിന്തിരുവടിയുടെ ഗുണഗണത്തെപ്പററി അനിലാത്മജനിൽനിന്നു കേട്ട ഹൃദ്യവചനങ്ങൾ എന്നെ ആനന്ദഭരിതനാക്കുന്നു. നിന്തിരുവടിയുടെ സാന്നിദ്ധ്യംനിമിത്തം മേലിൽ എനിക്കു ശ്രേയസ്സ

തന്നെ. ഒരു വാനരനായ എന്നോട് സ്നേഹനിലയിൽ വൎത്തിക്കുന്നതിന്നു വിരോധമില്ലെങ്കിൽ ഹേ! രാഘവ! ഇതാ നിന്തിരുവടി കൈതരിക. കരത്തോടുകരം ബന്ധിച്ചു് നാം നമ്മുടെ മൈത്രിയെ സുദൃഢമാക്കുക." അനന്തരം ആ ഹരീശ്വരനരേശ്വരന്മാരിരുവരും നിൎഭരമായ സന്തോഷത്തോടെ അന്യോന്യം കൈകൊടുത്തു. പരിതോഷഭാരത്താൽ അവർ പുളകിതഗാത്രരായി. അരിന്ദമനായ ഹനുമാൻ പിന്നീടു തന്റെ സ്വാഭാവികരൂപം കൈക്കൊണ്ടു് രണ്ടു വിറകുമുട്ടികൾ സംഭരിച്ചു് അതിൽ അഗ്നി വളൎത്തി. വളരുന്ന വഹ്നിയെ മംഗലപുഷ്പങ്ങൾകൊണ്ടു സല്ക്കരിച്ചു പ്രസന്നമാക്കി അപ്രമേയമായ ഹൎഷാവേശത്തോടുകൂടെ അവൻ അതിനെ ശ്രീമാന്മാരായ രാമസുഗ്രീവന്മാരുടെ മദ്ധ്യത്തിൽ കൊണ്ടുവെച്ചു. അവർ രണ്ടുപേരും ജ്വലിക്കുന്ന പാവകനെ പ്രദക്ഷിണംചെയ്തു് അഗ്നി സാക്ഷികമായി അന്യോന്യം ആപ്തമിത്രങ്ങളായിബ്ഭവിച്ചു. എത്രതന്നെ നോക്കിയാലും തൃപ്തിവരാത്തവണ്ണം പ്രഹൃഷ്ടചിത്തരായ അവർ പരസ്പരം വീക്ഷിച്ചു. തത്സമയം സുഗ്രീവൻ നിരതിശയമായ പ്രീതിയോടെ ശ്രീരാഘവനെ നോക്കി ഇങ്ങിനെ പറഞ്ഞു. "സഖെ! എന്റെ മനസ്സിന്നു ചേൎന്ന മിത്രമാണു് നിന്തിരുവടി. മേലിൽ സുഖാസുഖങ്ങൾ നമുക്കന്യോന്യം പങ്കിട്ടു ഭുജിക്കാം." ഇങ്ങിനെ ഉററമിത്രങ്ങളായിത്തീൎന്ന രാമസുഗ്രീവന്മാൎക്കും ലക്ഷ്മണന്നും ഇരിപ്പാനായി ഹനുമാൻ പരമസന്തുഷ്ടിയോടെ നിറയെ പുഷ്പിച്ചുനില്ക്കുന്ന ഒരു ചന്ദനവൃക്ഷത്തിൻതഴകൾ ഒടിച്ചിട്ടുകൊടുത്തു. ഹൎഷവ്യാകുലനേത്രനായ സുഗ്രീവൻ വിനയാനതനായി വീണ്ടും രാഘവനോടിങ്ങിനെ അഭിവദിച്ചു. "ഹേ! രാമചന്ദ്ര! ഹതഭാഗ്യനായി ഞാൻ ഈ ഘോരവനത്തിൽ അനിൎവ്വചനീയമായ ദുഃഖത്തോടെ സദാ സഞ്ചരിക്കുന്നു. ഇതാ ഇപ്പോഴും എന്റെ അന്തരംഗം കഠിനഭീതിയാൽ സ്പന്ദനം ചെയ്തുതന്നെ ഇരിക്കുന്നു. എന്റെ പ്രാണേശ്വരിയേയും അപഹരിച്ചു് കുടിലാശയനും കുടിലകൎമ്മനിരതനുമായ ബാലി എന്നെ നാട്ടിൽനിന്നും അടിച്ചുപായിച്ചു. ആ ഘോരവഞ്ചകൻനിമിത്തം ഇതാ ഞാൻ കഠിനക്ലേശം അനുഭവിക്കുന്നു. അതുകാരണമാണു് ഹേ!

സഖെ! ഞാൻ ഈ പെരുംകാട്ടിൽവന്നഭയംപ്രാപിച്ചിരിക്കുന്നതു്. നിന്തിരുവടി എന്റെ ഈ വിഷാദത്തെപ്പോക്കി ഘോരശത്രുവിൽ നിന്നും എന്നെ ത്രാണനംചെയ്യേണമെ." തേജോനിധിയും ജ്ഞാനസമ്പന്നനും ധർമ്മവത്സലനുമായ ശ്രീരാഘവൻ സുഗ്രീവന്റെ ഈ യുക്തഭാഷിതം കേട്ട് മന്ദസ്മിതപൂർവ്വം അവനെ ഇങ്ങിനെ ആശ്വസിപ്പിച്ചു. "ഹേ കപികുഞ്ജര! ഉപകാരംചെയ്യുകയെന്നതാണ് സുഹൃത്തുക്കളുടെ ഉത്തമധർമ്മം. നിന്റെ ഭാര്യയെ അപഹരിച്ച ആ ദുഷ്ടനെ നിസ്സംശയം ഞാൻ ഹനിക്കുന്നുണ്ട്. ലക്ഷ്യം പിഴയ്ക്കാത്തതും സൂര്യസന്നിഭങ്ങളുമായ എന്റെ സുനിശിതബാണങ്ങൾ ദുശ്ചരിതനായ ബാലിയുടെ ഹൃദയമർമ്മത്തിൽ ഊക്കോടെ ചെന്നു തറക്കും. മഹേന്ദ്രവജ്രം, വജ്രത്തെയെന്നപോലെ അതിതീക്ഷ്ണവും പീലികെട്ടിയലങ്കരിച്ചതുമായ എന്റെ ആ ഉഗ്രബാണം ബാലിയുടെ ബൃഹത്കായത്തെ വിഭിന്നമാക്കും. സർപ്പതുല്യങ്ങളും അപരിച്ഛേദ്യങ്ങളുമായ എന്റെ ക്രുദ്ധ ശരങ്ങളേററ് ഉടഞ്ഞ ശൈലംപോലെ അവൻ പൃഥിവിയിൽ മറിഞ്ഞുവീഴും." ശ്രീരാഘവന്റെ ഈ സുമംഗലവാണികൾ സുഗ്രീവനെ അത്യന്തം ആശ്വസിപ്പിച്ചു. ദാശരഥിയായ രാമനെ അഭിവന്ദിച്ചു കൊണ്ടു വീണ്ടും അവൻ ഇങ്ങിനെ പ്രവചിച്ചു. "ഹേ! പുരുഷസിംഹ! അങ്ങയുടെ പ്രസാദംനിമിത്തം അപഹൃതയായ എന്റെ പ്രാണവല്ലഭയും കൈവിട്ടുപോയ രാജ്യവും വീണ്ടുകിട്ടുവാൻ എനിക്കു സംഗതിയാകണം. ഹേ! രാഘവ! എന്റെ ഘോരവൈരിയായ ബാലിയുടെ നിധനത്തിൽ അങ്ങക്കു പൂർണ്ണശ്രദ്ധയുണ്ടാകേണമെ." രാമസുഗ്രീവന്മാർ ഇങ്ങിനെ സഖിത്വം കൈക്കൊണ്ട ആ നിമിഷത്തിൽ പത്മദളംപോലെ പ്രകാശിക്കുന്ന സീതയുടെ ഇടങ്കണ്ണ്, സുവർണ്ണംപോലെ പിംഗലവർണ്ണത്തോടെ വിളങ്ങുന്ന ബാലിയുടെ ഇടങ്കണ്ണ്, തീപ്പൊരി ചിതറുംവണ്ണം പ്രോജ്വലിക്കുന്ന രാവണന്റെ ഇടങ്കണ്ണ് ഇവ മൂന്നും ഒന്നുപോലെ തുടിച്ചു.

---

# സർഗ്ഗം-6

ശത്രുഘാതിയായ സുഗ്രീവൻ പ്രീതിപുരസ്സരം ശ്രീരാഘവ നോട് വീണ്ടും ഇങ്ങിനെ ഉരചെയ്തു. "ഹേ! രാമചന്ദ്ര! ഏറ്റവും പരിതാപകരമായ നിന്തിരുവടിയുടെ വൃത്താന്തം സർവ്വവും ഞാൻ നല്ലപോലെ ഗ്രഹിച്ചു. സചിവാഗ്രേസരനായ വായുജൻ എല്ലാം വിസ്തരിച്ചു പറഞ്ഞുവല്ലൊ. നിന്തിരുവടി ലക്ഷ്മണനോടും സീതയോടുംകൂടെ ശൂന്യജനമായ ഈ ഘോരകാനനത്തിൽ വന്നു വസിച്ചിരുന്നു. ഒരു ദിവസം ധീരോദാത്തരായ നിങ്ങൾ രണ്ടുപേരും ആശ്രമം വിട്ടുപോയ അവസരത്തിൽ ജനകജയായ സീത ഒരു രാക്ഷസനാൽ അപഹൃതയായി. വൈദേഹിയെയുംകൊണ്ടു തിരിച്ചുപോകുമ്പോൾ മദ്ധ്യേമാർഗ്ഗം പക്ഷിശ്രേഷ്ഠനായ ജടായുവെ സുദാരുണനായ അവൻ നിഷ്കരുണം കൊന്നുവീഴ്ത്തി. എന്നീ സംഗതികളെല്ലാം ഞാൻ നല്ലവണ്ണം മനസ്സിലാക്കി. ഹേ! നരശാർദ്ദൂല! ഭാര്യാവിയോഗജമായ ഈ ദുഃഖത്തിൽനിന്നും നിന്തിരുവടിയെ ഉടൻ ഞാൻ മുക്തനാക്കുന്നുണ്ട്. പൊയ്പ്പോയ വേദത്തെപ്പോലെ സതീതിലകമായ സീതയെ ഞാൻ ഇവിടെ ആനയിപ്പിക്കും നിശ്ചയം. പാതാളത്തിലൊ അമരലോകത്തുതന്നെയൊ ആണെന്നിരിക്കിലും ഞാൻ വൈദേഹിയെ അന്വേഷിച്ചു കൊണ്ടുപോരുന്നതാണ്. ഹേ! രാഘവ! ഞാൻ പറയുന്നതെല്ലാം യഥാർത്ഥമാണെന്നു ധരിക്കുക. ദേവദാനവന്മാർക്കുപോലും വിദേഹജ ദഹിക്കത്തക്കവളല്ല. വിഷഭക്ഷ്യത്തിന്നു തുല്യം അടക്കുവാൻപോലും അസാദ്ധ്യമായ ഒരു തീവ്രവസ്തുവാണ് ജനകനന്ദിനി. വിരഹജന്യമായ ഈ വിഷാദത്തെ അങ്ങുന്നു ദൂരീകരിക്ക. ദേവി—ജനകജയെ ഞാൻ തിരഞ്ഞുകൊണ്ടുപോരുന്നുണ്ട്. ക്രൂരകർമ്മാവായ ഒരു രാക്ഷസൻ അന്നൊരുനാൾ സുന്ദരഗാത്രിയായ ഒരു തരുണിയെ വിയൽപഥത്തിൽകൂടെ അപഹരിച്ചു കൊണ്ടുപോകുന്നതു ഞാൻ വീക്ഷിക്കയുണ്ടായി. ആ തന്വംഗി നിന്തിരുവടിയുടെ പ്രാണവല്ലഭ

യായ സീതാദേവി തന്നെയായിരിക്കുമെന്ന് ഇപ്പോൾ ഞാൻ അ നമാനിക്കുന്നു. രാക്ഷസൻെറ നിഷ്ഠുരഹസ്തത്തിൽ അകപ്പെട്ട് തീവ്രതാപത്തോടെ സുന്ദരാപാംഗിയായ അവൾ ഹാ! രാമ! ഹാ! ലക്ഷ്മണ! എന്നിങ്ങിനെ അതികരുണം രോദനംചെയ്തിരുന്നു. സ പ്പേന്ദ്രതരുണിയെപ്പോലെ അവൾ ആ രാക്ഷസകരത്തിൽ അതീ വഭീതിയോടെ തുടിച്ചുകൊണ്ടിരുന്നു. തത്സമയം ഞങ്ങൾ നാല ഞ്ചു പേർ ശൈലതടത്തിൽ സ്ഥിതിചെയ്കയായിരുന്നു. ഞങ്ങളെ കണ്ടപ്പോൾ തന്വംഗിയായ അവൾ താൻ ധരിച്ചിരുന്ന ദിവ്യദീപ്തി യോടുകൂടിയ ഉത്തരീയവും ആഭരണങ്ങളും അഴിച്ചു താഴെ ഇട്ടു. ഹേ! രാമഭദ്ര! ഞങ്ങൾ ആ ഭൂഷണങ്ങൾ എടുത്തു ഭദ്രമായി വെച്ചിട്ടുണ്ട്. അവ നിന്തിരുവടിയുടെ പ്രാണവല്ലഭയുടേതുതന്നെ യൊ എന്നു അങ്ങുന്നു നല്ലപോലെ പരിശോധിക്ക." ഈ പ്രിയ ഭാഷിതം കേട്ട രാമഭദ്രൻ "ഹേ വയസ്യ! അവ എവിടെ? എനി ക്കു വേഗം കാട്ടിത്തരിക. എന്തിന്നു കാലവിളംബനം വരുത്തു ന്നു?" എന്നിങ്ങിനെ സസംഭ്രമം പറഞ്ഞതു കേട്ട് രാഘവപ്രിയ കാംക്ഷിയായ സുഗ്രീവൻ വൈചിത്ര്യമേറിയ ആ വസ്ത്രവും ആഭരണ ങ്ങളും ശൈലഗുഹയിൽനിന്നും അതിശീഘ്രം അവിടെ ആനയിച്ചു. അവയെക്കണ്ട ശ്രീരാഘവൻ വിഷാദഭാരത്താൽ തീരെ വിവശ നായി. മഞ്ഞുകൊണ്ടു മൂടപ്പെട്ട തിങ്കൾപോലെ ആ ധീരപുരുഷ ൻെറ വദനം ബാഷ്പത്താൽ അങ്കിതമായി. സുശോഭയോടുകൂടി യ ആ വസ്ത്രവും ഭൂഷണങ്ങളും എടുത്തു തൻെറ മാറോടണച്ച് ബാ ഷ്പകലുഷിതനായ ദാശരഥി "ഹാ! പ്രിയെ! ഹാ! പ്രാണവല്ലഭെ!" എന്നിങ്ങിനെ വിളിച്ച് അതിദയനീയമാംവണ്ണം രോദനംചെയ്തു. ധൈര്യം തീരെ കൈവിട്ടു സുവ്യഥിതനായ ശ്രീരാഘവൻ ക്രുദ്ധസ ർപ്പത്തെപ്പോലെ ഭൃശതരം നിശ്വസിച്ചു. വിഷാദാകുലനായി ഇന്ദ്രി യങ്ങൾ തളൎന്ന് ആ പുരുഷപുംഗവൻ വ്യാമോഹിച്ചു. അനന്തരം ശ്രീരാഘവൻ അവിച്ഛിന്നമായ അശ്രുധാരയോടുകൂടെ ദീനസ്വ രത്തിൽ സൌമിത്രിയോടിങ്ങിനെ വചിച്ചു. "ഹാ! ലക്ഷ്മണ! വഞ്ചിതയായ ജനകജ താഴെയുള്ള ഹരിതശാദ്വലങ്ങളിന്മേൽ അ

ശിച്ചെറിഞ്ഞിട്ടുള്ള ഈ ഉത്തമഭൂഷണങ്ങളും വസനവും നോക്കുക." രാഘവന്റെ ഈ വാക്കുകൾ കേട്ട ഭ്രാതൃഭക്തനായ സൌമിത്രി ബാഷ്പദൂഷിതമായ തന്റെ നയനങ്ങൾ തുടച്ചുകൊണ്ട് അവയെ സൂക്ഷിച്ചു. അനന്തരം സൌമിത്രി ഇങ്ങിനെ പ്രവചിച്ചു. "ഹേ! രാമചന്ദ്ര! ഈ തോൾവളകളും കുണ്ഡലങ്ങളും ആരുടേതാണെന്ന് എനിക്കു തീർച്ചപറഞ്ഞുകൂടാ. എന്നാൽ നൂപുരങ്ങൾ ദേവി—വിദേഹജയുടേതുതന്നെ നിശ്ചയം. ദേവിയുടെ പാദാഭിവന്ദനംനിമിത്തം എനിക്കവ നിത്യപരിചിതങ്ങളാണ്." അനന്തരം ദുഃഖവൈവശ്യത്തോടെ രാമചന്ദ്രൻ സുഗ്രീവനോടിങ്ങിനെ പറഞ്ഞു. "ഹേ! കപീന്ദ്ര! ഭീഷണാകാരനായ ആ രാക്ഷസൻ പ്രാണാതിപ്രിയയായ എന്റെ വല്ലഭയെ എങ്ങോട്ടാണ് കൊണ്ടുപോയത്? എന്നെ ഈ മഹദ്വ്യസനത്തിന്നു വശംവദനാക്കിയ ആ ദുഷ്ടൻ വസിക്കുന്നതെവിടെ? ആ ലോകവഞ്ചകൻനിമിത്തം ആശരപ്പട മുഴുവൻ ഇതാ നശിപ്പാൻപോകുന്നു. മൈഥിലിയെ അപഹരിച്ച് എന്നെ ഈവിധം സുസംക്രുദ്ധനാക്കിത്തീർത്തിട്ടുള്ള ആ ദുഷ്ടരാക്ഷസന്റെ ആയുസ്സു മിക്കവാറും ഒടുങ്ങി. അവന്നു യമപുരിക്കുള്ള മാർഗ്ഗം ഇതാ തുറന്നുകഴിഞ്ഞു. ഹേ! ഹരീശ്വര! എന്റെ പ്രിയതമയെ അപഹരിച്ച ആ രൌദ്രകർമ്മാവെ ഇതാ ഞാൻ മൃത്യുപത്തനത്തെ പ്രാപിപ്പിക്കുന്നുണ്ട്."

---

## സർഗ്ഗം-7

---

ശോകകാഠിന്യത്തോടെ ശ്രീരാഘവൻ ഇങ്ങിനെ പറഞ്ഞതു കേട്ട പ്ലവഗാധിപനായ സുഗ്രീവൻ അത്യന്തം പരിതപിച്ചു. അവന്റെ നയനങ്ങൾ അശ്രുപരിപൂർണ്ണങ്ങളായി. ബദ്ധാഞ്ജലിയോടുകൂടെ അവൻ രാമചന്ദ്രനെ നോക്കി ഇങ്ങിനെ പറഞ്ഞു. "ഹേ! രഘൂത്തമ! അപവൃത്തനും ദുഷ്കുലജാതനും ദുർവ്വിക്രമിയുമായ ആ രാക്ഷസന്റെ നിലയമൊ കുലമൊ ഏതാണെന്ന് എനിക്കു നിശ്ചയമില്ല. എങ്കിലും ഞാൻ തക്ക യത്നംചെയ്തു മൈഥിലിയെ ആരാ

ഞ്ഞുകൊണ്ടുപോരുന്നുണ്ട്. ഇതു സത്യമാണ്. അങ്ങുന്ന് ഈ ഖേദത്തെ പരിത്യജിക്ക. നിന്തിരുവടി പരിതോഷിക്കത്തക്കവണ്ണം ഞാൻ എന്റെ പൌരുഷം പ്രദൎശിപ്പിക്കുന്നുണ്ട്. ആ രാക്ഷസനെ ഞാൻ സഗണം മുടിക്കും; നിശ്ചയം. ഹേ! രഘുവീര! പ്രസന്നമതിയായ അങ്ങുന്ന് ലഘുബുദ്ധികളെപ്പോലെ ഈവിധം ക്ലേശിക്കരുത്. ധൈൎയ്യം കൈക്കൊൾക. നിന്തിരുവടിയെപ്പോലെതന്നെ ഞാനും ഭാൎയ്യാവിയോഗജമായ ദുഃഖംനിമിത്തം അത്യന്തം സന്തപിക്കുന്നു. എങ്കിലും ഞാൻ ഈവിധം രോദനം ചെയ്യാറില്ല. ധൈൎയ്യത്തെ വിട്ടൊഴിക്കുന്നതുമില്ല. പ്രാകൃതനായ ഒരു വാനരനാണെങ്കിലും സ്വവീൎയ്യം ഞാൻ നിലനിൎത്തുന്നു. ഹേ! മഹാത്മൻ! നിന്തിരുവടിയാവട്ടെ വീൎയ്യവാരിധിയും ധീരോദാത്തനുമാണ്. സത്വസംയുക്തനായ അങ്ങുന്ന് ഇങ്ങിനെ വിഷാദിക്കുന്നതു യുക്തമല്ല. ശോകജന്യമായ ഈ ബാഷ്പപ്രവാഹത്തെ നിന്തിരുവടി സ്വപൌരുഷംകൊണ്ടു ദൃഢതരം ബന്ധിക്ക. കൊടിയ വിഷാദത്തിങ്കലാകട്ടെ, അൎത്ഥനാശത്തിങ്കലാകട്ടെ, കഠിനഭയത്തിങ്കലാകട്ടെ, മരണം ആസന്നമായ അവസരത്തിങ്കലാകട്ടെ വിവേകികൾ ഒന്നുകൊണ്ടും ധൈൎയ്യം കളഞ്ഞൊഴിക്കയില്ല. ബുദ്ധിഹീനതയാൽ ദൈന്യഭാവത്തോടെ വസിക്കുന്ന ഒരുവൻ അതിഭാരം വഹിച്ചു വെള്ളത്തിൽ സഞ്ചരിക്കുന്ന ഒരു തോണിക്കു തുല്യനാണ്. ക്ലേശം അവനെ വിട്ടുമാറുകയേ ഇല്ല. ഹേ അരിന്ദമ! നിന്തിരുവടി പ്രസന്നനാകുക. അങ്ങയുടെ പ്രാണാതിമിത്രമായ ഈ വാനരൻ ഇതാ അങ്ങയെ കൈവണങ്ങുന്നു. നിന്തിരുവടി സ്വപൌരുഷത്തെ പരിപാലിക്ക. ധീരനായ അങ്ങുന്നു ശോകത്തിന്നിടംകൊടുക്കുകയോ? ശോകത്തെ അനുവൎത്തിക്കുന്നവന്ന് ഒരിക്കലും സ്വാസ്ഥ്യയുണ്ടാകുന്നില്ല. അവന്റെ തേജസ്സും ക്രമേണ ക്ഷയിച്ചുപോകുന്നു. അവന്റെ പ്രാണങ്ങളിൽപോലും സംശയം ജനിക്കുന്നു. അതിനാൽ ഹേ! രാജേന്ദ്ര! നിന്തിരുവടി ദുഃഖത്തെ ദൂരീകരിക്ക. കേവലം ധൈൎയ്യത്തെ കൈക്കൊൾക. ഹൃദയപൂൎവ്വകമായ പ്രണയംനിമിത്തം ഞാൻ ഇപ്രകാരം പറയുന്നതാണ്. ഉപദേശിക്കയല്ല. നിന്തിരു

വടിയുടെ ആത്മമിത്രമായ ഈ വാനരനെ ഓത്തിട്ടെങ്കിലും നിന്തിരുവടി സമാശ്വസിക്കേണമെ." സുഗ്രീവൻെറ അമൃതതുല്യമായ ഈ സാന്ത്വനവചനം കേട്ട ശ്രീരാഘവൻ വസ്ത്രാഞ്ചലംകൊണ്ട് അശ്രുപരിക്ലിന്നമായ തൻെറ വദനം തുടച്ചു. ആ ധീരപുംഗവൻ അല്പം ആശ്വസിച്ചു. അനന്തരം മഹാത്മാവായ ശ്രീരാഘവൻ സ്നേഹപുരസ്സരം സുഗ്രിവനെ ആശ്ലേഷിച്ചുകൊണ്ടിപ്രകാരം പറഞ്ഞു. "ഹേ! സഖെ! ഹിതാനുവത്തിയായ ഒരു സ്നേഹിതൻ ആചരിക്കേണ്ടുന്ന ധമ്മങ്ങൾ ചിലതുണ്ട്. അവയെ അങ്ങുന്നു നിഷ്കളങ്കം ആചരിച്ചു. പ്രകൃതിമധുരമായ അങ്ങയുടെ ഈ ഇഷ്ടവചനങ്ങൾ എൻെറ അന്തരംഗത്തെ ഏററവും ആനന്ദിപ്പിക്കുന്നു. ഈ വിധമുള്ള സുഹൃത്തുകൾ വിശേഷിച്ചും ഈ കാലത്തു ദുല്ലഭമാണ്. ഹേ! കപീശ്വര! എന്നാൽ അങ്ങുന്നു സീതയേയും രൌദ്രകമ്മാവും ഉഗ്രമൂത്തിയുമായ ആ ആശരനേയും ആരാഞ്ഞറിയുവാൻതക്കവണ്ണം യത്നം ചെയ്യുക. ഞാൻ അനുഷ്ഠിക്കേണ്ടതെന്തെന്നും അങ്ങുന്നു വചിക്കുക. വഷാകാലത്തു സുക്ഷേത്രത്തിലെന്നപോലെ സവ്വവും എൻെറ നന്മക്കുവേണ്ടിത്തന്നെ. അഭിമാനംനിമിത്തം ഞാൻ ഈ പറഞ്ഞ വാക്കുകളെല്ലാം എത്രയും യഥാത്ഥമാണെന്ന് ഹേ! ഹരിശാദ്ദൂല! അങ്ങുന്നു ധരിക്കണം. അനൃതം ഞാൻ ഒരിക്കലും പറയുകയുണ്ടായിട്ടില്ല. ഇനി ഉണ്ടാകുന്നതുമല്ല. അങ്ങയോടായതുകൊണ്ട് ഞാൻ ഇത്രയും പറയുന്നു." രാമചന്ദ്രൻെറ ഈ യഥാത്ഥവചനങ്ങൾ കേട്ട സുഗ്രീവനും മററു വാനരസൈന്യവും അത്യന്തം തുഷ്ടിപൂണ്ടു. പരസ്പരഹിതാനുവത്തികളായിത്തീന്നിട്ടുള്ള ആ ഹരിശ്വരനരപുംഗവന്മാർ തങ്ങളുടെ സുഖാസുഖവൃത്താന്തത്തെപ്പററി ഇങ്ങിനെ അല്പനേരം സംഭാഷണംചെയ്തു. മഹാനുഭാവനും നരപുംഗവനുമായ ദാശരഥിയുടെ ഈ മോഹനമധുരവാക്കുകൾ ഓരോന്നും ആകണ്ണനംചെയ്ത് കപിമുഖ്യനായ സുഗ്രീവൻ തനിക്കു 'കാൎയ്യം കൈവന്നുകൂടി' എന്നു പ്രബലമാംവണ്ണം വിശ്വസിച്ചു.

---

# സർഗ്ഗം-8

ശ്രീരാഘവൻെറ അമൃതതുല്യമായ ഹൃദ്യവചനങ്ങൾ കേട്ട സുഗ്രീവൻ പുളകിതഗാത്രനായി. സുപ്രസന്നമായ വദനശോഭയോടെ അവൻ ഇങ്ങിനെ വചിച്ചു. "ഹേ! രഘൂത്തമ! സർവ്വവിധത്തിലും ഇപ്പോൾ ഞാൻ അനുഗ്രഹീതനായി. ഉപപന്നഗുണനായ അങ്ങയുടെ സഖ്യം എനിക്കു ലഭിച്ചുവല്ലൊ! ഹേ അനഘ! നിന്തിരുവടിയുടെ കരുണയുണ്ടെങ്കിൽ അമരലോകംപോലും വശത്താകും. പിന്നെ ഈ കപിരാജ്യത്തെപ്പററി പറയേണമൊ. രഘുവംശവുമായി എനിക്കു മൈത്രി ലഭിച്ചതു് എൻെറ ഭാഗ്യാതിരേകമാണ്. എൻെറ ബന്ധുമിത്രങ്ങൾക്കും ഞാൻ പൂജ്യനായി. ഹേ! വീര! ഞാൻ നിന്തിരുവടിക്കു പററിയ ഒരു മിത്രമാണെന്നു ക്രമേണ നിന്തിരുവടിക്കു ബോദ്ധ്യമാകും. തന്നെപ്പററി താൻതന്നെ ഉൽഘോഷിക്കുന്നതു തീരെ അനുചിതമാണല്ലൊ. ആത്മബോധമുള്ളവരിൽ ധൈര്യം എപ്രകാരമോ അപ്രകാരം നിന്തിരുവടിക്കു തുല്യരായ സുകൃതികളിൽ പ്രീതി നിശ്ചലമാണ്. പൊൻ, വെള്ളി, വസ്ത്രാഭരണങ്ങൾ തുടങ്ങിയ സർവ്വൈശ്വര്യങ്ങളും സുഹൃത്തുക്കൾ സുഹൃത്തുക്കളോടൊന്നിച്ചു പങ്കിട്ടു ഭുജിക്കുന്നു. ധനിയായാലും ദരിദ്രനായാലും, സുഖിയായാലും ദുഃഖിയായാലും, നിർദ്ദോഷിയായാലും സദോഷിയായാലും തോഴന്നു തോഴൻതന്നെ ആശ്രയം. ധനം, സുഖം എന്നിവ മാത്രമല്ല ശരീരംപോലും യഥാർത്ഥമിത്രങ്ങൾ തോഴനുവേണ്ടി പരിത്യജിക്കുന്നു." സുഗ്രീവൻെറ ഈ മംഗളമൊഴികളെ രാഘവൻ ഹൃദയപൂർവ്വം അഭിനന്ദിച്ചു. അനന്തരം വാനരനാഥനായ സുഗ്രീവൻ മോഹനസുരൂപവർണ്ണത്തോടെ പുഷ്പിച്ചുനില്ക്കുന്ന ഒരു സാലവൃക്ഷത്തിൽനിന്നു കുറെ തഴകൾ ഒടിച്ചിട്ടു് രാമലക്ഷ്മണന്മാരോടിരിപ്പാൻ അപേക്ഷിച്ചു. താനും അവരുടെ സമീപം ഇരുന്നു. നിശ്ചലമായ കടൽപോലെ പ്രസന്നചിത്തനായ രാമചന്ദ്രനെ നോക്കി സുഗ്രീവൻ അത്യർത്ഥമധുരമായ വാക്കുകൾ വീണ്ടും ഇങ്ങിനെ ഉരചെയ്തു. "ഹേ! രഘുവീര! അപവൃത്തനായ

ബാലിയാൽ ഹൃതഭാര്യനായി കഠിനഭീതിയോടും അതുലശോക ത്തോടുംകൂടി ഞാൻ ഈ ഋഷ്യമൂകശിഖരത്തെത്തന്നെ സർവ്വദാ ആ ശ്രയിക്കുന്നു. ശത്രുഭയംനിമിത്തം ഉൽഭ്രാന്തചേതനനായ ഞാൻ ഓരോ നിമിഷവും ഓരോ സംവത്സരംപോലെയാണ് കഴിച്ചുകൂട്ടു ന്നതു്. സർവ്വലോകഭയങ്കരനും വിനികൃതനുമായ ബാലിയാൽ നി ഹതഗതിയായി ഭൂയിഷ്ഠദുഃഖം അനുഭവിച്ചുംകൊണ്ടുതന്നെ ഞാൻ കാലം നയിക്കുന്നു. എന്റെ ഭയം തീർത്തു നിന്തിരുവടി എനിക്കഭ യം നല്കേണമെ. വിഷാദവശഗനായ എന്നിൽ നിന്തിരുവടി പ്ര സാദിക്കുക." ഈ വാക്കുകൾ കേട്ടു ധർമ്മജ്ഞനും ധർമ്മവത്സലനു മായ കാകുൽസ്ഥൻ മന്ദഹാസസമന്വിതം ഇങ്ങിനെ പ്രതിവചി ച്ചു. "ഹേ! വാനര! ഉപകാരം മിത്രലക്ഷണവും അപകാരം ശ ത്രുലക്ഷണവുമാണ്. നിന്റെ പ്രാണനായികയെ അപഹരിച്ചു കൊണ്ടുപോയ ആ ഘോരവഞ്ചകനെ ഞാൻ നിശ്ചയമായും ഹനി ക്കുന്നുണ്ട്. മഹേന്ദ്രാശനിപോലെ മഹാശക്തിയുള്ളവയും സുതീ ക്ഷ്ണാഗ്രങ്ങളോടുകൂടിയവയുമായ എന്റെ ബാണശതങ്ങൾക്ക് ആ പരമദുഷ്ടൻ ഉടനെ പാത്രമാകും. ഘോരസർപ്പങ്ങളെപ്പോലെ പാഞ്ഞുകയറുന്നവയും പൊന്നണിഞ്ഞവയുമായ എന്റെ ഈ നി ശിതബാണങ്ങൾ ക്രുദ്ധിക്കുന്നുവെങ്കിൽ, അവയുടെ ശക്തി ഇത്ര യാണെന്നു പരിഗണിച്ചുകൂടാ. അവ നിന്റെ സോദരനാണെ ന്നു പറയുന്ന ആ ഘോരപാപിയുടെ നെഞ്ചിൽ ഊക്കോടെ ചെ ന്നു തറക്കും. മഹാപർവ്വതത്തെയെന്നപോലെ അവ ബാലിയുടെ ഭീമകായത്തെ വിഭിന്നമാക്കി ഭൂമിയിൽ മറിച്ചുതള്ളും." ശ്രീരാഘ വന്റെ ശോഭനവാക്കുകൾ കപിവരനായ സുഗ്രീവനു നിസ്തുലപ്രീ തി നല്കി. വീണ്ടും സുഗ്രീവൻ വ്യാകുലചിന്തയോടെ ഇങ്ങിനെ വ ചിച്ചു. "ഹേ! പാർത്ഥിവനന്ദന! ഞാൻ മാലിൽ നിമഗ്നനാണ്. നിന്തിരുവടിയോ—ആർത്തർക്ക് അഭയത്തെ പ്രദാനംചെയ്യുന്നു. ഉ ള്ളിൽ അടങ്ങാതുള്ള എന്റെ വിപുലദുഃഖംകൊണ്ടും തോഴനാ ണെന്ന ദൃഢവിശ്വാസംകൊണ്ടുമാണ് ഞാൻ നിന്തിരുവടിയോട് ഇത്രയും പറയുന്നത്. നിന്തിരുവടിയുടെ മൈത്രി എനിക്ക്

എൻെറ പ്രാണനെക്കാൾ എത്രയോ-വിലയേറിയതാണ്. ഹേ! രാഘവ! ഇതു സത്യമാണ്." സുഗ്രീവൻ സഗൽഗദം ഇങ്ങിനെ പറഞ്ഞ് നദിവേഗംപോലെ അനർഗ്ഗളമായി പ്രവഹിച്ചുകൊണ്ടിരുന്ന ബാഷ്പത്തെ ഒരുവിധം ധൈര്യത്തോടെ അടക്കി. വിഷാദംനിമിത്തം സംസാരിക്കുമ്പോഴും വയ്യാതെ ആ വാനരൻ അല്പസമയം മൌനം ദീക്ഷിച്ചു. നെടുവീർപ്പിട്ടുകൊണ്ടു വീണ്ടും തേജോനിധിയായ രാമചന്ദ്രനെ നോക്കി അവൻ ഇങ്ങിനെ ഉണൎത്തിച്ചു. "ഹേ! ദീനവത്സല! പണ്ടൊരു ദിവസം എൻെറ ഭ്രാതാവായ ബാലി കഴിയുന്നത്ര നിർബ്ബന്ധിച്ച് എന്നെ നാട്ടിൽനിന്നും ആട്ടിയോടിച്ചു. എൻെറ പ്രിയതമയേയും അവൻ അപഹരിച്ചു. കൂട്ടുകാരിൽ പലരേയും കാരാഗൃഹത്തിൽ ഇട്ടടക്കുകയുംചെയ്തു. അവൻ ഇപ്പോഴും എന്നെക്കൊല്ലുവാൻ ലാക്കുനോക്കിതന്നെയിരിക്കുന്നു. എന്നെ നിഗ്രഹിപ്പാനയച്ചിരുന്ന അവൻെറ അസംഖ്യം വീരയോദ്ധാക്കളെ ഞാൻ കാലാലയത്തിലേക്കു യാത്രയയച്ചിട്ടുമുണ്ട്. ഹേ! പുരുഷവ്യാഘ്ര! ഈ ഭയശങ്കകൾകൊണ്ടാണ് നിങ്ങൾ രണ്ടുപേരെയും മലയടിവാരത്തു കണ്ടപ്പോൾ ഞാൻ അടുക്കാഞ്ഞത്. ഭയംനിമിത്തം വ്യതിചലിച്ചുകൊണ്ടിരിക്കുന്ന ഒരുവന്ന് ഏതൊരു കാഴ്ചയും പെട്ടെന്നു ഭീതിനൽകുന്നതാണല്ലൊ. ഹനുമൽപ്രമുഖന്മാരായ വാനരന്മാരാണ് എനിക്കു ഈ പൎവ്വതത്തിങ്കൽ സഹായികൾ. കഠിനഭീതിയാൽ വളരെ ക്ലേശിക്കുന്നുണ്ടെങ്കിലും അവരുടെ ഒത്താശനിമിത്തം ഞാൻ ഒരുവിധം ജീവൻ ധരിക്കുന്നു. ഇവരാണു എനിക്കുള്ള രക്ഷ. ഞാൻ ഇരിക്കുമ്പോഴും നടക്കുമ്പോഴമെല്ലാം ഇവർ എൻെറ ഒരുമിച്ചുതന്നെ ഉണ്ടായിരിക്കും. ഇങ്ങിനെ നിൎവ്വ്യാജമായ സ്നേഹത്തോടെ ഇവർ എന്നെ കാത്തുപോരുന്നു. ഹേ! രാമ! ഞാൻ ഈ പറഞ്ഞതിൽ ഒട്ടും അതിശയോക്തിയില്ല. ഉള്ളതിൽ എത്രയും കുറച്ചിട്ടെ ഞാൻ നിന്തിരുവടിയോടുണൎത്തിച്ചിട്ടുള്ളു. പ്രഖ്യാതബലനായ ബാലി—എൻെറ ആ ഉഗ്രവൈരി ലോകം വെടിയുമ്പോൾ മാത്രമെ എൻെറ ദുഃഖം അവസാനിക്കു. എൻെറ സുഖവും ദുഃഖവും ജീവിതംതന്നെയും ആ ദുഷ്ടൻെറ വിനാ

ശത്തെ അപേക്ഷിച്ചാണിരിക്കുന്നതു്. ഹേ! അരിവിമർദ്ദന! എന്റെ മനോവ്യഥയുടെ നില ഇപ്രകാരമെല്ലാമാണ്. സഹിപ്പാൻ കഴിയാത്തവണ്ണം അതെന്റെ ഹൃദയത്തെ തീവ്രതരം അടിച്ചുടയ്ക്കുന്നു. സുഖിയായാലും ദുഃഖിയായാലും തോഴനു തോഴനാണല്ലൊ പ്രബലമായ ആശ്രയം." ഈ വാക്കുകൾ കേട്ട ദാശരഥി ഇപ്രകാരം പറഞ്ഞു. "ഹേ! ഹരിപുംഗവ! അങ്ങയ്ക്കും ബാലിക്കും തമ്മിൽ ഇത്രയും പ്രദ്വേഷം സംഭവിച്ചതെങ്ങിനെ? ഞാൻ അങ്ങയുടെ ഖേദം നിശ്ശേഷം പോക്കുന്നുണ്ട്. ഭവാനു സുഖം ഭവിക്കും. ഹേ! സുഗ്രീവ! നിന്നെ ഈവിധമെല്ലാം അവമാനിച്ചുവെന്നു കേൾക്കുമ്പോൾ പ്രവാഹം തിരത്തെപ്പോലെ ക്രോധം എന്റെ ഹൃദയത്തെ അത്യർത്ഥം തകർക്കുന്നു. ഇതാ ഞാൻ വിൽ കുലയ്ക്കുയായി. ഈ ജ്യാവിൽനിന്ന് ഒരു ശരം വിമുക്തമാകുന്നുവെങ്കിൽ പിന്നെ നിന്റെ വൈരി ഇല്ലെന്നു ധരിച്ചുകൊൾക." ശൂരാത്മാവായ ശ്രീരഘുവീരന്റെ ഹൃദയംഗമമായ ഈ ഭാഷിതം കേട്ട സുഗ്രീവപ്രമുഖന്മാരായ വാനരന്മാർ ഏററവും പരിതുഷ്ടരായി. അവർ അത്യന്തം ആശ്വസിച്ചു. അനന്തരം സുഗ്രീവൻ തനിക്കും ബാലിക്കും തമ്മിൽ വൈരമുണ്ടായ കാരണം ഇങ്ങിനെ വിസ്തരിച്ചു.

---

## സർഗ്ഗം-9

---

"ഹേ! രാഘവ! എനിക്കും ബാലിക്കും തമ്മിൽ ഈ കഠിന വൈരം എങ്ങിനെ സംഭവിച്ചുവെന്ന് ആദ്യംമുതല്ക്കുതന്നെ ഞാൻ നിന്തിരുവടിയോടുണർത്തിക്കാം. ശത്രുപ്രമാഥിയും ഉഗ്രപ്രതാപിയും എന്റെ ജ്യേഷ്ഠനുമായ ബാലി പിതാവിന്ന് എത്രയും സമ്മതനായിരുന്നു. പണ്ട് എനിക്കും അപ്രകാരംതന്നെയായിരുന്നു അവൻ. അച്ഛന്റെ മരണശേഷം മന്ത്രിമാർ ജ്യേഷ്ഠപുത്രനായ അവനെ പ്രീതിപുരസ്സരം കപിരാജാവായി വാഴിച്ചു. ഇങ്ങിനെ ബാലി പിതൃപൈതാമഹമായ ഈ മഹാരാജ്യം ഇപ്പോൾ ഭരിച്ചുവരുന്നു.

ഞാനാവട്ടെ ഒരു ദാസനെപ്പോലെ സദാ അവനെ പരിചരിച്ചു പോന്നു. ദുന്ദുഭിയുടെ ആദ്യപുത്രനും സുപ്രസിദ്ധനും തേജോനിധിയുമായ മായാവിയെന്നൊരു ദാനവൻ ഉണ്ടായിരുന്നു. അവനും ബാലിക്കും തമ്മിൽ സ്ത്രീനിമിത്തം പണ്ടു വലിയ പകയുണ്ടായിട്ടുണ്ടു്. ഇങ്ങിനെയിരിക്കെ ഒരു രാത്രി ലോകംമുഴുവൻ ഗാഢനിദ്രയിൽ ആണ്ടിരുന്ന അവസരത്തിൽ ആ ദാനവൻ കിഷ്കിന്ധാദ്വാരത്തിൽ കയറിവന്നു ഘോരതരം അട്ടഹാസംചെയ്തു. അതിവൃശിയോടെ അവൻ എൻെറ ജ്യേഷ്ഠനെ പോരിന്നു വിളിച്ചു. ദുസ്സഹമായ ആ ഭൈരവസ്വനം പ്രസുപ്തനായ ബാലിയുടെ ഉറക്കം ഞെട്ടിച്ചു. ഉടൻ അടക്കവെയ്യാത്ത അമഷത്തോടെ അവൻ ആ അസുരോത്തമനെ ഹനിപ്പാനായി ചാടിപുറപ്പെട്ടു. ഇതു കണ്ടു് അവൻെറ സ്ത്രീജനങ്ങൾ ഈ ഉദ്യമത്തിൽനിന്നും അവനെ പലവിധം വിലക്കിനോക്കി. ഞാനും കഴിയുന്നതു പരിശ്രമിച്ചു. ആരുടെ വാക്കും പരിഗണിക്കാതെ മഹാബലനായ ബാലി ആ ദാനവനോടെതിൎപ്പാൻ പുറപ്പെട്ടു. സൌഹാൎദ്ദംനിമിത്തം എൻെറ ജ്യേഷ്ഠനെ തനിയെ വിടുവാൻ എനിക്കു തീരെ മനസ്സുവന്നില്ല. തന്നിമിത്തം ഞാനും കപീശ്വരനെ അനുഗമിച്ചു. ഭ്രാതാവോടൊന്നിച്ചു വിദൂരത്തായി എന്നെയും കണ്ടപ്പോൾ സുഭിമനായ ആ ദൈത്യപുംഗവൻ ജാതസന്ത്രാസത്തോടെ ദ്രുതതരം കുതിച്ചുപാഞ്ഞു. അതിജവം ഞങ്ങളും അവനെ അനുഗമിച്ചു. ഉദിച്ചുയരുന്ന ചന്ദ്രൻെറ രമ്യകിരണങ്ങളാൽ ഞങ്ങൾക്കു മാൎഗ്ഗം സുവ്യക്തമായിരുന്നു. കുറെദൂരം ചെന്നപ്പോൾ ആ ദാനവൻ തൃണാവൃതമായ ഒരു മഹാവിലത്തിൽ ചെന്നൊളിച്ചു. ഞങ്ങൾ ആ ദരീമുഖത്തിൽ നില്ക്കുകയുമായി. ഗിരിഗഹ്വരത്തിൽചെന്നഭയംപ്രാപിച്ച ആ അസുരപുംഗവൻെറ ദുസ്സാമൎത്ഥ്യത്തെച്ചിന്തിച്ച് ക്രോധകാഠിന്യത്താൽ ബാലി അത്യന്തം ക്ഷുബ്ധനായി. അനന്തരം അവൻ എന്നോടിങ്ങിനെ പറഞ്ഞു. "ഹേ! സുഗ്രീവ! ഞാൻ മടങ്ങിവരുന്നതുവരെ നീ ഇവിടെത്തന്നെ നില്ക്കുക. ഒട്ടും ഭയം വേണ്ട. ഞാൻ ഈ വിലത്തിൽ പ്രവേശിച്ചു വൈരിയെ നിഗ്രഹിച്ച് അ

തിശീഘ്രം തിരിച്ചുപോരാം." അരുതെന്നു ഞാൻ എത്രമന്നെ വിലക്കിയിട്ടും വീരോന്മാഥിയായ അവൻ അതിനെ കൂട്ടാക്കിയില്ല. ഒടുവിൽ ഞാൻ അപ്രകാരം സമ്മതിച്ച് അവന്റെ കാൽതൊട്ടുവ ണയിട്ടശേഷം ബാലി അത്യന്തം ഭയാനകമായ ആ ഗുഹക്കകത്തു പ്രവേശിച്ചു. ഞാൻ അതിന്റെ മുഖദ്വാരത്തു നില്ക്കുകയും ചെയ്തു. ഇങ്ങിനെ സംവത്സരം ഒന്നു തികഞ്ഞു. അഗ്രജൻ മടങ്ങിവന്നില്ല. അവൻ മൃത്യുഗതനായെന്നുതന്നെ ഞാൻ ഒടുവിൽ തീച്ചയാക്കി. സുദുഃഖിതനായ എന്റെ ചിത്തം ജ്യേഷ്ഠനെച്ചിന്തിച്ചു ഭൃശതരം പതറിക്കൊണ്ടിരുന്നു. സ്നേഹപാരവശ്യംനിമിത്തം എന്റെ അന്ത രംഗം പല ശങ്കകൾക്കും ആസ്പദമായി. ഈ നിലയിലും കാലം കുറെ കഴിഞ്ഞുകൂടി. ഇങ്ങിനെയിരിക്കെ ഒരുദിവസം ആ ഗുഹാ ന്തർഭാഗത്തുനിന്നും പതയ്ക്കുന്ന രക്തം ഒഴുകിവരുന്നതു കണ്ടു. ഈ കാഴ്ച എന്നെ എത്രയും പരിതപിപ്പിച്ചു. ഇടവിടാതുള്ള ഗജ്ജന ധ്വനിയും വിലാന്തർഭാഗത്തിൽ മുഴങ്ങിക്കൊണ്ടിരുന്നു. ദുസ്സഹമായ വേദനകൊണ്ടെന്നപോലെ ബാലിയുടെ ഗുരുതരമായ നിസ്വനങ്ങ ളും എന്റെ കർണ്ണത്തിൽ വന്നുവീണു. ഈ ലക്ഷ്യങ്ങൾകൊണ്ടെ ല്ലാം എന്റെ ഭ്രാതാവ് അഭിഹതനായെന്നുതന്നെ ഞാൻ തീച്ച യാക്കി. വലിയൊരു പാറ പുഴക്കിയെടുത്തു ഗുഹാമുഖം അടച്ചു ഭദ്രമാക്കി അടക്കവെയ്യാത്ത ക്ലേശഭാരത്തോടെ ഹേ! സഖെ! ഞാൻ തിരിച്ചുപോരികയും ചെയ്തു. ശോകാത്തിതനായ ഞാൻ ജ്യേഷ്ഠന്റെ ഉദകാദികർമ്മങ്ങൾ യഥാവിധി ആചരിച്ചു. വാസ്തവം ഞാൻ മറ ച്ചുവെച്ചിട്ടും അമാത്യന്മാർ ഈ കഥ എങ്ങിനെയൊ മനസ്സിലാക്കി അവർ എന്നെ രാജാവായി അഭിഷേകംചെയ്തു. ഇങ്ങിനെ ഞാൻ ഈ കപിരാജ്യം വഴിപോലെ ഭരിച്ചുകൊണ്ടിരിക്കെ ഹേ! രാഘവ! എന്റെ ജ്യേഷ്ഠനായ ബാലി വൈരിയെ നിഗ്രഹിച്ച് ഒരുദിവസം കിഷ്കിന്ധയിൽ കുതിച്ചെത്തി. ഞാൻ രാജ്യാഭിഷിക്തനായിരി ക്കുന്നുവെന്നു കണ്ട് കോപത്താൽ അവനു നില്ക്കുകൊള്ളാതായി. തന്റെ രക്തലോചനങ്ങൾ ഉരുട്ടിമിഴിച്ചുകൊണ്ട് അവൻ എന്റെ അമാത്യരെയെല്ലാം പിടിച്ചു ബന്ധനത്തിലിട്ടു. അവാച്യവും അ

ശ്ലീലവുമായ പരുഷവാക്കുകൾ ഉരച്ച് അവൻ അവരെ പലവിധം നിർഭത്സിച്ചു. തത്സമയം എന്നിൽ അങ്കുരിച്ച ക്രോധം പരമദുഷ്ടനായ അവനെ നിശ്ശേഷം മുടിക്കുവാൻ തക്ക ശക്തിയുള്ളതായിരുന്നു. എങ്കിലും ഭ്രാതൃസ്നേഹംനിമിത്തം എനിക്കു തല്ക്കാലം അടങ്ങേണ്ടിവന്നു. തീരെ ഇഷ്ടമില്ലാത്ത ചിലരെയെല്ലാം അവൻ നിഷ്ഠുരണം നിഗ്രഹിച്ചു. പിന്നീടു ബാലി പുരത്തിൽ പ്രവേശിച്ചു. വളരെ ബഹുമാനത്തോടും സ്നേഹാദരത്തോടുംകൂടെ ഞാൻ അവനെ അഭിവാദ്യംചെയ്തു. പലവട്ടവും ഞാൻ അവന്ന് ആശിസ്സോതി. എങ്കിലും ചിത്തചാപല്യത്താൽ അവൻെറ അരിശം അടങ്ങുകയല്ല ഉണ്ടായത്. വിനയപുരസ്സരം ഞാൻ അവൻെറ കാല്ക്കൽ വീണ്ടും വീണ്ടും വീണു കുമ്പിട്ടു. എന്നിട്ടും ഹേ! രാഘവ! സുദാരുണനായ അവന്നു എന്നിൽ ഒട്ടും പ്രസാദമുണ്ടായില്ല."

---

## സർഗ്ഗം 10

---

"ഹേ! രാഘവ! ക്രോധം വർദ്ധിച്ചു സംരക്തലോചനനായി ഭവിച്ച ബാലിയെ പ്രസാദിപ്പിപ്പാൻ ഞാൻ വളരെ പ്രയത്നിച്ചു. "ഹേ! വിക്രമരാശെ! അങ്ങുന്നു പരിതുഷ്ടനാകുക. വൈരിയെ നിഗ്രഹിച്ചു നിന്തിരുവടി സസുഖം തിരിച്ചുവന്നുവല്ലൊ. പരമഭാഗ്യം തന്നെ. അങ്ങുന്നു അഗതികൾക്കു ബന്ധുവാണ്. നാഥനില്ലാത്ത എന്നിലും അങ്ങയ്ക്കു കരുണയുണ്ടാകേണമെ. പൂർണ്ണേന്ദുപോലെ വിളങ്ങുന്ന നിന്തിരുവടിയുടെ ഛത്രവും ബാലവ്യജനവും ഇതാ ഞാൻ നിന്തിരുവടിയിൽതന്നെ സമർപ്പിക്കുന്നു. പ്രീതിപുരസ്സരം അവയെ പ്രതിഗ്രഹിക്ക. ഹേ! രാജേശ്വര! നിന്തിരുവടിയുടെ ആജ്ഞയനുസരിച്ചു ഞാൻ ഒരു സംവത്സരം വിഷാദവൈവശ്യത്തോടെ ആ വിലദ്വാരത്തു കാത്തുനിന്നു. കുറെനാൾ ചെന്നപ്പോൾ ഗുഹാന്തഭാഗത്തുനിന്നും ശോണിതം പ്രവഹിക്കുന്നതു കണ്ടു. ഈ കാഴ്ച എൻെറ ഹൃദയത്തെ കഠിനതരം ക്ലേശിപ്പിച്ചു. ഇന്ദ്രി

യങ്ങൾ തളൻ ഞാൻ ശോകപരവശനായി. ഇനി ഇവിടെ നിന്നിട്ട പ്രയോജനമൊന്നുമില്ലെന്ന കരുതി വലിയൊരു ശിലാഭാഗം കൊണ്ട ഗുഹാമുഖം അടച്ചുമൂടി ശോകസംവിഗ്നചിത്തത്തോടെ തിരിച്ചുപോന്നു. ഈ വിവരം ഗ്രഹിച്ചു മന്ത്രിമാരും മററും കൂടി നിർബ്ബന്ധപൂർവ്വം എന്നെ രാജാവായി അഭിഷേകംചെയ്തു. ഹേ! വീര! ആയതു് അങ്ങുന്നു ക്ഷമിക്കേണമെ. ഹേ! ശ്ലാഘാർഹ! പണ്ടേത്തെപ്പോലെ അങ്ങുന്നു രാജാവും ഞാൻ അങ്ങയുടെ ആശ്രിതനും തന്നെ. ഈ രാജപദം മനസ്സില്ലാമനസ്സോടെ ഞാൻ സ്വീകരിച്ചുവെന്നേയുള്ളു. രാജ്യത്തിൽ അന്തഃഛിദ്രം വരാതെ കഴിച്ചുകൂട്ടേണ്ടതിന്നായി മന്ത്രിമാർ ഇപ്രകാരം ചെയ്തുമാണ്. അങ്ങുന്നു അന്യഥാ കരുതരുതു്. പുരവാസികളോടും അമാത്യസമ്പത്തുക്കളോടുംകൂടി ന്യാസമായിബ്ഭരിക്കപ്പെട്ടിരുന്ന അങ്ങയുടെ നഗരം ഇതാ ഞാൻ അങ്ങയിൽതന്നെ അർപ്പിക്കുന്നു. അങ്ങുന്നു എന്റെ പേരിൽ കോപിക്കാതിരിക്കണം. എന്നും ഞാൻ തിന്തിരുവടിയുടെ ദാസൻതന്നെ. എന്നിൽ ഒട്ടും പ്രദ്വേഷം കരുതാതിരിപ്പാൻ ഇതാ ഞാൻ അങ്ങയുടെ ചരണങ്ങളിൽ വീണു നമസ്കരിക്കുന്നു. ഹേ! ഭൂപതേ! സർവ്വ വാനരന്മാരും അമാത്യപ്രഭൃതികളും ഒത്തൊരുമിച്ചു ബലാൽകാരമായി ഇപ്രകാരം പ്രവർത്തിച്ചതാണ്. തിന്തിരുവടിയുടെ രാജപദത്തിൽ എനിക്കു ലേശം ആഗ്രഹമില്ല. കിഷ്കിന്ധ ശൂന്യദേശമായി ഭവിക്കുമെന്ന ഭയംകൊണ്ടു് ഞാൻ അതിന്നു അനുവദിച്ചതുമാണ്." എന്നിങ്ങിനെ അതികരുണം എത്രയോ പ്രാവശ്യം പ്രാർത്ഥിച്ചിട്ടും ഹേ! രാജശ്രേഷ്ഠ! ബാലിക്കു ക്രോധം നിലച്ചില്ല. ഞാൻ എന്റെ അഭ്യർത്ഥനയെ ആവർത്തിക്കുന്തോറും അവന്നു ക്രോധം വർദ്ധിച്ചു. അനന്തരം "ഛീ, നിന്ദിത! കശ്മല!" എന്നും മററും അഭിസംബോധനംചെയ്തുകൊണ്ടു ജുഗുപ്സാവഹമായ വാക്കുകൾ പലതും പറഞ്ഞു ഗർഹണംചെയ്തു. പുരവാസികളെയും ബന്ധുക്കളേയും മററും വിളിച്ചുകൂട്ടി അവരുടെ മുമ്പാകെ സഹിക്കവയ്യാതവണ്ണം എന്നെ ഭത്സിച്ചു. എല്ലാം പൊറുത്തുംകൊണ്ടു് അവജ്ഞാദുഃഖത്തോടെ ഞാൻ നമ്രമുഖനായി നിന്നതേയുള്ളു.

"ഹേ! വാനരന്മാരെ! ദുൎമ്മതിയും മഹാധിക്കാരിയമായ മായാവി ഒരു രാത്രി ക്രോധകാലുഷ്യത്തോടെ വന്ന് എന്നെ പോരിന്നു വിളിച്ച വൃത്താന്തം നിങ്ങൾക്കെല്ലാം അറിവുള്ളതാണല്ലൊ. ഇടിമുഴക്കംപോലെ ഘോരതമമായ അവൻെറ അട്ടഹാസം കേട്ട് എനിക്കു ദുസ്സഹമായ ക്രോധമുണ്ടായി. ഉടനെ ഞാൻ രാജധാനി വിട്ട് അവനോടു പോരിന്നിറങ്ങി. സൌദാൎയ്യനന്നം വീതമൎയ്യാദന്നമായ ഈ സുഗ്രീവനും എന്നെ അനുഗമിച്ചു. സദ്വിതീയനായ എന്നെ കണ്ടപ്പോൾ അമിതബലനായ മായാവി ഭയസംഭ്രാന്തിയോടെ പാഞ്ഞുകളഞ്ഞു. ഞങ്ങളും വിടാതെ അവനെപ്പിന്തുടൎന്നു. പിടികൂട്ടമെന്നു കണ്ടപ്പോൾ സുഘോരനായ ആ ദാനവൻ ഒരു മഹാഗുഹയിൽ ചെന്നൊളിച്ചു. ഇതു കണ്ടു ക്രൂരദൎശനനായ ഇവനോടു ഞാൻ ഇപ്രകാരം പറഞ്ഞു. "ഹേ! സുഗ്രീവ! ഈ ദുഷ്ടനെ നിഗ്രഹിക്കാതെ തിരിച്ചു കിഷ്കിന്ധയിൽ ചെല്ലുവാൻ എനിക്കു ലേശം ഉന്മേഷമില്ല. നീ ഇവിടത്തന്നെ നില്ക്കുക. ഞാൻ ഇവനെ ഹനിച്ച് ഉടനെ മടങ്ങിവരാം." ഹേ! കപിവരന്മാരെ! ഈ വഞ്ചകൻെറ ഹൃദയകൌടില്യം ഞാൻ ഒട്ടും ആലോചിച്ചില്ല. ഇവനെ ഞാൻ മനഃപൂൎവ്വം വിശ്വസിച്ച് ദുരാസദമായ ആ മഹാഗുഹയിൽ പ്രവേശിച്ചു. ദുൎമ്മതിയായ മായാവിയെ ആ ഗുഹക്കകത്തു തിരഞ്ഞുനടന്നുതന്നെ ഒരു സംവത്സരം കഴിഞ്ഞുപോയി. എന്നാൽ ഭയാവഹനായ ആ പ്രതിയോഗിയോടു നേക്കുവാൻ എനിക്കു ഒട്ടും വിഷമമുണ്ടായില്ല. സകുഡുംബം ഞാൻ അവനെ കൊന്നൊടുക്കി. ആൎത്തട്ടഹസിച്ചുകൊണ്ടു ഭൂതലത്തിൽ നിപതിച്ച ആ ദാനവൻ അന്ത്യദശയിൽ വമിച്ച രുധിരം ഗുഹാന്തൎഭാഗം മുഴവൻ നിറഞ്ഞു പുറത്തേക്കും പ്രവഹിച്ചു. മഹാപരാക്രമിയും ദുന്ദുഭിയുടെ സോദരന്മമായ ആ ഉഗ്രവൈരിയെ ഇങ്ങിനെ ഒട്ടും പരിശ്രമംകൂടാതെ ഞാൻ നിഗ്രഹിച്ചു. മടങ്ങിവന്ന വിലദ്വാരം കാണാതെ സസംഭ്രമം സുഗ്രീവ! സുഗ്രീവ! എന്നിങ്ങിനെ ഞാൻ പലവട്ടം ആഹ്വാനംചെയ്തിട്ടും പ്രത്യുത്തരമുണ്ടായില്ല. തന്നിമിത്തം ഞാൻ അത്യന്തം ദുഃഖിച്ചു. ക്രോധാന്ധനായി ഉടനെ ഗുഹാമുഖം ചവിട്ടിപ്പൊ

ളിച്ച് ഇതാ ഇപ്പോൾ ഇവിടെ വന്നുചേൎന്നിരിക്കുന്നു. കുടിലകൎമ്മാവായ ഇവൻ ഭ്രാതാവെന്ന നിലപോലും വിസ്മരിച്ച് എന്നെ ആ വിലത്തിലിട്ടു കൊല്ലേണമെന്നാണല്ലൊ കരുതിയതു്". ക്രോധാവേശത്തോടെ ഇത്രയും പറഞ്ഞു് എന്റെ ഭ്രാതാവ് എന്നെ ഏകവസ്ത്രത്തോടുകൂടെ നിഷ്ഠുരണം അടിച്ചു പുറത്താക്കി. എന്റെ ദാരങ്ങളേയും അവൻ അപഹരിച്ചു. അവനെ ഭയന്ന് ഞാൻ വനാൎണ്ണവങ്ങളോടുകൂടിയ ഈ ഭൂമി മുഴുവൻ പാഞ്ഞുനടക്കയുമായി. ഈ ലോകം മുഴുവൻ ഇപ്പോൾ ഞാൻ ചുററിക്കഴിഞ്ഞു. ഭാൎയ്യയും പോയി. ദുഃഖവും മുഴുത്തു. ഇതാ ഇപ്പോൾ ബാലിക്കെത്തുകൂടാത്ത ഈ ഋശ്യമൂകപൎവ്വതത്തിങ്കൽ ഒരുവിധം വന്നുചേൎന്നിട്ടുണ്ട്. ഹേ! വീര! അകാരണമായി എനിക്കു വന്നുകൂടിയ ഈ മഹാദുഃഖവും അന്തശ്ശല്യവും ഓൎക്കുക. ഒട്ടും ഗോപനംചെയ്യാതെ സൎവ്വവും ഞാൻ നിന്തിരുവടിയോടുണൎത്തിച്ചു. ഹേ! അഭയപ്രദ! എന്റെ ഈ ഘോരവൈരിയെ നിഗ്രഹിച്ച് നിന്തിരുവടി എന്നെ പരിപാലിക്കേണമെ." ദുഃഖപരിക്ലിന്നനായ സുഗ്രീവന്റെ ഈ പ്രണാദങ്ങൾ കേട്ട് ധൎമ്മവത്സലനും ധൎമ്മജ്ഞനുമായ ശ്രീരാഘവൻ ധൎമ്മസംഹിതങ്ങളും സ്ഫുടങ്ങളുമായ വാക്യങ്ങൾ സസ്മിതം ഇങ്ങിനെ പ്രവചിച്ചു. "സൂൎയ്യസന്നിഭങ്ങളും അമോഘങ്ങളുമായ എന്റെ ഈ നിശിതശസ്ത്രങ്ങൾ പാപകലുഷിതനായ ബാലിയുടെ നെഞ്ചിൽ അതിദ്രുതം ചെന്നു തറയ്ക്കുന്നതു് ഹേ! വീര! നീ കണ്ടുകൊൾക. നിന്റെ കാമ്യദാരങ്ങളെ കൈക്കൊണ്ട ആ അപവൃത്തൻ—ചാരിത്രദൂഷകനായ ആ ഘോരപാപി എന്റെ ദൃഷ്ടിയിൽ അകപ്പെടുന്നതുവരയ്ക്കേ ജീവനെ ധരിക്കയുള്ളു. എന്നെപ്പോലെത്തന്നെ ഹേ! വാനര! നീയും അപാരമായ ശോകസാഗരത്തിൽ നിമഗ്നനാണ്. ഈ ദുഃഖാൎണ്ണവത്തിൽനിന്നും നിന്നെ ഞാൻ ത്രാണനംചെയ്യുന്നുണ്ട്. ഹേ! കപീശ്വര! നിന്റെ ഇച്ഛപോലെ എല്ലാം വന്നുകൂടും." ആത്മഹിതവും സുമംഗലവുമായ ശ്രീരാഘവന്റെ ഈ ശപഥോക്തികൾ കേട്ടു സുഗ്രീവൻ ഏററവും പ്രീതനായി.

---

# സർഗ്ഗം-11

ഹർഷപൌരുഷവർദ്ധനങ്ങളായ ശ്രീരാഘവൻെറ കല്യവചനങ്ങൾ കേട്ട സുഗ്രീവൻ പരിതുഷ്ടനായി. രഘുകുലദീപമായ ആ രാജപുത്രനെ സബഹുമാനം അവൻ ഇങ്ങിനെ സ്തോത്രംചെയ്തു. "ഹേ! വീര! സുദാരുണങ്ങളും പ്രജ്വലിതങ്ങളും മർമ്മഭേദകങ്ങളുമായ നിന്തിരുവടിയുടെ ബാണങ്ങൾ ക്ഷോഭിക്കുന്നുവെങ്കിൽ അവ കല്പാന്തസൂര്യനെപ്പോലെ ലോകം മുഴുവൻ ദഹിപ്പിക്കുമെന്നതു നിശ്ചയമാണ്. ബാലിയുടെ പ്രമത്തപൌരുഷവും ധൃതിവീര്യങ്ങളും ഇത്രയാണെന്നും അങ്ങുന്നു ധരിച്ചിരിക്കണം. അവയെ ഞാൻ നിന്തിരുവടിയോടുണർത്തിക്കാം. സശ്രദ്ധം കേൾക്കുക. പിന്നീടു നിന്തിരുവടി വേണ്ടുംവണ്ണം പ്രവർത്തിക്ക. ദിവസേന സൂര്യോദയത്തിൽ ബാലി ഉത്തരസമുദ്രത്തിൽനിന്നു ദക്ഷിണസമുദ്രത്തിലേക്കും തിരിച്ച്, ദക്ഷിണസമുദ്രത്തിൽനിന്നു ഉത്തരസമുദ്രത്തിലേക്കും ചാടുന്നു. ഇതു് അവൻ ആചരിച്ചുപോരുന്ന ദിനചര്യകളിൽ ഒന്നാണ്. ശൈലാഗ്രങ്ങളിൽ കയറി മഹാശിഖരങ്ങൾ പുഴക്കിയെടുത്തു് അമ്മാനമാട്ടുകമുതലായ ഭീമകൃത്യങ്ങളാണ് വീര്യശാലിയായ അവൻെറ വിനോദങ്ങൾ. വനത്തിൽ കാതൽ മുററുനില്ക്കുന്ന വിവിധദ്രുമങ്ങൾ തല്ലിതകൎത്തുകൊണ്ടാണ് അവൻ സാധാരണയായി തൻെറ ശക്തി പരീക്ഷിക്കാറുള്ളതു്. മഹിഷരൂപിയും കൈലാസകൂടംപോലെ സുഭീമനും അനേകം വരഗജങ്ങൾക്കുതുല്യം വീര്യബലങ്ങളുള്ളവനുമായ ദുന്ദുഭിയെന്ന ഒരു ദൈത്യപുംഗവനുണ്ടായിരുന്നു. വീര്യോത്സാഹങ്ങൾകൊണ്ടും വരബലങ്ങൾകൊണ്ടും വ്യാമോഹിതനും പരമദുഷ്ടനുമായ ആ ഉഗ്രദർശനൻ ഒരുദിവസം സരിൽപതിയും രത്നസഞ്ചയവും ഊർമ്മിജാലങ്ങളാൽ അനതിഗമ്യവുമായ സാഗരത്തെ അഭിഗമിച്ചു്. "ഹേ! മഹാർണ്ണവമെ! നിന്നോടൊന്നു മൽപിടിക്കേണമെന്നു് എനിക്കു അതിയായ മോഹമുണ്ടു്. ഇതാ ഞാൻ അതിന്നൊരുങ്ങിവന്നിരിക്കയാണ്" എന്നി

ങ്ങിനെ പറഞ്ഞു. ദുൎമ്മദനായ ആ ദൈത്യവരനെക്കണ്ടു സുധാൎമ്മികനായ രത്നാകരം എഴുന്നേററു. കാലചോദിതനായ ആ അസുരേന്ദ്രനോട്ട് അവൻ ഇങ്ങിനെ അഭിവദിച്ചു. "ഹേ! രണശൂര! നിന്നോടു യുദ്ധംചെയ്യാൻ എനിക്കു ശേഷിപോരാ. എന്നാൽ നിനക്കുതക്ക എതിരാളിയെ ഞാൻ കണ്ടിട്ടുണ്ട്. അവനെ പ്രാപിച്ചാൽ നിൻെറ രണദാഹം ശമിക്കും. തപസ്വികൾക്കു പരമശരണ്യനും ഗിരിശൻെറ ശ്വശുരനുമായി ഹിമവാനെന്നു പ്രഖ്യാതനായ ഒരു ഗിരിശ്രേഷ്ഠനുണ്ട്. ഗുഹാപ്രസ്രവണങ്ങളോടും ബഹുകന്ദരങ്ങളോടുംകൂടിയ ആ ശൈലരാജൻ മഹാപ്രതാപത്തോടെ വാഴുന്നു. നിന്നോടു യുദ്ധംചെയ്യാൻതക്ക സമൎത്ഥനാണു് അവൻ." സാഗരം ഇങ്ങിനെ പറഞ്ഞതുകേട്ട് ദാനവേന്ദ്രനായ ദുന്ദുഭി "നീ മഹാഭീരു. ഒന്നിന്നും കൊള്ളരുതാത്തവൻ." എന്നിങ്ങിനെയുള്ള അശ്ലീലവാക്കുകൾ പ്രതിവചിച്ച് മുഴങ്ങുന്ന കാൎമ്മുകത്തിൽനിന്നു വിട്ടുപോകുന്ന ബാണംപോലെ അതിദ്രുതം പാഞ്ഞു് ഹിമവൽവനത്തിൽ ചെന്നു. ഗജേന്ദ്രവിപുലങ്ങളായ ശ്വേതശിലകൾ ചവിട്ടിപ്പൊടിച്ചും അത്യൎത്ഥം ഗൎജ്ജിച്ചുംകൊണ്ടു് ദൈത്യപുംഗവനായ ദുന്ദുഭി ആ മഹാപൎവ്വതത്തിന്മേൽ ഗംഭീരതരം സഞ്ചരിച്ചു. വെൺമുകിൽപോലെ പ്രിയകരവും സൌമ്യവുമായ ആ പൎവ്വതത്തിൻെറ ഉത്തുംഗശൃംഗത്തിൽ കയറിയിരുന്നു് ഉദ്ദാമദൎപ്പിതനായ അവൻ ശൈലേന്ദ്രനെ പോരിന്നു വിളിച്ചു. പ്രശാന്തനും പ്രബുദ്ധമതിയുമായ ഹിമവാനാകട്ടെ "ഹേ! ദുന്ദുഭെ! ധൎമ്മശീല! എന്നെ കഷ്ടപ്പെടുത്തരുതു്. യുദ്ധകൎമ്മം എനിക്കു വശമല്ല. ഞാൻ താപസന്മാൎക്കു വസിപ്പാൻ സ്ഥലം കൊടുക്കുന്നു. അവൎക്കു വേണ്ടുന്ന മററു സാഹായ്യങ്ങളും ചെയ്തുപോരുന്നു. ഇതാണ് എൻെറ തൊഴിൽ." ധീമാനായ ആ നഗോത്തമൻെറ വചനങ്ങൾ കേട്ടു ദുന്ദുഭി രോഷസംരക്തലോചനനായി ഇങ്ങിനെ പറഞ്ഞു. "ഹേ ഗിരിശ്രേഷ്ഠ! യുദ്ധപരിചയം ഇല്ലായ്കകൊണ്ടോ—അല്ല, എന്നോടു പൊരുതുവാൻ ധൈൎയ്യമില്ലാഞ്ഞിട്ടോ—എന്താണ് നീ ഒഴിഞ്ഞുനില്ക്കുന്നതു്? ആകട്ടെ; എന്നാൽ തുല്യപരാക്രമത്തോടെ നിന്നുപൊരുതുവാൻ തക്കൊരു പ്രതി

യോഗിയെ നീ എനിക്കു കാട്ടിത്തരിക." ദുന്ദുഭിയുടെ ഈ അഹ്ലാദ്യവചനങ്ങൾ കേട്ട ധമ്മവിനീതനും വാക്യവിശാരദനുമായ ആ അദ്രിവയ്യൻ ഇപ്രകാരം പ്രതിവചിച്ചു. "പ്രാജ്ഞനും ശക്രപരാക്രമിയും അതുലദ്യുതിയുമായി ബാലിയെന്നൊരു വാനരശ്രേഷ്ഠൻ കിഷ്കിന്ധ ഭരിച്ചുപോരുന്നു. അവൻ മഹാ വീയ്യവാനും നിസ്തുലശ്രീകനുമാണ്. ആയോധനത്തിൽ അവനുള്ള നൈപുണ്യം ഇത്രയാണെന്നു പരിഗണിച്ചുകൂടാ. നിൻെറ സാമത്ഥ്യം അവനിൽ കവിഞ്ഞുപോയെന്നു ഒരിക്കലും വരുന്നതല്ല. അവനോടു നേരിടുന്നവെങ്കിൽ ഇന്ദ്രൻ നിമിത്തം നമുചിക്കെന്നപോലെ നിൻെറയും രണവിശപ്പു നിശ്ശേഷം അടങ്ങും. തുല്യബലമുള്ള ഒരുവനോടു യുദ്ധം ചെയ്യേണമെന്നു നീ മോഹിക്കുന്നുവെങ്കിൽ വേഗം അങ്ങോട്ടു ചെല്ലുക. ദുദ്ധഷനും ശൌയ്യവാരിധിയുമായ അവൻ സമരകമ്മത്തിൽ അദ്വിതീയനാണ്." ഹിമവാൻെറ ഈ ഭാഷിതം കേട്ട ക്രോധാന്ധനായ ദുന്ദുഭി ഉടനെ കിഷ്കിന്ധാപുരിക്കു പുറപ്പെട്ടു. വഷാകാലത്തെ തോയസമ്പൂണ്ണമായ മേചകമേഘംപോലെ സുഘോരമായൊരു മഹിഷവേഷം ധരിച്ച് സുദീമങ്ങളും സുതീക്ഷ്ണങ്ങളുമായ തൻെറ കുടിലശൃംഗങ്ങൾ സഗവ്വം ആട്ടിക്കൊണ്ട് ഉന്മത്തചിത്തനായ ദുന്ദുഭി കിഷ്കിന്ധാദ്വാരത്തിൽ ചെന്നുനിന്നു. ദുന്ദുഭിയെന്ന മഹാവാദ്യത്തിന്നു തുല്യം ലോകം നടുങ്ങുംവണ്ണം അവൻ ഘോരതരം അട്ടഹസിച്ചു. ഇരുവശത്തും നിന്നിരുന്ന വൃക്ഷജാലങ്ങളെ മഹാദപ്പത്തോടെ വിഭഞ്ജിച്ചു. ഖുരങ്ങൾകൊണ്ടു ഭൂഭാഗം മാന്തിയടത്തി മൺകട്ടകൾ ചിതറിച്ചു. ഭയങ്കരദ്വിരദംപോലെ ശൃംഗങ്ങൾകൊണ്ടു ഗോപുരത്തിങ്കലുള്ള വൻശിലകളെ കഠിനതരം ഘട്ടനംചെയ്തു. അന്തഃപുരഗതനായ ബാലി ഈ ഘോരനിഘോഷം കേട്ട പൊറുക്കവയ്യാതെ താരങ്ങളോടുകൂടിയ തിങ്കളെന്നപോലെ താരതുടങ്ങിയ തൻെറ സ്ത്രീകളോടൊന്നിച്ചു പുറപ്പെട്ടു. സുദാരുണനായ അവൻ ക്ഷണാദ്ധത്തിൽ ദുന്ദുഭിയെ പ്രാപിച്ച് അവനോടിങ്ങിനെ പരിഭാഷണംചെയ്തു. "എട! കശ്മല! വനചാരികളായ സവ്വ ശാഖാമൃഗങ്ങൾക്കും നാഥനാണ് ബാലി എന്നു നീ നല്ലപോ

ലെ ധരിക്കുക. നീ ഈ നഗരദ്വാരത്തിൽ വന്നുനിന്ന് ഈവിധം ഗർജ്ജിക്കുന്നതെന്തിന്നു? എൻെറ പ്രാഭവത്തെ ഓക്കുക. നിൻെറ പ്രാണനെ കാക്കുക." ധൈര്യശാലിയായ വാനരേശ്വരൻെറ ഇപ്രകാരമുള്ള ഉപാലംഭങ്ങൾ കേട്ട് ക്രോധാന്ധീകൃതം ദുന്ദുഭി സംരക്തലോചനനായി. അവൻ ബാലിയോടിങ്ങിനെ പ്രതിവചിച്ചു. "ഹേ! വാനരാധമ! പെണ്ണുങ്ങളെ അരികെ നിർത്തി നീ ഈവിധം മേനി പറയുന്നുവല്ലൊ. കഷ്ടം! ധീരനാണെങ്കിൽ എന്നോടു പോരിന്നു നില്ക്കുക. അപ്പോൾ കാണാം നിൻെറ ബലപൌരുഷങ്ങൾ. പക്ഷെ ഞാൻ രോഷം അടക്കി നിനക്കു കുറെ ഇടനൽകാം. ഈ രാത്രി മുഴുവൻ ഹേ! വാനര! നീ കാമഭോഗങ്ങൾ സൈ്വരമായി ഭുജിച്ചുകൊൾക. നിൻെറ ബന്ധുക്കളായ സർവ്വ ശാഖാമൃഗങ്ങളേയും ആശ്ലേഷിച്ചു നീ അവരോട് എന്നെന്നേക്കുമായി യാത്രപറയുക. സുഹൃജ്ജനങ്ങളോടൊന്നിച്ച് ഉള്ള കാലം കളയാതെ യഥാകാമം വിഹരിക്ക. ഹേ! കീശപ്രവര! രാജ്യകാര്യത്തിൽ വേണ്ടുന്ന മുൻകരുതലുകളെല്ലാം ചെയ്യുക. നിനക്കു സദൃശനായ ഒരുവനെ നഗരത്തിന്നധിപനായി ഇപ്പോൾതന്നെ കണ്ടുവെയ്ക്കുക. ഹേ! മദദൃപ്തിത! വാനരസ്ത്രീകളെ ഗാഢഗാഢം പുണൎന്നു നീ കാമപൂൎത്തി വരുത്തുക. മേലിൽ നിനക്കു ലോകത്തോടൊരു ബന്ധവും ഇല്ലാതവണ്ണം നിൻെറ ദൎപ്പത്തെ അരക്ഷണത്തിൽ ഞാൻ പോക്കുന്നുണ്ട്. മത്തപ്രമത്തനേയൊ, സുഖസുപ്തനേയൊ, ബലഹീനനേയൊ, അനാഥനേയൊ, നിന്നെപ്പോലുള്ള മദമോഹിതനേയൊ വധിക്കുന്നതു ഭ്രൂണഹത്യക്കു തുല്യമാണെന്നു ലോകം ഘോഷിക്കുന്നു." ദുന്ദുഭിയുടെ ഏതാദൃശങ്ങളായ വിപ്രലാപങ്ങൾ കേട്ട് വൃത്രാരിപുത്രനായ ബാലി ക്രോധതാമ്രാക്ഷനായി. താരതുടങ്ങിയ തൻെറ സ്ത്രീജനങ്ങളെ തിരിച്ചയച്ച് അവൻ ആ ദൈത്യപുംഗവനെ നോക്കി "ഹേ! ദുന്ദുഭെ! ഞാൻ മത്തനൊ മദമോഹിതനൊ എന്നു നിനക്കു ചിന്തിക്കേണ്ടതില്ല. ഭീരുവല്ലെങ്കിൽ ഇതാ എന്നോടു പോരിന്നു നില്ക്ക. എൻെറ ഈ മദം വീരപാനമാണെന്ന് അപ്പോൾ നിനക്കു ബോദ്ധ്യമാകും." എന്നിങ്ങിനെ പറഞ്ഞ് ആൎത്തട്ടഹസി

ച്ചുകൊണ്ടു ദുന്ദുഭിയോടു പോരിന്നൊരുങ്ങി. പിതൃദത്തമായ ഹേമമാല ധരിച്ചിരുന്ന ബാലി ദുസ്സഹമായ രോഷത്തോടെ തന്റെ ഉത്തരീയം വലിച്ചുകെട്ടി ആ ദൈത്യപുംഗവനോടു നേരിട്ടു. പൎവ്വതംപോലെ സുഘോരനായ ദുന്ദുഭിയുടെ കൂൎത്ത കൊമ്പുകൾ രണ്ടും പിടിച്ചു വീരാട്ടഹാസത്താൽ ലോകം മുഴക്കിക്കൊണ്ടു കപികുഞ്ജരനായ ബാലി അവനെ ചുററിവീശി ഊക്കോടെ നിലത്തടിച്ചു. അത്യുഗ്രം ഭൂമിയിൽ ചെന്നു പതിച്ചു കഠിനവേദനയോടെ നൎദ്ദനം ചെയ്തുകൊണ്ടിരുന്ന ആ അസുരന്റെ കണ്ണുകളിൽനിന്നും കടുനിണം പ്രവഹിച്ചു. അരിശം മുഴുത്തു പരസ്പരജയേച്ഛയോടെ ആ മഹിഷവാനരന്മാർ തമ്മിൽ ഏററുമുട്ടി ഭയങ്കരസമരം നടത്തി. പരാക്രമശാലിയായ ബാലി ആ ദാനവവീരനെ മുട്ടും മുഷ്ടിയും മടക്കിയിടിച്ചും കല്ലും മരവും പുഴക്കിയെറിഞ്ഞും അടൽക്കളത്തെ കീഴ്മേൽ മറിച്ചു. നിരുപമമായ ആ ഘോരയുദ്ധത്തിൽ മഹിഷത്തിന്നു മയക്കവും ഇന്ദ്രനന്ദനന്നു് ഉന്മേഷവും ഒരുപോലെ വൎദ്ധിച്ചു. പോരിൽ നന്ന ശേഷികെട്ടു തളൎന്ന ദുന്ദുഭിയെ പരാക്രമശാലിയായ ബാലി നിഷ്പ്രയാസം ധരണിയിൽ പതിപ്പിച്ചു. ഉടൻ ആ അസുരോത്തമൻ ഉയിർ വിട്ടു മൃത്യുലോകം പ്രാപിച്ചു. ആജിയിൽ അരഞ്ഞു പൃഥിവിയിൽ വീണുകിടക്കുന്ന അവന്റെ മൃതശരീരം എടുത്തു ബാലി ഊക്കോടെ മേല്പോട്ടെറിഞ്ഞു. വഴിനീളെ ശോണിതം പതിപ്പിച്ചുകൊണ്ടു് ആ മഹിഷജഡം ഒരു കാതം ദൂരത്തു ചെന്നുവീണു. മാരുതോൽക്ഷിപ്തങ്ങളായ ആ ക്ഷതജബിന്ദുക്കളൊക്കെ മതംഗമുനിയുടെ ആശ്രമത്തിങ്കലും ചിതറിവീണു. തന്റെ ആശ്രമത്തിൽ പതിച്ചുകിടക്കുന്ന രക്തത്തുള്ളികൾ കണ്ടു മഹാഭാഗനായ മുനി രോഷലോഹിതനേത്രനായി "ഇതെന്തു്! ആർചെയ്തോരക്രമം! ഇതാ ആശ്രമം അശുദ്ധമായല്ലോ" എന്നിങ്ങിനെ ചിന്തിച്ചു ചുററും നോക്കിയപ്പോൾ മഹാഭാഗനായ ആ യതിവൎയ്യൻ ആശ്രമോപാന്തത്തിങ്കൽ ചോരപുരണ്ടു വീണുകിടക്കുന്ന പൎവ്വതസങ്കാശമായ ആ മഹിഷജഡത്തെ വീക്ഷിച്ചു. തന്റെ തപശ്ശക്തിയാൽ അതു് അകൃതാത്മാവായ ബാലി ചെയ്ത സാഹസകൃത്യമാണെന്നു

മുനിശ്രേഷ്ഠനായ മതംഗൻ മനസ്സിലാക്കി. ഉടൻ ദുസ്സഹമായ ക്രോധത്തോടെ ആ താപസൻ ബാലിയെ കഠിനതരം ശപനംചെയ്തു. "ദുഷ്ടാത്മാവായ ബാലി രുധിരസ്രവത്താൽ എൻെറ ആശ്രമം അശുദ്ധമാക്കിയല്ലൊ. മേലിൽ അവൻ ഇവിടെ കടന്നുപോകരുത്. കടക്കുന്നുവെങ്കിൽ ഉടൻ അവൻെറ ഭീമശരീരം മുടിഞ്ഞുപോകട്ടെ. ഛീ! ദുർമ്മദംനിമിത്തം പുണ്യഭൂമിയായ ഈ ആശ്രമത്തേയും അയൽപ്രദേശത്തേയും ഇങ്ങിനെ പാഴാക്കിയല്ലൊ. ഈ പർണ്ണശാലയിൽ ഒരു യോജന ചുററുമുള്ള പ്രദേശത്തൊന്നും അവൻ അണയരുതു്. ഈ വാക്കിന്നു പ്രതികൂലമായി പ്രവർത്തിക്കുന്നുവെങ്കിൽ ഉടനെ അവൻ ഒടുങ്ങട്ടെ. അവൻെറ സചിവന്മാരിൽ പലരും വന്നു് ഈ ആശ്രമത്തിൽ പാർക്കുന്നുണ്ടു്. അവരും ഇവിടെനിന്നു നടന്നുകൊള്ളട്ടെ. ഈ ശപഥത്തെ ആഗണ്യമാക്കിയാൽ അവരിലും എൻെറ ഈ മൊഴികൾക്കു തീവ്രശക്തിയുണ്ടാകും. പുത്രവാത്സല്യത്തോടുകൂടിയാണ് ഞാൻ ഈ ആശ്രമവനം സംരക്ഷിച്ചുപോരുന്നതു്. ഇതിൽ വളർന്നുവരുന്ന പത്രാങ്കുരങ്ങളും മൂലഫലങ്ങളും തിന്നുമുടിപ്പാൻവേണ്ടി മാത്രമാണോ മർക്കടങ്ങൾ ഇവിടെ പാർക്കുന്നതു്. ഈ ഒരു ദിവസം ഞാൻ അവർക്കു അവധി നല്കുന്നു. നാളെ മുതൽ എൻെറ ഈ ഉക്തികൾക്കു സമ്പൂർണ്ണശക്തിയുണ്ടാകട്ടെ. പിന്നിട്ടു ബാലി ഇവിടെ കാൽ എടുത്തുവെക്കുന്നുവെങ്കിൽ ബഹുവർഷം അവൻ ശിലയായി നിന്നുപോകും നിശ്ചയം." മതംഗമുനിയുടെ ഉദ്വേഗകമായ ഈ ശാപവാക്കുകൾ കേട്ടു പ്രകമ്പിച്ചു് അവിടെ വസിച്ചുപോന്നിരുന്ന സർവ്വ വാനരന്മാരും കൂട്ടംകൂട്ടമായി മതംഗവനം വിട്ടു പാഞ്ഞുതുടങ്ങി. അവർ ചെന്നു വാനരേശ്വരനായ ബാലിയെ ശരണംപ്രാപിച്ചു. വാനരന്മാർ സംഘംചേർന്നു വരുന്നതു കണ്ടു് ഹേമമാലിയായ ബാലി അവരോടിങ്ങിനെ ചോദിച്ചു. "ഹേ! വാനരന്മാരെ! മതംഗവനത്തിൽ വസിച്ചുപോരുന്ന നിങ്ങളെല്ലാം ഇങ്ങിനെ ഒന്നായി പുറപ്പെട്ടതെന്താണ്? നിങ്ങൾക്കു സുഖമല്ലെ?" ഇതിന്നുത്തരമായി ആ ഹരിവരന്മാർ ദുന്ദുഭിയുടെ രക്തത്തുള്ളികൾ ആശ്രമത്തിൽ ചെന്നു പതിച്ചു

ളും തന്നിമിത്തം മുനി ക്രുദ്ധിച്ച് അതിനിഷ്ഠുരമാംവണ്ണം ശപിച്ചതും മുള്ളതിൻവണ്ണം ഉണത്തിച്ചു. തൻെറ മൂദ്ധാവിൽ വന്നുവീണ മുനിശാപം ഓത്തു ഭയവിഹ്വലനായ ബാലി അതിജവം മതംഗമുനിയെ പ്രാപിച്ചു്. ബദ്ധാഞ്ജലിയോടുകൂടെ പലവുരു ആ മഹഷിവയ്യനോട് അവൻ ക്ഷമായാചനംചെയ്തു. എന്നാൽ മഹാഭാഗനായ മുനിപുംഗവനാകട്ടെ അവനെ കണ്ടഭാവംപോലും നടിച്ചില്ല. ഒരു വാക്കുപോലും അവനോടു വചിച്ചതുമില്ല. സുദാരുണമായ ഈ ശാപയോഗം ഓത്തു സുഭീതനായ ബാലി നിർഭരമായ ക്ലേശത്തോടെ തിരിച്ചുപോന്നു. അതിനുശേഷം ഹേ! രാഘവ! ബാലി ഈ പവ്വതം തിരിഞ്ഞുനോക്കുകപോലും ഉണ്ടായിട്ടില്ല. ശാപോപഹതനായ ബാലി ഇവിടെ അടുക്കയില്ലെന്നു കണ്ടു വിഗതഭയത്തോടെ ഞാൻ എൻെറ അമാത്യരോടൊന്നിച്ച് ഈ ഋശ്യമൂകപവ്വതത്തിൽ ഒരുവിധം വന്നുചേൻ. വചിക്കവയ്യാത്ത അന്തശ്ശല്യം സവ്വദാ അനുഭവിച്ചുകൊണ്ട് ഈ വനത്തിൽവന്നഭയംപ്രാപിച്ചിരിക്കുന്ന എൻെറ ഹൃദയവ്യഥയകററുവാൻ ഹേ! ശത്രുനിഷൂദന! നിൻ തിരുവുള്ളമുണ്ടാകണം. ഇതാ നോക്കുക! ഗിരികൂടംപോലെ കൂടിക്കിടക്കുന്ന ആ ദുന്ദുഭിയുടെ അസ്ഥിസഞ്ചയം. ബലശാലിയായ ബാലി അന്നു മഹാവീയ്യോത്സാഹത്തോടെ എടുത്തെറിഞ്ഞിട്ടുള്ളതാണിതു്. അവലംബിതശാഖകളോടുകൂടിയ ഈ സപ്തമഹാസാലങ്ങൾ നോക്കുക. ഇവയിൽ ഓരോന്നും സമ്മദ്ദിപ്പാൻ ബാലി ശക്തനാണ്. ഹേ! രഘുകുലവീര! ബാലിയുടെ നിസ്തുലവീയ്യവും ബലവും ഞാൻ അങ്ങയോടു വഴിപോലെ ഉണത്തിച്ചു. ഇത്രയും പരാക്രമവും പൌരുഷവും ഉള്ള ബാലിയെ അങ്ങുന്നു യുദ്ധത്തിൽ ജയിക്കാമെന്നു പറയുന്നുവല്ലൊ." സുഗ്രീവൻെറ ഈ സുവചനങ്ങൾ കേട്ടു ലക്ഷ്മണൻ സ്മേരവദനനായി ഇങ്ങിനെ വചിച്ചു. "ഹേ! വാനരപുംഗവ! ഏതൊരു ലക്ഷ്യംകൊണ്ടു ശ്രീരഘുവീരൻ ബാലിയുടെ നിധനത്തിന്നു മതിയാകുമെന്ന് അങ്ങുന്നു വിശ്വസിക്കും?" ഇതിന്നുത്തരമായിട്ടു സുഗ്രീവൻ ഇങ്ങിനെ പറഞ്ഞു. "ഹേ! സുമിത്രാനന്ദവദ്ധന! പണ്ടു ഉഗ്രബലനായ ബാലി ഈ ഏഴു സാ

ലങ്ങളെയും ഒന്നൊന്നായി പലവട്ടവും മട്ടിച്ചിട്ടുണ്ട്. എന്നതു പോലെ ഏകബാണംകൊണ്ടു രാമചന്ദ്രനും ഇവയിൽ ഒന്നിനെ നിദാരണംചെയ്യുന്നുവെങ്കിൽ ആ മഹാനുഭാവന്റെ വിക്രമം ബാലിയെക്കൊല്ലുവാൻ മതിയായതാണെന്നു തീൎച്ചയാക്കാം. അടക്കളത്തിൽ നിശ്വാസം കൊന്നുവീഴ്ത്തി തന്റെ ഒരു കാൽകൊണ്ടു ബാലി പൊക്കിയെറിഞ്ഞിട്ടുള്ള ആ മഹിഷത്തിന്റെ അസ്ഥികൂടമാണല്ലൊ ഇതാ യോജനവഴിയകലെ വന്നു വീണുകിടക്കുന്നത്. ശൂരനും ശൂരാഘോതിയും പ്രഖ്യാതബലപൌരുഷങ്ങളോടുകൂടിയവനുമായ ആ ബാലി ആജിയിൽ നിന്തിരുവടിയോടു പരാജിതനായെന്നുവരുമോ. അമരന്മാൎക്കുപോലും ദുഷ്കരമായ ഉഗ്രകൎമ്മവും അവൻ നിമിഷാൎദ്ധത്തിൽ നടത്തുന്നു. അജയ്യനും അധൃഷ്യനുമായ അവനെബ്ഭയന്നാണ് ഞാൻ ഈ ഋശ്യമൂകപൎവ്വതത്തിൽവന്നഭയം പ്രാപിച്ചിരിക്കുന്നത്. ഇന്നും ഞാൻ ഭയാശങ്കയോടുകൂടിയേ ഇവിടെ സഞ്ചരിക്കാറുള്ളു. ഹനുമൽപ്രമുഖരായ എന്റെ ഉററബന്ധുക്കൾ എനിക്കു സഹായത്തിന്നായി സദാ എന്നെ പിന്തുടരുന്നു. ഭയഗ്രസ്തനായി ഇങ്ങിനെ ദാരുണദുഃഖം അനുഭവിച്ചുംകൊണ്ടിരിക്കുന്ന ഞാൻ സശ്ലാഘ്യരായ എന്റെ മന്ത്രിപ്രഭൃതികളോടുകൂടെ ഹിമവാനെയെന്നപോലെ ഇതാ നിന്തിരുവടിയെ അഭയം പ്രാപിക്കുന്നു. മഹാശക്തനും ദുൎബ്ബുദ്ധിയുമായ എന്റെ ജ്യേഷ്ഠന്റെ ബലപൌരുഷങ്ങൾ എനിക്കു നല്ലപോലെ നിശ്ചയമുണ്ട്. എന്നാൽ ഹേ! രാഘവ! ആയോധനത്തിൽ നിന്തിരുവടിക്കുള്ള വീൎയ്യം ഞാൻ കണ്ടറിഞ്ഞിട്ടില്ല. ഹേ! അനഘ! ഞാൻ അങ്ങയെ നിന്ദിക്കയല്ല. ഭീഷണി പറഞ്ഞു ഭയപ്പെടുത്തുകയല്ല. ഏഷണികൊണ്ടു മോഹിപ്പിക്കയുമല്ല. മദോല്ക്കടനായ ബാലിയുടെ ഘോരകൎമ്മങ്ങൾ ഓരോന്നും ചിന്തിച്ചു ചിത്തം നടുങ്ങുകയാൽ ഞാൻ ഇപ്രകാരം പറയുന്നതാണ്. ഹേ! രഘുദ്വഹ! അങ്ങയുടെ വാക്കും ധീരനോട്ടവും ഗംഭീരതരമായ ആകൃതിയും ഭസ്മഛന്നമായ വഹ്നിപോലെ മറഞ്ഞു കിടക്കുന്ന നിന്തിരുവടിയുടെ ഉൽകൃഷ്ടതേജസ്സിന്നു തക്കലക്ഷ്യങ്ങളാണ്." മഹാമതിയായ സുഗ്രീവന്റെ ഇപ്രകാരമുള്ള സുപ്രലാപ

ങ്ങാം കേട്ട പ്രഭുവായ രാമചന്ദ്രൻ മന്ദസ്മിതപൂർവ്വം "ഹേ! ഹരിശ്വര! ഞങ്ങളുടെ വീര്യത്തിൽ അങ്ങയ്ക്കു വല്ല സംശയവുമുണ്ടെങ്കിൽ വിശ്വാസം വരുവാൻതക്ക തെളിവുകൾ അങ്ങുന്ന കണ്ടുകൊൾക" എന്നിങ്ങിനെ പറഞ്ഞു് അരികെ കിടന്നിരുന്ന ദുന്ദുഭിയുടെ അസ്ഥിക്കൂടം ലീലാപരമായി കാൽവിരൽകൊണ്ടു പൊക്കി മേല്പോട്ടെറിഞ്ഞു. ഉടനെ ആ അസ്ഥിക്കൂടം അത്യുഗ്രം ഉല്പതിച്ചു പത്തുകാതം അകലെ ചെന്നുവീണു. രഘുനന്ദനന്റെ അത്യത്ഭുതവും അതീവ ദുഷ്കരവുമായ ഈ കർമ്മം കണ്ടു സുഗ്രീവൻ വീണ്ടും ആ വീരസോദരന്മാരെ നോക്കി ഇങ്ങിനെ പറഞ്ഞു. "ഹേ! രാമ! ബാലിക്ക് ഈ അസ്ഥിക്കൂടം എടുത്തു പൊക്കിയെറിവാൻ അന്നു വളരെ പ്രയത്നം വേണ്ടിവന്നു. ഇന്നു നിന്തിരുവടി ആ കർമ്മം അനായാസേന സാധിച്ചു. ഇതോക്കുമ്പോൾ അങ്ങയുടെ കൃത്യം എത്രയും അഭിനന്ദിക്കത്തക്കതു തന്നെ. എങ്കിലും ഹേ! വീര! ബാലി പൊക്കിയെറിഞ്ഞ അവസരത്തിൽ ഈ അസ്ഥിക്കൂടം രക്തമാംസങ്ങൾകൊണ്ടും മദിച്ചു തിങ്ങിയ മജ്ജകൊണ്ടും സാന്ദ്രമായി വളരെ ഘനമുള്ളതായിരുന്നു. ഇപ്പോൾ അതു മുഴവൻ ജീർണ്ണിച്ചു മണ്ണോടടിഞ്ഞു തൃണതുല്യം ലഘുതരമായി തീർന്നിട്ടുണ്ട്. അതിനാൽ ഹേ! രഘൂത്തമ! ഈ കർമ്മംകൊണ്ടു മാത്രം നിങ്ങളിൽ ആരാണു് കേമനെന്നു നിശ്ചയിച്ചുകൂടാ. ഉണങ്ങിയതെന്നും പച്ചയെന്നുമുള്ള വ്യത്യാസം അഗണ്യമാക്കേണ്ടതല്ല. ഈ കൃത്യംകൊണ്ടു നിന്തിരുവടിക്കും ബാലിക്കും തമ്മിൽ അന്തരമുണ്ടെന്നു കാണുന്നു. അങ്ങുന്നു ഈ എഴു സാലങ്ങളിൽ ഒന്നിനെ വിഭജിക്ക. എന്നാൽ എന്റെ സംശയം മുഴവൻ തീരും. നിന്തിരുവടിയുടെ പ്രകൃഷ്ടമായ ശക്തിയും വെളിവാകും. കുംഭീന്ദ്രഹസ്തം പോലെ സുഭീമമായ നിന്തിരുവടിയുടെ മഹച്ചാപം കുഴിയെ കുലച്ചു നല്ലൊരു ബാണം തൊടുക്കുക. ആ ശരം അതിശക്തിയോടെ ചെന്നു സാലത്തെപ്പിളക്കുമെന്നതു നിശ്ചയമാണു്. എങ്കിലും ഹേ! രാജപുത്ര! എന്റെ സംശയം മുഴവൻ തീർന്നുകൊള്ളട്ടെ. നിന്തിരുവടി മറിച്ചൊന്നും കരുതാതിരിക്കണം. എന്റെ ഈ

ആഗ്രഹം അങ്ങുന്നു സഫലമാക്കിത്തരേണമെ. തേജോരാശിക ളിൽ ദിനകരൻ മുഖ്യനാണ്. ഹിമവാൻ മഹാദ്രികൾക്കു രാജാവായി വാഴുന്നു. ഗജാന്തകനായ പഞ്ചാസ്യൻ നാലുകാലുള്ള വൎഗ്ഗത്തിന്നു നാഥനാണ്. എന്നതുപോലെ ഹേ! രാഘവ! നിന്തിരുവടി വിൎയ്യപരാക്രമങ്ങൾകൊണ്ടു സുപ്രസിദ്ധരായ മാനുഷവരരിൽ ഉത്തമോത്തമനായും വിളങ്ങുന്നു."

---

## സൎഗ്ഗം-12

---

സുഗ്രീവന്റെ ഹിതഭാഷിതങ്ങൾ കേട്ട് അവന്നു വിശ്വാസം വരേണ്ടതിന്നായി മാനദനായ രാമചന്ദ്രൻ തന്റെ വിചിത്രചാപം കുഴിയെക്കലച്ചു സാലങ്ങളെ ലക്ഷ്യമാക്കി നല്ലൊരു ബാണം മോചിച്ചു. സുവൎണ്ണപരിഷ്കൃതവും സുനിശിതവുമായ ആ സായകമാകട്ടെ ജ്യാനിനാദംകൊണ്ടു ദിക്കൊക്കെയും പൂരിപ്പിച്ചു. സപ്തസാലങ്ങളെയും ഒന്നായി ഭേദിച്ചിട്ടും ശക്തി നിലയ്ക്കാതെ അത്തു ഗിരിതടത്തിൽ ചെന്നടിച്ചു ഭൂമിയേയും അത്യുഗ്രം ഭേദിച്ചു. നിമിഷകാലത്തിന്നുള്ളിൽ മഹാജവത്തോടുകൂടിയ ആ ഘോരശരം തിരിച്ചു രാമചന്ദ്രന്റെ തൂണിയിൽതന്നെ ചെന്നു വീഴുകയും ചെയ്തു. വിഭിന്നങ്ങളായ ആ ഏഴു സാലങ്ങളേയും ശ്രീരാഘവന്റെ അത്ഭുതശക്തിയോടുകൂടിയ ശരവേഗത്തേയും വീക്ഷിച്ചു വാനരയൂഥപനായ സുഗ്രീവൻ അത്യന്തം വിസ്മയിച്ചു. പരമപ്രീതനായ അവൻ പ്രലംബികൃതഭൂഷണങ്ങളോടുകൂടെ ആ പ്രഭുവെ അഞ്ജലിചെയ്തു. അത്യത്ഭുതകരമായ ഈ കൃത്യം കണ്ടു സന്തുഷ്ടചിത്തനായ സുഗ്രീവൻ ധൎമ്മവേദിയും ശൂരാഗ്രഗണ്യനും സൎവ്വശാസ്ത്രനിപുണനുമായ രാമചന്ദ്രനോടിങ്ങിനെ പറഞ്ഞു. "ഹേ! പുരുഷപുംഗവ! മഹേന്ദ്രൻ തുടങ്ങിയുള്ള അമരഗണത്തേയും അടക്കളത്തിൽ ഹനിച്ചു വീഴ്ത്തുവാൻ നിന്തിരുവടി സമൎത്ഥനാണ്. പിന്നെ ഒരു വാനരനായ ബാലിയുടെ കഥ പറയേണമൊ? ഹേ! കാകുൽസ്ഥ! സപ്തസാല

ങ്ങളെന്നു മാത്രമല്ല, പൎവ്വതവും ഭൂമിയുംകൂടി ഇതാ നിന്തിരുവടിയുടെ ഏകബാണത്താൽ വിദാരിതങ്ങളായി. രണത്തിൽ നിന്തിരുവടിയോടു നേരിടുവാൻ തക്ക ശക്തൻ ആരുണ്ടു്? എന്റെ ശോകമോ ഹറങ്ങൾ ഇതാ നിഃശ്ശേഷം അസ്തമിച്ചു. മഹേന്ദ്രവരുണതുല്യനായ നിന്തിരുവടിയുടെ മൈത്രി എനിക്കു ലഭിച്ചുവല്ലൊ. ഹേ! രാമഭദ്ര! ഭ്രാതൃരൂപിയായ എന്റെ വൈരിയെ നിഗ്രഹിച്ചു് ഈ കഠിനകദനത്തിൽനിന്നും അങ്ങുന്നു എന്നെ ത്രാണനംചെയ്യേണമെ. അതിന്നായി ഇതാ ഞാൻ അങ്ങയെ കൈവണങ്ങുന്നു." തദനന്തരം ശ്രീരാഘവൻ പ്രിയദൎശനനായ സുഗ്രീവനെ സമാശ്ലേഷിച്ചുംകൊണ്ടു് ലക്ഷ്മണന്റെ പ്രീതിപുരസ്സരമായ ഇംഗിതത്തോടുകൂടെ ഇങ്ങിനെ പ്രതിവചിച്ചു. "ഹേ! വാനരസത്തമ! അങ്ങയുടെ അഭീഷ്ടം ഞാൻ സാധിപ്പിക്കുന്നുണ്ടു്. നമുക്കു വേഗം കിഷ്കിന്ധയിലേക്കു പുറപ്പെടുക. അങ്ങുന്നു ചെന്നു ഭ്രാതൃഹിംസകനായ ആ ദുഷ്ടനെ പോരിന്നു വിളിക്കുക." രഘുനന്ദനന്റെ ഈ വാക്യമനുസരിച്ചു് അവർ എല്ലാവരും നേരേ കിഷ്കിന്ധാപുരിക്കു് ത്വരിതതരം യാത്ര ചെയ്തു. വനാന്തരത്തിലുള്ള ഒരു വലിയ മരക്കൂട്ടത്തിൽ അവർ ചെന്നു മറഞ്ഞുനിന്നു. സുഗ്രീവൻ ഉത്തരീയം വലിച്ചുകെട്ടി ബാലി കേൾക്കേണ്ടതിന്നായി അംബരംപോലും ഭേദിക്കുമാറു് ഉഗ്രതരം ഗൎജ്ജിച്ചു. തന്റെ ഭ്രാതാവിന്റെ പോൎവിളിയും മററും കേട്ടു മഹാശക്തനും ശക്രപുത്രനുമായ ആ ഹരിയൂഥപൻ ഏററവും രുഷ്ടനായി. അസ്തഗിരിയിൽനിന്നും മറഞ്ഞുപോകുന്ന അൎക്കനെപ്പോലെ അവന്റെ വദനം ക്രോധംനിമിത്തം അരുണമായി. പിന്നീടു ബാലിസുഗ്രീവന്മാൎക്കു തമ്മിലുണ്ടായ ആ ഘോരസംഗരം വാനിൽ ബുധാംഗാരകന്മാൎക്കെന്നപോലെ തുമുലമായി ഭവിച്ചു. ക്രോധമൂൎച്ഛിതരായ ആ സഹോദരന്മാരിരുവരും അശനിപോലെയും വജ്രംപോലെയും സുദൃഢങ്ങളായ അവരുടെ മുഷ്ടികൾ മടക്കി അഗ്നിചിതരംവണ്ണം അന്യോന്യം ഘട്ടനംചെയ്തു. ചാപം ധരിച്ചു സന്നദ്ധനായി നിന്നിരുന്ന ശ്രീരഘുവീരനാകട്ടെ അശ്വിനീദേവന്മാരെപ്പോലെ ശൌൎയ്യപരാക്രമത്തോടെ പോർചെയ്യുന്ന ആ സഹോ

ജന്മാർ ആരാരെന്നു തിരിച്ചറിവാൻ സാദ്ധ്യമല്ലാതായി. തന്നിമി ത്തം പുരുഷപുംഗവനായ ശ്രീരാഘവൻ മൃതികരമായ തന്റെ ബാ ണം മോചിച്ചില്ല. തദവസരത്തിൽ സുഗ്രീവൻ ജർജ്ജരീകൃതങ്ങളാ യ ബാലിയുടെ പ്രഹരങ്ങളേററ് നന്ന ക്ലാന്തനായി. നാഥനായ രാമചന്ദ്രനെ കാണായ്കയാൽ അവൻ അത്യന്തം പരിതപിച്ചു. രുധിരസംസിക്തനായ അവൻ ഭയന്നുവിറച്ച നേരെ ഋശ്യമൂക ത്തിലേക്കുതന്നെ പാഞ്ഞുകയറി. ഭ്രാതൃവിദ്വേഷിയായ ബാലിയും അമർഷം അടങ്ങാതെ അവനെ അനുഗമിച്ചു. ഋശ്യമൂകത്തിന്നടു ത്തെത്തിയപ്പോൾ ശാപഭയാൽ സ്തിതനായ ശക്രപുത്രൻ ക്രോധകാഠി ന്യത്തോടെ പല്ലു കടിച്ചുകൊണ്ട് "എടാ! വഞ്ചക! നീ ഒരുവിധം രക്ഷപ്പെട്ടുവല്ലെ?" എന്നിങ്ങിനെ പറഞ്ഞു് ഭഗ്നാശയനായി കി ഷ്കിന്ധയിലേക്കു തിരിച്ചുകളഞ്ഞു. സുഗ്രീവൻ പരാജിതനായി മടങ്ങിയെന്നുകണ്ട് ശ്രീരാഘവൻ തന്റെ സഹജനോടും ഹനുമാ നോടുംകൂടെ അവന്റെ സമീപം ചെന്നു ചേൎന്നു. രാമാദികളെക്ക ണ്ടു ലജ്ജിച്ചു തലതാഴ്ത്തിയുംകൊണ്ടു സുഗ്രീവൻ അതികരുണം രാഘ വനോടിങ്ങിനെ പറഞ്ഞു. "ഹേ! രഘുപതെ! ബാലിയെ പോ രിന്നു വിളിക്കുക. എന്റെ പരാക്രമം ഇതാ കണ്ടുകൊൾക. എ ന്നും മററും നിന്തിരുവടി വലിയ വീഴ്വും പറഞ്ഞുവല്ലൊ. എന്നെ വൈരിയെക്കൊണ്ടു കൊല്ലിക്കേണമെന്നാണോ അങ്ങുന്നു കരുതിയ തു്? ബാലിയെ നിഗ്രഹിപ്പാൻ എന്നാൽ സാദ്ധ്യമല്ല എന്ന യഥാ ൎത്ഥതത്വം നിന്തിരുവടിക്ക് ആദ്യംതന്നെ പറയാമായിരുന്നു." മഹാ ത്മാവായ സുഗ്രീവന്റെ ഈ ദീനവാക്കുകൾ കേട്ടു ശ്രീരാഘവൻ ആൎദ്രചിത്തനായി. അവനെ സമാശ്വസിപ്പിച്ചുംകൊണ്ട് പ്രഭുവാ യ രാമചന്ദ്രൻ ഇങ്ങിനെ പ്രവചിച്ചു. "ഹേ! വീര! അങ്ങുന്നു കോപിക്കരുതു്. ഞാൻ ബാണം വിസൎജ്ജിക്കാതിരുന്നതിന്നു തക്ക കാരണമുണ്ട്. എന്തെന്നു പറയാം കേൾക്കുക. അലങ്കാരം, ആ കാരം എന്നിവകൊണ്ടും പാദവിന്യാസംകൊണ്ടും വേഷംകൊണ്ടും യുദ്ധമദ്ധ്യത്തിൽ നിനക്കും ബാലിക്കും തമ്മിൽ യാതൊരു വ്യക്തി യും ഞാൻ കണ്ടില്ല. തേജസ്സ്, വചസ്സ്, സ്വരം, പരസ്പരനിരീക്ഷ

ണങ്ങൾ എന്നിവകൊണ്ടും നിങ്ങൾ ആരാരെന്നു തിരിച്ചറിവാൻ എനിക്കു സാധിച്ചില്ല. വിക്രമം, പൌരുഷം എന്നിവയും നിങ്ങളിൽ ഒരുപോലെ പ്രകാശിച്ചുകണ്ടു. ഈ തുല്യസാദൃശ്യത്താൽ ഞാൻ തീരേ മോഹിതനായി. ഹേ! വാനരസത്തമ! ഈ കാരണംകൊണ്ടു ശങ്കിച്ചിട്ടാണ് ശത്രുനിബർഹണവും ദുർഭേദകവും ജീവിതാന്തകരവുമായ എൻെറ ഘോരബാണം ഞാൻ പ്രയോഗിക്കാതിരുന്നതു്. അജ്ഞാനതിമിരത്താൽ എയ്തു് ശരം നിന്നിൽ നിപതിച്ചുപോയിരുന്നുവെങ്കിൽ ഹേ! വാനര! ഇപ്പോൾ നമ്മുടെ അവസ്ഥയെന്തായിരിക്കും. എൻെറ ബുദ്ധികേടും ബാലചാപല്യവും ലോകം മുഴുവൻ വ്യാപിച്ചിരിക്കയില്ലെ? ആശ്രിതരെ ഹനിക്കുന്നതുപോലെ മഹത്തരമായ പാപം മറെറാന്നുമില്ലെന്നു വിജ്ഞാനികൾ ഘോഷിക്കുന്നു. ഹേ! വാനരസിംഹ! ഞാനും ലക്ഷ്മണനും വരവർണ്ണിനിയായ സീതയും അങ്ങയ്ക്കധീനരാണ്. ഈ വനത്തിൽ ഞങ്ങൾക്കു ശരണവും അങ്ങുന്നുതന്നെ. അങ്ങുന്നു വീണ്ടും ബാലിയോടു പോരിന്നിറങ്ങുക. എന്നിൽ ഒട്ടും ശങ്കിക്കരുതു്. ഈ നിമിഷത്തിൽ എൻെറ ഏകബാണംകൊണ്ടു ബാലി സമരഭൂമിയിൽ വീണു പൊടിയിൽ പിരളുന്നതു കണ്ടുകൊൾക. ദ്വന്ദ്വയുദ്ധം തുമുലമായി നടന്നുകൊണ്ടിരിക്കെ ആൾ തിരിച്ചറിയേണ്ടതിന്നായി പ്രത്യേകം വല്ല അടയാളവും അങ്ങുന്നു ധരിച്ചിരിക്കണം. ഹേ! ലക്ഷ്മണ! മംഗളമനോജ്ഞമായി വികസിച്ചുനില്ക്കുന്ന ഈ ഗജപുഷ്പികൾകൊണ്ടൊരു മാലകെട്ടി മഹാത്മാവായ സുഗ്രീവൻെറ കണ്ഠത്തിൽ ചാർത്തുക." എന്നീ വാക്യങ്ങൾ കേട്ട ലക്ഷ്മണൻ ഗജപുഷ്പികൾകൊണ്ടൊരു മാലയുണ്ടാക്കി സുഗ്രീവകണ്ഠത്തെ അലങ്കരിച്ചു. കണ്ഠസംസക്തമായ ആ ലതയാൽ ശ്രീമാനായ സുഗ്രീവൻ നക്ഷത്രമാലയാൽ പരീതമായ പൂർണ്ണചന്ദ്രനെപ്പോലെ ശോഭിച്ചു. വലാഹകപ്പക്ഷികളോടു കൂടിയ സന്ധ്യാഭ്രംപോലെ സുപ്രസന്നനും രാമവാക്യാമൃതപാനത്താൽ പരമസന്തുഷ്ടനുമായ സുഗ്രീവൻ അനന്തരം രാമചന്ദ്രനോടുകൂടെ ബാലി പരിപാലിച്ചുപോരുന്ന കിഷ്കിന്ധക്കു പുറപ്പെട്ടു.

---

# സൎഗ്ഗം-13

ധൎമ്മാത്മാവായ ശ്രീരാഘവൻ ലക്ഷ്മണനോടും സുഗ്രീവൻതുടങ്ങിയ മററു വാനരന്മാരോടുംകൂടെ ഋശ്യമൂകശൃംഗത്തിൽനിന്നു പരാക്രമശാലിയായ ബാലിയാൽ പാലിക്കപ്പെട്ടുന്ന കിഷ്കിന്ധക്കെഴുന്നെള്ളി. രണസാധകവും മോഹനസ്വരൂപവുമായ തന്റെ മഹച്ചാപം കയ്യിൽ ധരിച്ച് സുവൎണ്ണപരിഷ്കൃതവും സൂൎയ്യസന്നിഭവുമായ ക്രൂരബാണങ്ങൾ ഉയൎത്തിപ്പിടിച്ചുകൊണ്ടു ധൎമ്മവിനീതനായ രാഘവൻ മുമ്പെ നടന്നു. പിമ്പിൽ നിബിഡഗ്രീവനായ സുഗ്രീവൻ, സാരശോഭനനായ ലക്ഷ്മണൻ, വീരതേജസ്വികളായ ഹനുമാൻ, നീലൻ, നളൻ, താരൻ എന്നിവരും സഞ്ചരിച്ചു. പുഷ്പഭാരാവലംബികളായ വൃക്ഷസമൂഹങ്ങൾക്കിടയിൽകൂടെ സാഗരഗമങ്ങളായ സരിത്തുകൾ ശാന്തമായി പ്രവഹിച്ചുകൊണ്ടിരുന്നു. ശുഭ്രജലപരിപൂൎണ്ണങ്ങളായ അവ ആ പഥികൎക്കു നിരതിശയമായ നേത്രാനന്ദം നല്കി. മഹാശൈലങ്ങൾ, അവയിലുള്ള കന്ദരങ്ങൾ, പാറപ്പിളൎപ്പുകൾ, മനോജ്ഞങ്ങളായ ദരീമുഖങ്ങൾ, ഉത്തുംഗശൃംഗങ്ങൾ എന്നിവയെല്ലാം നിസൎഗ്ഗമാധുരിയോടെ ശോഭിച്ചു. വൈഡൂൎയ്യവിമലങ്ങളായ ദലങ്ങളോടെ ഉൽഫുല്ലപങ്കജങ്ങളും കുഡ്മളങ്ങളും, സജലങ്ങളായ സരസ്സുകളിൽ സുരമ്യം ലാലസിച്ചു. കാരണ്ഡങ്ങൾ, സാരസങ്ങൾ, ഹംസങ്ങൾ, ജലകുക്കുടങ്ങൾ, ചക്രവാകങ്ങൾ തുടങ്ങിയ പക്ഷികൾ മഞ്ജുളസ്വനം മുഴക്കി. അഭംഗതനുഭംഗിയോടു കൂടിയ ഹരിണങ്ങൾ പൈമ്പുല്ലു കടിച്ചുകൊണ്ടു നിൎഭയം സൎവ്വത്ര സഞ്ചരിച്ചു. ശുക്ലദന്തവിഭൂഷിതരായ ഹസ്തിവീരന്മാർ തടാകങ്ങൾ കലക്കിമറിച്ചും വൃക്ഷത്തഴകൾ ഒടിച്ചുതിന്നും പരിതുഷ്ടികൊണ്ടു. ഏകചരങ്ങളായ മത്തദ്വിപങ്ങൾ തടം കുത്തിപ്പിളൎത്തുകൊണ്ടു വിഗതഭയത്തോടെ നാലു ദിക്കും നടന്നുകൊണ്ടിരുന്നു. ദ്വിരദകലഭങ്ങൾ മഹീരേണുക്കളിൽ ആറാടി. വനചരരും ഖേചരരായ പക്ഷിവ്രജങ്ങളും അനവരതം അധിവസിച്ചുപോന്നിരുന്ന ആ മഹാഗഹനത്തിൽ ശ്ലാഘാൎഹങ്ങളും അത്ഭുതാവഹങ്ങളുമായ പല കാഴ്ച

കളും കണ്ടുകൊണ്ട് അവർ കുറെദൂരം യാത്രചെയ്തു. തത്സമയം അല്പം അകലെ ദ്രുമഷണ്ഡമണ്ഡിതമായി ശ്രീവളന്നുള്ള ഒരു വനം അവർ വീക്ഷിച്ചു. ഇതു കണ്ടു രാമചന്ദ്രൻ സുഗ്രീവനോടിങ്ങിനെ അഭിവദിച്ചു. "സഖെ! ആകാശത്തിൽ മേഘംകണക്കെ വിപുലാകൃതിയോടെ ഈ മഹാരണ്യമദ്ധ്യത്തിൽ പരിലസിക്കുന്ന ആ വനം ഏതാണു? അതിന്നു ചുററും രംഭാദ്രുമങ്ങൾ സുനിബിഡം പ്രകാശിക്കുന്നു. ആ വനം ഏതെന്നറിവാൻ എനിക്കു നന്ന കൌതുകമുണ്ട്." മഹാമതിയായ ദാശരഥിയുടെ ഈ വാക്കുകൾ കേട്ടു സുഗ്രീവൻ ആ കാനനത്തെപ്പററി ഇങ്ങിനെ വിവരിച്ചു. "ഹേ! മഹാത്മൻ! എത്രയും വിസ്തീർണ്ണവും ശ്രമനാശനവും ഉദ്യാനവനങ്ങളോടുകൂടിയതുമായ ഒരാശ്രമമാണതു്. സ്വാദുള്ള ഫലമൂലങ്ങൾ, നിർമ്മലജലം എന്നിവകൊണ്ടു് ആ ആശ്രമം സുസമ്പന്നവും സുപ്രസിദ്ധവുമാണ്. സപ്തജനാഖ്യരെന്ന മുനിപുംഗവന്മാർ അവിടെ കഠിനവ്രതം ദീക്ഷിച്ചുകൊണ്ടു ജലത്തിൽ തല കീഴായി സർവ്വദാ ശയിച്ചിരുന്നു. ഏഴു ദിവസത്തിലൊരിക്കൽ അവർ വായു ഭക്ഷിക്കും. അല്പസമയം വനത്തിൽവന്നിരിക്കുകയും ചെയ്യും. ഇങ്ങിനെ എഴുനൂറു കൊല്ലം കഴിഞ്ഞപ്പോൾ അവർ ഏഴുപേരും സ്ഥൂലശരീരത്തോടുകൂടെ സ്വർഗ്ഗം ഗതരായി. മഹാപ്രഭാവത്തോടുകൂടിയ ആ പുണ്യാത്മാക്കളുടെ ആശ്രമവനമാണു് നാം ഇപ്പോൾ ദർശിക്കുന്നതു്. അത്യുന്നതങ്ങളായ തരുനിരകൾ വലിയൊരു പ്രാകാരം പോലെ അതിന്നു ചുററും നില്ക്കുന്നു. ദേവന്മാൎക്കുപോലും ആ വനം അതിക്രമ്യമല്ല. പക്ഷികൾ അവിടെ ചെന്നു കേറുന്നില്ല. മററു വനചാരികളും അപ്രകാരംതന്നെ. മോഹംനിമിത്തം വല്ല ജീവിയും അതിൽ പ്രവേശിക്കുന്നുവെങ്കിൽ അവ പിന്നെ തിരിച്ചുപോകയുമില്ല. ഹേ! മഹാഭാഗ! സകളാക്ഷരങ്ങളായ ഭൂഷണരണിതങ്ങളും തുര്യ്യഗീതസ്വനങ്ങളും ഇടക്കിടെ അവിടെനിന്നു കേൾക്കാറുണ്ടു. മററു ചിലപ്പോൾ ദിവ്യഗന്ധം ചുററും വ്യാപിച്ചുകൊണ്ടിരിക്കും. ത്രേതാഗ്നികളും അവിടെ ജ്വലിക്കുന്നു. നോക്കുക! കപോതാരുണമായ മേഘംപോലെ പടൎന്നുകൂടുന്ന ധൂമപടലം അതാ

വൃക്ഷമസ്തകങ്ങളെ മറയ്ക്കുന്നു. മേഘഛന്നമായ വൈഡൂര്യപർവ്വതം പോലെ ആ വൃക്ഷശിഖരങ്ങൾ സുദീപ്തിയോടെ വിളങ്ങുന്നു. ഹേ! രാഘവ! ധർമ്മാത്മാക്കളായ ആ സപ്തജന്യാർയ്യരെ അങ്ങുന്നു കൈ വണങ്ങുക. ഹേ! ലക്ഷ്മണ! ഭവാനും ആ പൂജ്യപാദരെ ഉദ്ദേശിച്ചു നമസ്കരിക്ക. ഭാവിതാത്മാക്കളായ ആ മുനിപുംഗവന്മാർ ഏതു യും പരിശുദ്ധരാണ്. കളങ്കമെന്നത് അവരിലില്ല." സുഗ്രീവ ന്റെ ഈ മംഗളമൊഴികൾ കേട്ട രാമലക്ഷ്മണന്മാർ ബദ്ധാഞ്ജലി യോടുകൂടെ മഹാത്മാക്കളായ ആ ഋഷിവർയ്യരെ ഭക്തിപുരസ്സരം പ്രണമിച്ചു. തദനന്തരം മുദിതചിത്തരായ ആ സഹോദരന്മാർ വാനരന്മാരോടുകൂടെ സപ്തജനാശ്രമത്തെ പിന്നിട്ടു യാത്രചെയ്തു. ഇങ്ങിനെ അവർ സുരശപുത്രനായ ബാലിയാൽ പാലിക്കപ്പെട്ടു ന്നതും ദുരാസദവുമായ കിഷ്കിന്ധക്കടുത്തെത്തി. ഉദിതദീപ്തിയോ ടെ വിളങ്ങുന്ന തങ്ങളുടെ ഉഗ്രബാണങ്ങൾ ഉയർത്തിപ്പിടിച്ചുകൊ ണ്ടു ധനുർധരരായ രാമലക്ഷ്മണന്മാരും വാനരന്മാരും ശത്രുശാസനാ ർത്ഥം കിഷ്കിന്ധയിൽ ചെന്നു നിന്നു.

---

## സർഗ്ഗം-14

---

രാമലക്ഷ്മണന്മാരും സുഗ്രീവൻതുടങ്ങിയ വാനരന്മാരും ത്വരി തതരം കിഷ്കിന്ധയിൽ ചെന്നു വനാന്തരത്തിൽ വൃക്ഷങ്ങൾക്കിട യിൽ മറഞ്ഞുനിന്നു. വിപുലഗ്രീവനും കാനനപ്രിയനുമായ സുഗ്രീ വൻ ക്രോധാവേശത്തോടെ തന്റെ ഉഗ്രദൃഷ്ടികൾ ഉറപ്പിച്ചുകൊ ണ്ട് നാലുദിക്കും വീക്ഷിച്ചു. ഭൃശതരം ഗർജ്ജിച്ച് അവൻ ബാലി യെ പോരിന്നു വിളിച്ചു. പരിവാരസമന്വിതനായ അവന്റെ ഈ ഘോരാട്ടഹാസം വായുവേഗപുരസ്സരമായ മേഘത്തിന്റേതെ ന്നപോലെ അംബരം മുഴവൻ മാറെറാലിക്കൊണ്ടു. അനന്തരം ബാലാർക്കദ്യുതിയും സിംഹവിക്രമനുമായ സുഗ്രീവൻ ക്രിയാദക്ഷനാ യ കാകുൽസ്ഥനെ നോക്കി ഇങ്ങിനെ അഭിവചിച്ചു. "ഹേ! രാഘ

തപ്തകാഞ്ചനനിമ്മിതങ്ങളായ ഈ ഗോപുരങ്ങൾ നോക്കുക. മൃഗഗ്രഹണാത്ഥം ഇതാ ഇതിന്നു ചുററും പാശങ്ങൾ കെട്ടിയുറപ്പിച്ചിട്ടുണ്ടു്. ധ്വജയന്ത്രങ്ങളാകുന്ന ആഭരണങ്ങളാൽ ബാലിയുടെ ഈ പുരം സുവിഭൂഷിതങ്ങൾ തന്നെ. ഇതാ നാം കിഷ്കിന്ധയിൽ എത്തിക്കഴിഞ്ഞു. ഹേ! ദൃഢവ്രത! നിന്തിരുവടി ബാലിയെ വധിക്കുന്നുണ്ടെന്നു മുമ്പുതന്നെ വാഗ്ദാനംചെയ്തിട്ടുണ്ടല്ലൊ. കാലം ലതയെയെന്നപോലെ അങ്ങുന്നു് ആ പ്രതിജ്ഞയെ സഫലമാക്കുക." സുഗ്രീവൻെറ ഈ വചനങ്ങൾ കേട്ട ധമ്മാത്മാവും ശത്രുസൂദനനുമായ ദാശരഥി ഇങ്ങിനെ പ്രതിവചിച്ചു. "ഹേ വാനര! അങ്ങുന്നിപ്പോൾ ഗജപുഷ്പികൾ അടയാളമായി ധരിച്ചിട്ടുണ്ടു്. ലക്ഷ്മണൻ അങ്ങയുടെ കണ്ഠത്തിൽ അപ്പിച്ചിട്ടുള്ള ഈ മാലകൊണ്ടു് എനിക്കിനി അങ്ങയെ തിരിച്ചറിവാൻ ഒട്ടും വിഷമമില്ല. ഹേ! വീര! കണ്ഠസംസക്തമായ ഈ ഗജപുഷ്പികൾകൊണ്ടു് ഇപ്പോൾ അങ്ങുന്നു നക്ഷത്രമാലയാൽ പരീതനായ ചന്ദ്രനെപ്പോലെ അത്യധികം ശോഭിക്കുന്നു. ഹേ! കപിപുംഗവ! ബാലിസമുത്ഥമായ അങ്ങയുടെ ഭയവും വൈരവുമെല്ലാം ഇതാ ഒറ്റ ഒരു ബാണംകൊണ്ടു ഞാൻ യുദ്ധത്തിൽ നശിപ്പിക്കുന്നുണ്ടു്. ഹേ! സുഗ്രീവ! ഭ്രാതൃരൂപിയായ നിൻെറ ആ ഘോരവൈരിയെ എനിക്കു കാട്ടിത്തരികയെ വേണ്ടു ഈ വനഭൂമിയിൽ വീണു് നിസ്സംശയം അവൻ പൂഴിയിൽ പിരളും. എൻെറ ദൃഷ്ടിയിൽ അകപ്പെട്ടു് അവൻ ജീവനോടെ മടങ്ങുന്നുവെങ്കിൽ അപ്പോൾ നീ എന്നെ ദോഷവാനാണെന്നു കരുതുക. ആ ക്ഷണം തിരിച്ചുവന്നു വേണ്ടിടത്തോളം എന്നെ നിന്ദിക്കയും ചെയ്തുകൊൾക. നീ കാണ്കെതന്നെയല്ലെ ഞാൻ ഏകബാണംകൊണ്ടു സപ്തസാലങ്ങളും വിദാരണംചെയ്തതു്. എൻെറ ആ ബലവീയ്യത്തെ ഓക്കുക. ബാലി എന്നാൽ നിഹതനായെന്നു ധരിച്ചുകൊള്ളണം. അതിദാരുണമായ കഷ്ടാവസ്ഥയിൽപോലും ഞാൻ അനൃതം പറകയുണ്ടായിട്ടില്ല. മേലിൽ അതു ചെയ്യുന്നതുമല്ല. ധമ്മലോപം വരുത്തുന്നതു് ഒന്നുകൊണ്ടും വിഹിതമല്ല. വയലിൽ വിളയുന്ന സസ്യത്തെ ശതക്രതു വഷംകൊണ്ടെന്നപോലെ ഞാൻ

എന്റെ പ്രതിജ്ഞയെ ഫലപ്രദമാക്കുന്നുണ്ട്. നി സംഭ്രമം വെടിയു ക. വേഗം ചെന്നു ഹേമമാലിയായ ബാലിയെ പോരിന്നു വിളിക്കു. നിന്റെ ഘോരാട്ടഹാസത്താൽ കിഷ്കിന്ധ മുഴവൻ മാറ്റൊലി ക്കൊള്ളട്ടെ. അവൻ യുദ്ധരംഗത്തിൽ വന്നിറങ്ങാതിരിക്കയില്ല നി ശ്ചയം. അജയ്യനും ബലശ്ശാലിയുമാണെന്നല്ലെ അവന്റെ നാട്യം. നിന്നാൽ മുമ്പൊരിക്കലും ആക്രമിക്കപ്പെട്ടിട്ടുമില്ലല്ലൊ. നിന്റെ ഭയങ്കരഗർജ്ജനം കേൾക്കുമ്പോൾ ആഹവപ്രിയനായ അവൻ എ ങ്ങിനെ കാലവിളംബനം വരുത്തും. ശൂരന്മാർ സംഗരത്തിൽ ശത്രുധർഷണം ഒരിക്കലും സഹിക്കയില്ല. വിശേഷിച്ചും നാരീസമ ക്ഷം അവരുടെ വീര്യം വളരെ കവിഞ്ഞതായിരിക്കും." ശ്രീരാമ ന്റെ ഈ വാക്കുകൾ കേട്ട ഹേമപിംഗലദ്യുതിയായ സുഗ്രീവൻ ആകാശംപോലും ഭേദിക്കുമാറു ക്രൂരനാദത്തോടെ നർദ്ദനംചെയ്തു. ആ ഭയങ്കരസ്വനം കേട്ട ഘോരമൃഗങ്ങൾ ഹതപ്രഭരായി. കുല സ്ത്രീകൾ ആകുലപ്പെട്ടു. യുദ്ധത്തിൽ പരാജയപ്പെട്ട മണ്ടുന്ന വാ ജികളെപ്പോലെ മൃഗസഞ്ചയം ഭഗ്നചിത്തരായി. അവ നാലു ദിക്കും പാഞ്ഞുനടന്നു. ക്ഷീണപുണ്യത്താലെന്നപോലെ ഖഗങ്ങൾ ആകാശത്തിൽനിന്നും നിപതിച്ചു. ശൌര്യസമ്പന്നനും മഹാദ്യു തിയുമായ സൂര്യപുത്രനാകട്ടെ ക്ഷോഭിച്ച വങ്കടൽപോലെയും ഭയ ങ്കരമേഘംപോലെയും തുടരെത്തുടരെ അട്ടഹാസം ചെയ്തുകൊണ്ടു ലോകം മുഴക്കി.

---

## സർഗ്ഗം-15

---

മഹാത്മാവായ സുഗ്രീവന്റെ ഉഗ്രഗർജ്ജനം ഭ്രാതൃവിദ്വേഷി യായ ബാലി കേട്ടു. സർവ്വഭൂതപ്രകമ്പനമായ അവന്റെ ഈ അട്ട ഹാസം മദശാലിയും അന്തഃപുരഗതനുമായ ബാലിയെ അത്യർത്ഥം രുഷ്ടനാക്കി. വർദ്ധിച്ച രോഷംനിമിത്തം സന്ധ്യാതപപ്രഭനായ അവന്റെ മുഖം രാഹുവാൽ ഗ്രസിക്കപ്പെട്ട ആദിത്യനെപ്പോലെ പെട്ടെന്നു ശോഭകെട്ടു. അത്യുഗ്രങ്ങളായ ദംഷ്ട്രായുധങ്ങളോടുകൂടിയ

ബാലി ഉദഗ്രകോപത്താൽ ദീപ്താഗ്നിപോലെ ഉജ്ജ്വലിച്ചു. പ്രഫു ല്ലപങ്കജങ്ങൾകൊണ്ടു നിറഞ്ഞ ഹ്രദംപോലെ സുവിഭൂഷിതനായ അവൻ ഭയങ്കരദർശനനായി. ആ ഘോരനിസ്വനം സഹിക്കവയ്യാ തെ അവൻ അന്തഃപുരത്തിൽനിന്നു ചാടിപ്പുറപ്പെട്ടു. അത്യുഗ്ര മായ അവന്റെ ചരണവിന്യാസം നിമിത്തം മേദിനിപോലും പി ളൎന്നുപോയി. തത്സമയം അവന്റെ പ്രാണവല്ലഭയായ താര ഭയ സംഭ്രാന്തിയോടെ അവനെ ആലിംഗനംചെയ്തുകൊണ്ടു പ്രേമപുര സ്സരം ഇങ്ങിനെ വചിച്ചു. "ഹേ! നാഥ! നദീവേഗംപോലെ മദി ച്ചുപൊങ്ങുന്ന അങ്ങയുടെ ഈ ക്രോധം അടക്കുക. അങ്ങുന്നി പ്പോൾ ഉണൎന്നെഴുന്നേററിട്ടേ ഉള്ളു. ഭുജിക്കപ്പെട്ട ഒരു മാല്യത്തി ന്നു തുല്യമാണ് ഇപ്പോൾ നിന്തിരുവടി. ഹേ! വീര! നല്ലവണ്ണം പുലൎന്നതിന്നുശേഷം ഇവനോടു നേരിടാം. വൈരിക്കു കയററവും നിന്തിരുവടിക്കു താഴ്ചയും ഒരുകാലവും ഉണ്ടാകുന്നതല്ലല്ലോ. പെ ട്ടെന്നുള്ള നിന്തിരുവടിയുടെ ഈ പുറപ്പാട് എനിക്ക് ഒട്ടുംതന്നെ രുചിക്കുന്നില്ല. ഈ സമാരംഭത്തിൽനിന്നു ഞാൻ അങ്ങയെ നിവാ രണംചെയ്യുന്നതിന്നു കാരണമുണ്ട്. മുമ്പൊരിക്കൽ ഇതേവിധം തന്നെ ഇവൻ വന്ന് അങ്ങയെ പോരിന്നുവിളിക്കയുണ്ടായല്ലോ. അന്നും നിന്തിരുവടി പ്രവൃദ്ധമായ കോപത്തോടെ യുദ്ധക്കളത്തിൽ ചെന്നിറങ്ങി. നിന്തിരുവടി ഏല്പിച്ചതായ ദേഹപീഡകൾ സഹി ക്കവയ്യാതെ ഭയന്നു വിറച്ചുംകൊണ്ടാണല്ലോ ഇവൻ അന്നു മണ്ടി യത്. ആ ഭീരുവല്ലയൊ ഇന്നും ഇവിടെ വന്ന് അങ്ങയെ പോരി ന്നു വിളിക്കുന്നത്. നന്നെ പരവശൻ; വിശേഷിച്ചും അങ്ങയാൽ പീഡിക്കപ്പെട്ടവൻ; ഇതെല്ലാമാലോചിക്കുമ്പോൾ ഹേ! നാഥ! എനിക്കു ശങ്ക ജനിക്കുന്നു. ഇത്രയും ദൎപ്പം ഇവന്നുണ്ടാവാൻ കാര ണമില്ല. അത്യുത്സാഹത്തോടുകൂടിയ ഇവന്റെ ഈ അട്ടഹാസ സമാരംഭത്തിൽ എന്തൊ ചില ഗൂഢതത്വങ്ങളുണ്ട്. അതിവാശി യോടുകൂടിയ ഇവന്റെ പോൎവിളിയും മററും ഓൎക്കുമ്പോൾ ഇവ ന്നു പറയത്തക്കതായ ഒരു പിൻതുണയുണ്ടെന്നു വ്യക്തമാണ്. അ ല്ലാതെ ഇവൻ ഈവിധം വന്നു തൊള്ള തുറക്കയില്ല. സ്വതവെ

തന്നെ സുഗ്രീവൻ നിപുണനും ബുദ്ധിമാനുമാണ്. ബലവിക്രമങ്ങൾ നല്ലവണ്ണം പരീക്ഷിച്ചറിയാതെ അവൻ ഒരുവനെ സഹായത്തിന്നു കൂട്ടുന്നതല്ല. കുമാരനായ അംഗദൻ മുമ്പൊരിക്കൽ എന്നോടിങ്ങിനെ പറഞ്ഞതായി ഞാൻ ഓർക്കുന്നു. ഒരിക്കൽ അവൻ വനാന്തരത്തിൽ ചെന്നിരുന്നുവത്രെ. ആ അവസരത്തിൽ ചില ആപ്തചാരന്മാർ അവനോടു പറഞ്ഞ വൃത്താന്തമാണിത്. "ശൂരരും യുദ്ധവിജയികളും ഇക്ഷ്വാകുകുലജാതരുമായ രാമലക്ഷ്മണന്മാർ ഈ വനത്തിൽ വന്നിട്ടുണ്ട്. ദശരഥപുത്രരും ദുരാസദരുമായ ആ രണ്ടു സഹോദരന്മാർ സുഗ്രീവന്നു വേണ്ടുന്ന സാഹായ്യംചെയ്യാൻ ഒരുങ്ങിയിരിക്കുന്നു." ഹേ! പ്രാണവല്ലഭ! രണകർക്കശനും പരബലോന്മാഥിയുമായ രാമൻ യുഗാന്തവഹ്നിപോലെ ഉജ്ജ്വലനാണ്. പിതൃനിർദ്ദേശനിരതനായ രാഘവൻ സജ്ജനങ്ങൾക്കു നിവാസവൃക്ഷവും അനാഥർക്കു ശരണ്യനും യശസ്സിന്നു മുഖ്യഭാജനവുമാണ്, ധാതുക്കൾക്കു ശൈലേന്ദ്രനെന്നപോലെ ജ്ഞാനവിജ്ഞാനസമ്പന്നനായ ആ മഹാത്മാവു ഗുണഗണങ്ങൾക്കു മഹാസമുദ്രവുമാണ്. അതിനാൽ ഹേ! വീര! ദുർജ്ജയനും അപ്രമേയനും ആഹവധീരനുമായ രാമനോട് അങ്ങയ്ക്കു വൈരം വേണ്ട. ഹേ! ശൂര! നിന്തിരുവടിയുടെ ഈ സമാരംഭത്തെ ഞാൻ ഖേദിക്കയില്ല. അങ്ങയ്ക്കു നല്ലതെന്തെന്നു പറയാം; കേൾക്കുക. കഴിയുന്നവേഗത്തിൽ അങ്ങുന്നു സുഗ്രീവനെ യുവരാജാവായി വാഴിക്ക. ഭ്രാതാവോടുള്ള മാത്സര്യം ബലവാനും രാജശ്രേഷ്ഠനുമായ അങ്ങയ്ക്കു തീരെ അനർത്ഥകരമാണ്. അവനോടുള്ള ശത്രുത അങ്ങുന്നു ദൂരീകരിക്ക. മഹാപ്രഭുവായ രാമനെ മിത്രമാക്കുക. സുഗ്രീവനെ സ്നേഹിക്ക. അവനോടുള്ള പ്രദ്വേഷം നാശഹേതുകമാണ്. അനുജനായ അവനെ അങ്ങുന്നു ലാളിക്കേണ്ടതല്ലെ. എവിടെ വസിച്ചാലും അവൻതന്നെയാണ് എല്ലാംകൊണ്ടും നിന്തിരുവടിയ്ക്കു ബന്ധു. അവനെക്കാൾ ഉററ മററൊരു ബന്ധു ഈ ലോകത്തിൽ നിന്തിരുവടിയ്ക്കാരുണ്ട്. ഹേ! വീര! ദാനമാനാദികൾകൊണ്ടു നിന്തിരുവടി അവനെ പ്രീതനാക്കുക. നിന്തിരുവടിയോടുകൂടിത്തന്നെ മേലിലും അവൻ

വസിക്കട്ടെ. വൈരത്തെ വിസ്മരിച്ച് അവനും അങ്ങയെ ആദര പൂൎവ്വം സ്നേഹിക്കേണം. മത്സരബുദ്ധി എത്രതന്നെ വൎദ്ധിച്ചാലും അവൻ അങ്ങയുടെ ഭ്രാതാവല്ലെന്ന് ഒരിക്കലും വരുന്നതല്ല. അതി നാൽ നിന്തിരുവടി സോദരനോടുകൂടെ ഇണങ്ങി വാഴുക. നിന്തി രുവടിക്കാശ്രയവും അവനാണ്. ഞാൻ പറയുന്നതെല്ലാം കാൎയ്യ മാണെന്നിരിക്കിൽ—ഹേ! പ്രാണവല്ലഭ! ഞാൻ അങ്ങയുടെ പ്രേമ ഭാജനമാണെന്നിരിക്കിൽ—ഞാൻ അങ്ങയുടെ ഹിതകാംക്ഷിയാ ണെന്നു തോന്നുന്നപക്ഷം എന്റെ ഈ വാക്കുകൾ സ്വീകരിക്കുക. എന്റെ ഈ ഇഷ്ടവചനങ്ങളിൽ തെളിയുക. മേലിൽ അവനോ ടു വൈരം കരുതാതിരിപ്പാൻ ഇതാ ഞാൻ അങ്ങയോടു യാചിക്കു ന്നു. അമരനായകനു തുല്യം മഹാതേജസ്വിയാണ് കോസലാധി പനായ രാമചന്ദ്രൻ. അദ്ദേഹത്തിന്റെ നേരെയുള്ള ഈ വിരോ ധം അങ്ങയ്ക്കു തീരെ ദോഷകരമാണ്." ഇപ്രകാരം താര ഇഷ്ടവ ചനങ്ങൾ പലതും ബാലിയോടു പറഞ്ഞുനോക്കി. കാലപാശവ ശനായ അവന്നു ഈ ശോഭനമൊഴികൾ എങ്ങിനെ ഹൃദ്യമാകും?

---

## സൎഗ്ഗം-16

---

താരാധിപവക്ത്രയായ താരയുടെ ഹിതവചനങ്ങൾ തീരെ ധിക്കരിച്ചുംകൊണ്ടു ബാലി ഇപ്രകാരം വചിച്ചു. "ഹേ! വരാന നെ! സുഗ്രീവൻ എനിക്കു എത്രയോ എളിയവൻ. വിശേഷിച്ചും എന്റെ വൈരിയുമാണ്. അങ്ങിനെയിരിക്കെ എന്തുകാൎയ്യമോൎത്തി ട്ടാണ് അവന്റെ ഈ ഗൎജ്ജനസമാരംഭങ്ങൾ ഞാൻ മൎഷണം ചെയ്യേണ്ടതു്? ഹേ! ഭീരു! രണകൎക്കശരായ ശൂരന്മാർ പോരിന്നു വിളിച്ചുകൊണ്ടുള്ള മറെറാരുവന്റെ ധിക്കാരം ഒരിക്കലും സഹിക്കു യില്ല. ഹീനഗ്രീവനായ സുഗ്രീവൻ യുദ്ധോത്സുകനായി കൂടെ ഗൎജ്ജിക്കു ന്നതു കേട്ടിരിപ്പാനുള്ള സഹനശക്തി എനിക്കില്ല. ശ്രീരാഘവൻ നിമിത്തം എനിക്കു നാശം വന്നുകൂടുമെന്നു കരുതി നീ വിഷാദിക്കു

യേ വേണ്ട. കൃതജ്ഞനും ധൎമ്മശാസ്ത്രതത്വജ്ഞനുമായ ആ പുരുഷപുംഗവൻ എങ്ങിനെ പാപകൎമ്മം ആചരിക്കും? ഹേ! താരെ! ചാരുമുഖി! നീ നിന്റെ സഖിമാരോടൊന്നിച്ച മടങ്ങുക. വീണ്ടും എന്നെ അനുഗമിക്കുന്നതെന്തിന്? ഹേ! ഇന്ദുവദനെ! നിന്റെ ഭൎത്തൃഭക്തിയും സീമാതീതമായ സൌഹാൎദ്ദവും കണ്ടു ഞാൻ എത്രയും സന്തോഷിക്കുന്നു. നീ നിന്റെ ധൎമ്മം വേണ്ടുംവണ്ണം ആചരിച്ചു. ഇനി തിരിച്ചുപോകുക. ഒട്ടും പരിഭ്രമം വേണ്ട. ഞാൻ ചെന്നു സുഗ്രീവനോടൊന്നു പൊരുതിനോക്കട്ടെ. അവനെ ഞാൻ വധിക്കയില്ല. ദൎപ്പം അടക്കുകയെ ഉള്ളൂ. പ്രാണനുള്ള രക്ഷ കാണാതെ കടുംകൈ ഒന്നും ഞാൻ അവനിൽ പ്രയോഗിക്കയില്ല. വൃക്ഷങ്ങൾകൊണ്ടും മുഷ്ടികൾകൊണ്ടുമുള്ള പ്രഹരമേററതന്നെ അവൻ പിന്തിരിഞ്ഞു പാഞ്ഞുകൊള്ളും. യുദ്ധത്തിൽ എന്റെ മുഴുവൻ ശക്തിയൊ പരാക്രമമൊ തടുത്തുനില്പാൻ ആ ദുൎമ്മതിക്കു ത്രാണിയില്ല. ഹേ! താരേ! നീ ഭൎത്തൃസ്നേഹം വേണ്ടുംവണ്ണം കാണിച്ചു. സ്നേഹപുരസ്സരം വേണ്ടുന്നത്ര ഹിതവചനങ്ങളും എനിക്കുപദേശിച്ചു. ഇനിയെങ്കിലും നീ തിരിച്ചുപോകുക. ഹേ! വല്ലഭെ! പ്രാണങ്ങളോടെ തിരിച്ചുപോരുവാൻ നീ എനിക്കു വിജയമോതുക. ഹാ! പ്രിയഭാഷിണി! ജയമോതി ഭവതിയുടെ ഭൎത്താവെ യാത്രയാക്കുക. ഞാൻ ചെന്നു പോർചെയ്തു അവനെ ഒരുവിധം അടക്കട്ടെ." ഈ വാക്കുകൾ കേട്ടു സുദക്ഷിണയും പ്രിയഭാഷിണിയുമായ താര തന്റെ പ്രാണവല്ലഭനെ കെട്ടിപ്പുണൎന്നു രോദനംചെയ്തു. മന്ദം മന്ദം അവൾ അവനെ പ്രദക്ഷിണംചെയ്തു. വിജയൈഷിണിയും താരേശവദനയുമായ അവൾ പലവുരു തന്റെ പ്രാണവല്ലഭന്നു മന്ത്രപൂൎവ്വകം ആശിസ്സോതി. അനന്തരം ശോകമോഹിതയായി മററു സ്ത്രീകളോടൊന്നിച്ച് അവൾ ശുദ്ധാന്തം പ്രാപിച്ചു. ക്രോധത്താൽ മതിമറന്നുപോയ ബാലിയാവട്ടെ മഹാസൎപ്പംപോലെ നിശ്വസിച്ചുകൊണ്ട് തന്റെ അരമനയിൽനിന്നും നിൎഗ്ഗമിച്ചു. ശത്രുദൎശനകാംക്ഷയോടെ രോഷാവേശനായ അവൻ തന്റെ സംവൃതദൃഷ്ടികൾ നാലു ദിക്കും വ്യാപരിപ്പിച്ചു. സുസംവീതനായി യുദ്ധത്തി

ന്നൊരുങ്ങിനില്ക്കുന്ന സുഗ്രീവനെ അവൻ അകലെക്കണ്ടു. ഹേമ പിംഗലദ്യുതിയും വീൎയ്യവാരിധിയും ശ്രീമാനുമായ സുഗ്രീവൻ ക്രോധംനിമിത്തം അഗ്നിക്കുതുല്യം പ്രോജ്ജ്വലിച്ചുകൊണ്ടിരുന്നു. മഹാശൂരനായ അവനെ ദശിച്ചമാത്രയിൽ പരാക്രമശാലിയായ ബാലി പരമരോഷത്തോടെ വസ്ത്രം വലിച്ചുകെട്ടി ദൃഢതരം മുഷ്ടി മടക്കിയോങ്ങിയുംകൊണ്ട് അവനു നേരെ പാഞ്ഞുചെന്നു. സുഗ്രീവനും ഉടൻ മുഷ്ടി മടക്കി വാശിയോടെ ഹേമമാലിയോടേററു. വീരവാദം പറഞ്ഞും അമിതവീൎയ്യം പ്രകാശിപ്പിച്ചുംകൊണ്ടു തന്നോടെതിൎത്തുനില്ക്കുന്ന രണപണ്ഡിതനായ സുഗ്രീവനെ നോക്കി ക്രോധതാമ്രാക്ഷനായ ബാലി ഇങ്ങിനെ പറഞ്ഞു. "എടാ സുഗ്രീവ! ശിലക്കു തുല്യം സുദൃഢമായ എൻെറ മുഷ്ടികൾ ഇതാ നിന്നിൽ വന്നു വീഴുന്നതു നോക്കുക. ഉടൻ അവ നിൻെറ പ്രാണങ്ങളെ വലിച്ചെടുക്കും." ഈ വാക്കുകൾ കേട്ടു സുഗ്രീവൻ ഏററവും ക്രുദ്ധനായി "എടാ ദുഷ്ടാ! പ്രാണങ്ങളെ വലിച്ചെടുപ്പാൻ തക്ക ശക്തിയുള്ള ആ മുഷ്ടികൾ നിൻെറ മൂൎദ്ധാവിൽതന്നെ വന്നു വീഴട്ടെ" എന്നു പറഞ്ഞുകൊണ്ടു ഘോരതരം ബാലിയോടു പടവെട്ടി. ബാലിയുടെ ഭേദകമായ മുഷ്ടിപാതങ്ങൾ ഏററു ശോണിതം ഉദ്വമിച്ച് നദീപ്രവാഹത്തോടുകൂടിയ മഹാഗിരിപോലെ സുഗ്രീവൻ ദുന്നിരീക്ഷ്യനായി. ഉടൻ ഒരു വലിയ സാലവൃക്ഷം മുരടോടെ പൊരിച്ചെടുത്ത് മഹേന്ദ്രൻ വജ്രംകൊണ്ടു പൎവ്വതത്തിങ്കലെന്നപോലെ അവൻ ബാലിയുടെ ഗാത്രത്തിൽ അതികഠിനം പ്രഹരിച്ചു. ആ പ്രഹരമേററ ബാലി, പ്രവൃദ്ധമായ ഭാരംനിമിത്തം കടലിൽ ഉലഞ്ഞാടിക്കൊണ്ടിരിക്കുന്ന കപ്പൽപോലെ നിലതെററി ചഞ്ചലിച്ചു. ഭീമവിക്രമന്മാരും ഘോരരൂപികളും ഗരുഡതുല്യവേഗികളുമായ അവർ രണ്ടുപേരുടെയും ക്രോധം വാനിൽ സൂൎയ്യചന്ദ്രന്മാരെപ്പോലെ വളൎന്നുകൊണ്ടിരുന്നു. ഛിദ്രപ്രിയരും പരസ്പരവിദ്വേഷികളുമായ ബാലിസുഗ്രീവന്മാൎക്ക തമ്മിലുണ്ടായ ആ സമരം ഏത്രയും ഭയങ്കരമായി ഭവിച്ചു. ബലവീൎയ്യാഢ്യനും ഇന്ദ്രപുത്രനുമായ ബാലിയുടെ ദുരാധൎഷമായ പരാക്രമത്തിൽ സൂൎയ്യപുത്രനായ സുഗ്രീവൻെറ പൌരു

ഷം തീരെ ശോഭകെട്ടു. അവന്റെ ദർപ്പം ഭഗ്നമായി. ദുസ്സഹമായ കോപത്തോടെ അവൻ ക്ഷണാർദ്ധത്തിൽ വജ്രകോടിനിഭങ്ങളായ തന്റെ നഖങ്ങൾകൊണ്ടു തഴച്ചുനിന്നിരുന്ന വലിയൊരു സാലവൃക്ഷം പുഴക്കിയെടുത്തു ബാലിയൊടു നേരിട്ടു. മുഷ്ടികൾ, മുട്ടുകൾ എന്നിവകൊണ്ടടിച്ചും ഇടിച്ചും ചവിട്ടിയും വൃത്രാസുരനും ഇന്ദ്രനുമെന്നപോലെ അവർ അന്യോന്യം തീവ്രതരം യുദ്ധംചെയ്തു. ഭൃശദാരുണമായ ആ രണത്തിൽ അംഗങ്ങൾ മുറിഞ്ഞു ചോരയിൽ മുഴുകിയെങ്കിലും ആ വനചാരികൾ ഇരുവരും അരിശം അടങ്ങാതെ മേഘംപോലെ ഭയങ്കരമാംവണ്ണം ഗർജ്ജിച്ചുകൊണ്ടേയിരുന്നു. ബാലിയുടെ ദുസ്സഹമായ വീഴ്ചം സഹിക്കവയ്യാതെ ക്ഷീണപരവശനായ സുഗ്രീവൻ ശ്രീരാഘവനെ അടിക്കടി തിരിഞ്ഞുനോക്കിക്കൊണ്ടിരുന്നു. ഇതു കണ്ടു ശ്രീരാഘവൻ അത്യർത്ഥം ആർത്തനായ അവന്റെ ഇംഗിതം ഇന്നതെന്നു മനസ്സിലാക്കി. സുഗ്രീവന്റെ മുഖം ആകമാനം മ്ലാനമായി. ഉടൻ ശ്രീമാനായ രാഘവൻ ബാലിവധത്തിന്നൊരുങ്ങി നല്ലൊരു ബാണം എടുത്തു തന്റെ വില്ലിൽ സജ്ജമാക്കി. ആ മഹാത്മാവു് കൃതാന്തചക്രത്തെപ്പോലെ അന്തകരവും ആശീവിഷംപോലെ മഹാശക്തിയോടുകൂടിയതുമായ തന്റെ ബാണം വലിച്ചുവിട്ടു. തൽക്ഷണം ദിക്കൊക്കെയും മുഴങ്ങിക്കൊണ്ടിരുന്ന ആ ജ്യാനിനാദത്താൽ പക്ഷികൾ പരിത്രസ്തരായി. യുഗാന്തകാലത്തെന്നപോലെ മൃഗങ്ങൾ വ്യാമോഹിച്ചു. അവ ത്വരിതതരം ധാവനം ചെയ്തു. ആ മഹാബാണമാകട്ടെ വജ്രനിർഘോഷത്തോടും പ്രദീപ്താശനിപോലെ ദുർന്നിരീക്ഷ്യമായ തേജസ്സോടുംകൂടെ ലക്ഷ്യം പിഴക്കാതെ ബാലിയുടെ നെഞ്ചിൽ ചെന്നു തറച്ചു. ഉത്സവാനന്തരം ധ്വജത്തെയെന്നപോലെ ശ്രീരാഘവന്റെ ആ ഉഗ്രബാണം ബാലിയെ ഭൂമിയിൽ പതിപ്പിച്ചു. ശോഭകെട്ടു് അവൻ ഹതചേതനനായി. ലോകാന്തകനായ കൃതാന്തനെപ്പോലെ ദാശരഥി ആഞ്ഞുവിട്ടിട്ടുള്ളതും അരാതിക്കന്തംവരുത്തുന്നതും സ്വർണ്ണം കെട്ടിയതുമായ ആ ഘോരസായകം പുരഹരന്റെ ലലാടാക്ഷിയിൽനിന്നും ഉദ്ഗമിക്കുന്ന ധൂമപരീതമായ അഗ്നിപോലെ തീരെ ദുസ്സഹവും ദുർന്നിരീക്ഷ

വുമായി ഭവിച്ചു. മഹാവാതത്താൽ പൊട്ടിവീഴുന്ന അശോകവൃക്ഷം പോലെയും അതിശക്തിയോടെ നിലത്തു പതിക്കുന്ന ഇന്ദ്രധ്വജം പോലെയും ശക്രപുത്രനായ ബാലി യുദ്ധഭൂമിയിൽ വീണ് രക്താംബുവിൽ മുഴുകി.

---

# സർഗ്ഗം-17

---

ശ്രീരാഘവന്റെ തീവ്രസായകത്താൽ വിരോന്മാഥിയായ ബാലി അഭിഹതനായി. വേരററ വൃക്ഷംപോലെ അവൻ ഭൂമിയിൽ മറിഞ്ഞുവീണു. ക്ഷോണിയിൽ നിപതിച്ച ദേവരാജധ്വജം പോലെ സർവ്വാംഗവിഭൂഷിതനായ അവൻ വിമുക്തകാന്തിയായി. വാനരേശ്വരൻ നിലത്തു വീണ മാത്രയിൽതന്നെ ചന്ദ്രനില്ലാത്ത രാത്രിപോലെ ഭൂതലം അന്ധകാരമയമായി. രാമബാണമേററ ആ നിമിഷം അവൻ ഭൂമിയിൽ നിപതിച്ചുവെങ്കിലും ആ മഹാത്മാവിന്റെ പ്രാണനൊ, വീരശ്രീയൊ, തിളങ്ങുന്ന തേജസ്സോ, പരാക്രമപ്രൌഢിയൊ അത്ര വേഗത്തിൽ അവനെ പരിത്യജിച്ചില്ല. ഇന്ദ്രൻ കൊടുത്ത വജ്രഖചിതമായ ഹേമമാല ധരിച്ചിരിക്കെ അവന്റെ പ്രാണനും, തേജസ്സും, ശ്രീയും എങ്ങിനെ അവനെ പെട്ടന്നു വിട്ടുമാറും. ശക്രദത്തമായ ആ ദിവ്യമാലയാൽ ഹരിയൂഥപനായ ബാലി സന്ധ്യാനുഗതമായ പയോധരംപോലെ ഭവിച്ചു. ഹതചേതനനായി ക്ഷോണിയിൽ വീണുകിടന്നിരുന്നുവെങ്കിലും അവന്റെ പ്രദീപ്തകളേബരവും അവൻ ധരിച്ചിരുന്ന പൊൻമാലയും മർമ്മഘാതിയായ ആ വീരബാണവും ഒന്നായി ചേൎന്നു ശ്രീ തന്നെ മൂന്നുവിധമായി പരിലസിക്കയാണെന്നപോലെ അവനിൽ നിതാന്തം വിളങ്ങി. വീൎയ്യവാരിധിയായ ശ്രീരഘുവീരന്റെ ശരാസനത്തിൽനിന്നു വിമുക്തമായും സ്വൎഗ്ഗമാൎഗ്ഗപ്രാപകമായും ഉള്ള ആ ബാണം അവനു സൽഗതി നൽകി. ഇന്ദ്രനു തുല്യം ദുദ്ധർഷനും ദുസ്സഹനുമായ ബാലി ജ്വാലയടങ്ങിയ വഹ്നിപോലെയും പുണ്യക്ഷയത്താൽ ക്ഷീണകാന്തിയോടെ സ്വൎഗ്ഗത്തിൽനിന്നു വീഴുന്ന യയാതി

യെപ്പോലെയും യുഗാന്തകാലത്തിൽ ഭൂമിയിൽ പതിക്കുന്ന ആദിത്യനെപ്പോലെയും മന്ദം മന്ദം ക്ഷോണിയിൽ നിപതിച്ചു. സിംഹേന്ദ്രനെപ്പോലെ സുദൃഢമായ ഉരസ്സ്, മഹാബാഹുക്കൾ, ഉജ്ജ്വലിക്കുന്ന വക്ത്രകാന്തി, മഞ്ഞനിറമായ കണ്ണുകൾ എന്നിവകൊണ്ട് എത്രയും ഭയങ്കരനായിരുന്ന ഇന്ദ്രനന്ദനൻ ഭൂമിയിൽ വീണുകിടക്കുന്നതു കണ്ട് മഹാമതികളായ രാമലക്ഷ്മണന്മാർ അവൻെറ സമീപം ചെന്നുനിന്നു. തൻെറ അരികെ വന്നുനില്ക്കുന്ന രാമലക്ഷ്മണന്മാരെ കണ്ട് അല്പതേജസ്വിയായ ബാലി ധർമ്മസംയുക്തവും അതീവപരുഷവുമായ വാക്കുകൾ ആത്തസ്വരത്തിൽ ഇങ്ങിനെ ഉരചെയ്തു. "ഹേ! രാഘവ! അങ്ങുന്നു പാർത്ഥിവപുത്രനും പ്രിയദർശനനും വിപുലഖ്യാതിയുമാണല്ലൊ. കുലീനനും സത്യസമ്പന്നനും ചരിതവ്രതനും ശ്രീമാനുമായ അങ്ങേയ്ക്കു ചേൎന്നതല്ല ഈ കർമ്മം. അങ്ങയോടു നേരിടാത്ത എന്നെ ഹനിച്ചിട്ട് എന്തൊരു ഗുണമാണ് അങ്ങേയ്ക്കു സിദ്ധിച്ചതു്? മറെറാരുവനോടു വാശിയോടെ പൊരുതിക്കൊണ്ടിരുന്ന എൻെറ മാറിടത്തിൽ അങ്ങുന്നു ശരം പ്രയോഗിച്ചതു ധർമ്മയുക്തമൊ? രാമൻ കാരുണ്യവാരിധിയും പ്രജാക്ഷേമതല്പരനും കാലജ്ഞനും ദൃഢവ്രതനും ജിതോത്സാഹിയും ആചാരം നല്ലപോലെ അറിയുന്നവനുമാണെന്നു ലോകങ്ങൾ ഉൽഘോഷിക്കുന്നു. ശമം, ദമം, ക്ഷമ, ധൈര്യം, സത്യം, ധർമ്മം, പരാക്രമം എന്നിവയും അപരാധികളിൽ ദണ്ഡവുമാണല്ലൊ രാജധർമ്മം. ഈ രാജധർമ്മവ്യവസ്ഥയും ഭവാൻെറ കുലീനതയും അനുസ്മരിക്കകൊണ്ടാണ് താരയുടെ പ്രേമസൂചകമായ പ്രതിബന്ധത്തെപ്പോലും നിരസിച്ച് എക്ക സുഗ്രീവനോടേല്പാനിടയായതു്. മറെറാരുത്തനോടു ദ്വന്ദ്വയുദ്ധത്തിൽ ഏൎപ്പെട്ടിട്ടുള്ള അവസരത്തിൽ ഹേ! രാമ! അങ്ങുന്ന് എന്നോടു നേരിടുമെന്ന് ആർ വിചാരിച്ചു? നിന്തിരുവടി മറഞ്ഞിരിക്കയാണല്ലൊ ചെയ്തതു്. അങ്ങുന്നു നീതികെട്ടവനും നിഹതാത്മാവും ദുരാചാരസക്തനും തൃണാവൃതമായ കൂപംപോലെ മഹാഭയങ്കരനുമാണ്. ധർമ്മജ്ഞനെന്നു നടിച്ചു ലോകത്തെ വഞ്ചിക്കുന്ന അങ്ങുന്ന് ഭസ്മഛന്നമായ വഹ്നിപോലെ അതീവദാരുണൻ

തന്നെ. ഹേ! രാമ! അങ്ങയുടെ രാജ്യത്തിലൊ പുരത്തിലൊ കടന്നു യാതൊരു ദ്രോഹവും ഞാൻ ചെയ്കയുണ്ടായില്ല. ഞാൻ അങ്ങയെ അവമാനിക്കയും ചെയ്തിട്ടില്ല. അങ്ങയ്ക്കു യാതൊരു ദോഷവും ചെയ്തിട്ടില്ലാത്ത എന്നിൽ അങ്ങുന്നു ഈ ശരമേല്പിച്ചതു ന്യായമൊ? ഫലമൂലങ്ങൾ ഭുജിച്ചു കാട്ടിൽ കിടക്കുന്ന കേവലം ഒരു വാനരനാണ് ഞാൻ. ഈ ഞാൻ അങ്ങയോടെതിൎത്തില്ലെന്നു മാത്രമല്ല മറെറാരുത്തനോട്ട് ഇടഞ്ഞു പൊരുതുകയുമാണല്ലൊ ചെയ്തിരുന്നതു്. ഹേ! മന്നവ! നിന്തിരുവടിയിൽ ധൎമ്മചിഹ്നവും കാണുന്നുണ്ട്. ശാസ്ത്രവേദിയായ ഒരു ക്ഷത്രിയൻ ധൎമ്മപ്രവൎത്തകനാണെന്നു നടിച്ചുകൊണ്ട് ഇതാ സൂത്രത്തിൽ ഉഗ്രകൎമ്മം ആചരിക്കുന്നു. ഹേ! രാമ! അങ്ങുന്നു രാജകുലത്തിൽ ജനിച്ചവൻ—മഹാ ധാൎമ്മികനെന്നു പ്രഖ്യാതിയുള്ളവൻ—ഈ ഭവ്യവേഷം ധരിച്ചു ക്രൂരകൎമ്മം നടത്തുന്നുവല്ലൊ. സാമം, ദാനം, ക്ഷമ, ധൎമ്മം, സത്യം, ധൃതി, പരാക്രമം എന്നിവയും സാപരാധികളിൽ ദണ്ഡവുമല്ലയൊ പാൎത്ഥിവഗുണങ്ങൾ? ഞങ്ങൾ കേവലം മൂലഫലാശികളായ ജീവികൾ. ഹേ! നരേശ്വര! ഇതാണ് ഞങ്ങളുടെ സ്വഭാവം. മഹാത്മാവായ അങ്ങുന്നാവട്ടെ—നഗരവാസികളായ നരപുംഗവന്മാരെ ഭരിക്കുന്ന രാജശ്രേഷ്ഠൻ. പൊൻ, വെള്ളി, ഭൂമി എന്നിവയാണല്ലൊ ലോകത്തിൽ സാധാരണയായി കലഹത്തിന്നു കാരണങ്ങൾ. ഇതിൽ ഏതിനെ മോഹിച്ചിട്ടാണ് ഭവാന് എന്നോടു മത്സരബുദ്ധിയുണ്ടായത്. ഞങ്ങൾ തിന്നുപജീവിക്കുന്ന ഈ കായും കിഴങ്ങും മോഹിച്ചിട്ടാണോ? നയവിനയങ്ങൾ, നിഗ്രഹാനുഗ്രഹങ്ങൾ ഇവയെ യഥാസ്ഥാനത്തല്ലാതെ തെററി പ്രയോഗിച്ചുകൂടെന്നല്ലയൊ രാജധൎമ്മം? ഒരിക്കലും ഒരു പാൎത്ഥിവൻ അവയെ യഥാകാമം ആചരിക്കരുതു്. ഹേ! നൃപാത്മജ! കാമപ്രവൎത്തനും മഹാകോപിയുമായ അങ്ങുന്നാവട്ടെ രാജധൎമ്മം തീരെ അഗണ്യമാക്കി അതിർവിട്ട് എന്തുചെയ്വാനും ഒരുങ്ങിയിരിക്കുന്നു. സൎവ്വ ദിക്കിലും വില്ലുകൊണ്ടു മാത്രമാണ് അങ്ങുന്നു കാൎയ്യം നേടുന്നതു്. ധൎമ്മത്തിൽ ശ്രദ്ധയില്ല. അൎത്ഥവ്യവസ്ഥയും ഭവാനില്ല. ഹേ! നരേശ്വര! അങ്ങു

ന്ന് ഇന്ദ്രിയങ്ങൾക്കു വശഗനാണ്. കാമത്തിന്നടിമപ്പെട്ടവനുമാണ്. അനപരാധിയായ എന്റെ നേരെ പ്രാണനാശകമായ ഈ ശസ്ത്രം അങ്ങുന്നു പ്രയോഗിച്ചുവല്ലൊ. ഈ നിന്ദ്യകർമ്മം ആചരിച്ച അങ്ങുന്ന് ഇതിനെപ്പററി സജ്ജനങ്ങളോടു പറയുന്നതെന്ത്? അവർ അങ്ങയെപ്പററി എന്തു വിചാരിക്കും? രാജഘാതി, ബ്രഹ്മഘാതി, ഗോഘ്നൻ, ചോരൻ, പ്രാണിവധത്തിൽ തല്പരൻ എന്നിവരെല്ലാം പാപലോകത്തെ പ്രാപിക്കുന്നു നാസ്തികൻ, പരിവേത്താവ്, ലുബ്ധൻ, ഏഷണിക്കാരൻ, മിത്രങ്ങളെ ഹനിക്കുന്നവൻ, ഗുരുപത്നിയെ പ്രാപിക്കുന്നവൻ ഇവരും നിരയഗാമികൾതന്നെ നിശ്ചയം. എന്റെ തോൽ സത്തുക്കൾക്കു ധരിപ്പാൻ കൊള്ളുകയില്ല. രോമവും വിവർജ്ജിതമാണ്. ഹേ! രാജനന്ദന! അപ്രകാരംതന്നെയാണ് എന്റെ മാംസവും അസ്ഥിയും. അവ നിന്ദിതവടിയെപ്പോലെ സുധാർമ്മികരായ മാന്യജനങ്ങൾക്കു തിന്മാൻ വിധിച്ചിട്ടുള്ളതല്ല. അഞ്ചു നഖങ്ങളുള്ള ജാതിയിൽപെട്ട മുള്ളൻ, ശ്വാവിട്ട്, ഉടമ്പ്, ശശം, കൂർമ്മം എന്നിവ അഞ്ചുമാണ് ബ്രഹ്മക്ഷത്രിയൎക്കു തിന്മാൻ വിധിച്ചിട്ടുള്ളവ. ബുദ്ധിയുള്ളവൻ എന്റെ അസ്ഥിയും തോലും തൊടുകപോലുമില്ല. മാംസം ഭക്ഷിക്കയുമില്ല. സർവ്വജ്ഞയായ താര കാൎയ്യതത്വം എന്നോടുപദേശിക്കയുണ്ടായി. അവിവേകംനിമിത്തം ഞാൻ അവയെ നിരസിച്ച് ഇതാ അന്തകന്നിരയായിരിക്കുന്നു. ഹേ! കാകുൽസ്ഥ! ധൂൎത്തഭൎത്താവോടുകൂടിയ ഒരു സതിയെപ്പോലെ ഇതാ ഈ വസുന്ധര അങ്ങയുടെ ഭൎത്തൃത്വംനിമിത്തം വളരെ ദുഷിച്ചുപോയി. വാസ്തവത്തിൽ ശഠനും ദ്രോഹപരനും ക്ഷുദ്രനും അശാന്തനുമായിരുന്നിട്ടും ഹേ! പാപി! നീ ശാന്തനെന്നു ഭാവിക്കുന്നു! മഹാത്മാവായ ദശരഥന്നു നീ എങ്ങിനെ പുത്രനായി ജനിച്ചു! ഛിന്നചാരിത്രകനും ധൎമ്മത്തെ അതിവൎത്തിക്കുന്നവനുമായ നീ സജ്ജനങ്ങളുടെ ഇടയിൽ ചെന്നു പെരുമാറുന്നതെങ്ങിനെ? മൎയ്യാദയെ അതിക്രമിച്ചു ശ്രേഷ്ഠധൎമ്മങ്ങളെപ്പോലും നീ വ്യതിലംഘിക്കുന്നു. തോട്ടിയില്ലാത്ത ഗജംപോലെ മദിച്ച് ഹേ! രാഘവ! നീ എന്നെ ഹനിച്ചുവല്ലൊ. അപരാധി

യല്ലാത്ത എന്നിൽ പ്രയോഗിച്ച നിൻെറ ഈ പൌരുഷം ദ്രോഹികളിൽ അല്ലയൊ വേണ്ടത്? എന്നോടു നേരിട്ടുനിന്നു പൊരുതിയിരുന്നുവെങ്കിൽ ഇപ്പോഴം നീ നിഹതനായി നിശ്ചയമായും വൈവസ്വതനെ ചെന്നു കണ്ടിരുന്നേനെ. മദ്യപിച്ചു തളൎന്നവനെ സപ്പമെന്നപോലെ എന്നെ നീ യുദ്ധത്തിൽ ചതിച്ചുകൊന്നു. ഹേ! സാധോ! നീ എന്നോടാവശ്യപ്പെട്ടിരുന്നുവെങ്കിൽ ഇതിന്നു മുമ്പു തന്നെ ഒരേ ഒരു ദിവസംകൊണ്ടു ഞാൻ വൈദേഹിയെ തിരികെ കൊണ്ടുവന്നിരുന്നേനെ സുഗ്രീവൻെറ ഇഷ്ടത്തിന്നുവേണ്ടി അങ്ങുന്ന് ആരെ ഉദ്ദേശിച്ച് ഈ കൃത്യംചെയ്തുവോ ആ വൈദേഹിയെ നിഷ്പ്രയാസം ഞാൻ ഇവിടെ കൊണ്ടുവരുമായിരുന്നു. നിന്തിരുവടി ആജ്ഞാപിച്ചിരുന്നുവെങ്കിൽ രാവണനെ ഞാൻ രണത്തിൽ കഴുത്തു ഞെക്കി കൊല്ലുമായിരുന്നു. സാഗരാന്തൎഭാഗത്തൊ പാതാളത്തിലൊ ആയിരുന്നാലും ശ്വേതാശ്വതരീരൂപിണിയായ ശ്രുതിയെയെന്നപോലെ സീതയെ ഞാൻ നിന്തിരുവടിയുടെ സമീപം ആനയിക്കുമായിരുന്നു. എന്നെക്കൊന്നാൽ സുഗ്രീവന്നു രാജ്യലാഭം ഉണ്ടാകുമെന്നുള്ള അങ്ങയുടെ ആലോചന ശരിതന്നെ. എന്നാൽ ധൎമ്മത്തെ നിരസിച്ച് എന്നെ ഹനിച്ചതു ന്യായമാണൊ? ആകട്ടെ പ്രകൃതിസിദ്ധമാണ് മരണം. അതു ആരെയുംവിട്ടൊഴിക്കുന്നില്ല. ലോകം മുഴുവൻ മരണരൂപമായ കൎമ്മത്തിൽതന്നെ അവസാനിക്കുന്നു. ഈ പ്രവൃത്തി നന്നായെന്നു ഭവാന്നു തോന്നുന്നുണ്ടായിരിക്കാം. ഹേ! രാമഭദ്ര! ഇനിയെങ്കിലും എല്ലാം വേണ്ടുംവണ്ണം ആലോചിച്ചു പ്രവൎത്തിക്കുക." ശരാഭിഹതനായ ബാലിമുക്തകണ്ഠം ഇങ്ങിനെ വചിച്ച് പരിശുഷ്കവദനത്തോടെ രാമചന്ദ്രനെ നോക്കി നോക്കി മൌനം കൈക്കൊണ്ടു.

---

# സർഗ്ഗം-18

ധർമ്മാർത്ഥസംയുക്തവും പരുഷതരവുമായ വാക്കുകൾ വിനയപുരസ്സരം ഇങ്ങിനെ വചിച്ചു ബാലിക്രമേണ ആലസ്യംപൂണ്ടു. ശോഭ മങ്ങിയ സൂര്യനെപ്പോലെയും പെയ്തുപോയ വാരിദംപോലെയും കെട്ടുപോയ വഹ്നിപോലേയും അവൻ നിഷ്പ്രഭനായി. അനന്തരം അധിക്ഷിപ്തനായ ശ്രീരാമചന്ദ്രൻ ഹരിസത്തമനായ ബാലിയെ നോക്കി ധർമ്മാർത്ഥഗുണസമ്പന്നങ്ങളായ ശ്രേഷ്ഠവചനങ്ങൾ ഇങ്ങിനെ വചിച്ചു. "ഹേ ഹരിപുംഗവ! ധർമ്മാർത്ഥകാമങ്ങൾ, കാലം, ലൌകികം ഇവയൊന്നും ആലോചിയാതെ കേവലം ചാപല്യംനിമിത്തം നീ എന്നെ ഈവിധം അധിക്ഷേപിക്കുന്നുവല്ലൊ. ധീമാന്മാരോടൊ വൃദ്ധജനങ്ങളോടൊ സുസമ്മതരായ ഗുരുശ്രേഷ്ഠരോടൊ ചോദിച്ചറിയുക. പിന്നീടു നീ എന്നെ നിന്ദിക്കുക. ഹേ! വാനര! ശൈലവനങ്ങൾ, കാനനങ്ങൾ എന്നിവയോടുകൂടിയ ഈ ഭൂമി മുഴുവൻ ഇക്ഷ്വാകുവംശക്കാരുടെതാണ്. അതിങ്കലുള്ള മൃഗപക്ഷികളുടെയും നരന്മാരുടെയും നിഗ്രഹാനുഗ്രഹകർത്തൃത്വവും അവർക്കാണ്. ധർമ്മാത്മാവും സത്യസന്ധനും ഋജുബുദ്ധിയും ധർമ്മകാമാർത്ഥതത്വജ്ഞനും നിഗ്രഹാനുഗ്രഹതല്പരനുമായ ഭരതൻ അവയെ നിർവ്വിഘ്നം സാധിച്ചുപോരുന്നു. നയം, വിനയം, സത്യസന്ധത, എന്നിവയെല്ലാം അവനിൽ സുസ്ഥിരങ്ങളാണ്. ധർമ്മനിരതനും ദേശകാലജ്ഞനും മഹാ പരാക്രമിയുമായ അവന്റെ ആദേശം വഹിച്ചുകൊണ്ടു ഞങ്ങളും ഞങ്ങളെപ്പോലുള്ള മററു നൃപന്മാരും ധർമ്മപരിപാലനാർത്ഥം ഭൂമി മുഴുവൻ സഞ്ചരിക്കുന്നു. ധർമ്മവ്രതനായ ആ നൃപശാർദ്ദൂലൻ ഭൂമിയെ പരിരക്ഷണംചെയ്കെ ധർമ്മഹാനി എങ്ങിനെ സംഭവിക്കും? സ്വധർമ്മത്തിൽ സുസ്ഥിരധീക്കളായ ഞങ്ങൾ ധർമ്മവത്സലനായ ആ ഭരതന്റെ ആജ്ഞയനുസരിച്ച് ധർമ്മവിഭ്രംശം വരുത്തുന്നവരെ യഥാന്യായം ശാസിക്കുന്നു. ഹേ! വാനര! നീയോ—ധർമ്മഘാതി. കാമതന്ത്രപ്രധാനൻ—രാജനീ

തിക്ക വഴിപ്പെടാത്ത നികൃഷ്ടകമ്മാവ്. ധമ്മജ്ഞനായ ഒരുവന്ന് ഭ്രാതാവ്, പിതാവ്, ഗുരുഭൂതൻ ഇവർ മൂവരും ഒരുപോലെ ബഹുമാന്യരാണ്. അനുജൻ, ഗുണശാലിയായ ശിഷ്യൻ എന്നിവർ പുത്രനു തുല്യരുമാണ്. ഹേ പ്ലവംഗമ! സത്തുക്കളുടെ ധമ്മം മുഴവൻ സൂക്ഷ്മമായി ഗ്രഹിക്കയെന്നുള്ള് എത്രയും ക്ലേശമാണ്. എന്നാൽ സവ്വഭൂതങ്ങളുടെയും ഉള്ളിൽ അധിവസിക്കുന്ന പരമാത്മാവ് ശുഭാശുഭങ്ങൾ തിരിച്ചറിയുന്നു. ജാത്യന്ധരോടിടപെടുന്ന ജാത്യന്ധനെപ്പോലെ സ്വതവെ ചപലന്മാരായ ഈ വനചരന്മാരോടുചേന്നു കാട്ടിൽ കിടക്കുന്ന കേവലം കുരങ്ങനായ നീ എന്തു കണ്ടു. ഞാൻ ഈ പറയുന്നതെന്തെന്നു നിന്നെ ബോധ്യപ്പെടുത്താം. രോഷംമാത്രം കൈക്കൊണ്ടു് നീ എന്നെ ഈവിധം ഭത്സിക്കരുത്. നിന്നെ ഹനിപ്പാനുള്ള കാരണം എന്തെന്നു കേൾക്കുക. സനാതനമായ ധമ്മത്തെ തീരെ നിരസിച്ചു നീ ഭ്രാതൃപത്നിയെ പ്രാപിച്ചു. മഹാത്മാവായ സുഗ്രീവൻ ജീവനോടുകൂടിയിരിക്കെ കാമാന്ധനായി സ്നുഷയായ രുമയിൽ നീ രമിച്ചുവല്ലൊ. കഷ്ടം! നീ ഘോരപാതകി! നീ ധമ്മഘാതിയെന്നതിന്നു സംശയമില്ല. ഭ്രാതൃഭാര്യയിൽ കൈ വെച്ചു ധമ്മലംഘനകുററത്തിന്നു ഞാൻ നിന്നെ ശിക്ഷിച്ചു. ധമ്മവും ലോകമയ്യാദയും അതിക്രമിച്ചു് ദുഷ്കൎമ്മനിരതനായിത്തീന്നിട്ടുള്ള നിനക്കു തക്ക ശിക്ഷ നിഗ്രഹമല്ലാതെ മറെറാന്നും ഞാൻ കാണുന്നില്ല. നിൻെറ ഈ സാഹസകൃത്യം ഒരു ക്ഷത്രിയൻ എങ്ങിനെ ക്ഷമിക്കും. സഹോദരിയേയും സഹോദരപത്നിയേയും പ്രാപിക്കുന്ന കാമാന്ധനു വിധിച്ചിട്ടുള്ള ശിക്ഷ നിഗ്രഹം തന്നെയാണ്. രാജ്യം ഭരിക്കുന്നതു ഭരതൻ; അവൻെറ ആജ്ഞ നടത്തുന്നവർ ഈ ഞങ്ങൾ—അങ്ങിനെയിരിക്കെ ധമ്മലംഘനം ചെയ്തിട്ടുള്ള നിന്നെ വെറുതെ വിട്ടയക്കുകയൊ. കാമവൃത്തിക്കു വശംവദരായി ധമ്മലോപം വരുത്തുന്ന പാപചാരികളെ ധമ്മാചരണംകൊണ്ടു ശാസിച്ചു മതിശാലിയായ ഭരതൻ ധമ്മസംരക്ഷണം ചെയ്യുന്നു. ഹേ! വാനര! ഞങ്ങളും അതേവിധംതന്നെ ഭരതാജ്ഞയെ കൈക്കൊണ്ടു് നിന്നെപ്പോലെ ഭിന്നമ

യ്യാദരായ അസന്മാൎഗ്ഗികളെ തക്കവണ്ണം ശാസിച്ചു സന്മാൎഗ്ഗത്തിലേ
ക്കു നയിക്കുന്നു. ഹേ! ഹരീശ്വര! ലക്ഷ്മണനെന്നപോലെ സു
ഗ്രീവനെയും എനിക്കു് അതിരററ വാത്സല്യമുണ്ടു്. ദാരരാജ്യാൎത്ഥം
നിശ്രേയസ്സായിത്തീൎന്നിട്ടുള്ള എന്നിൽ അവനും അനുരക്തനാണു്.
വാനരസംഘത്തിൽവെച്ചു ഞാൻ അവനോടു പ്രതിജ്ഞയും ചെ
യ്തിരിക്കുന്നു. എന്നെപ്പോലുള്ള ധൎമ്മചാരികൾ ചെയ്തുപോയ പ്ര
തിജ്ഞയെ ഒരിക്കലും വ്യൎത്ഥമാക്കയില്ല. ധൎമ്മസംഹിതങ്ങളായ
ഈ മഹാകാരണങ്ങൾകൊണ്ടെല്ലാം നിനക്കിപ്പോൾ തന്നിട്ടുള്ള
ദണ്ഡനം എത്രയും ഉചിതമാണെന്നു് ഹേ! കപീന്ദ്ര! ഇനിയെങ്കി
ലും നിനക്കു പ്രബോധമുണ്ടാവട്ടെ. നിന്റെ നിഗ്രഹം എല്ലാം
കൊണ്ടും ധൎമ്മസംയുക്തമായെന്നെ വരികയുള്ളു. ധൎമ്മനിരതനാ
യ ഒരു വയസ്യനും ധൎമ്മത്തെ അവശ്യം അനുഷ്ഠിക്കേണ്ടവനായ
നിനക്കും ഈ കൎമ്മം എത്രയും യുക്തമായെന്നു ഇപ്പോൾ തോന്നു
ന്നില്ലേ? ചാരിത്രവത്സലന്മാർ കൈക്കൊള്ളേണ്ടുന്ന ധൎമ്മങ്ങൾ
ഇന്നിന്നവയാണെന്നു മനു ഘോഷിച്ചിട്ടുണ്ടു്. ഹേ! വാനര!
ആയതു ഞാൻ യഥാവിധി ആചരിച്ചു. രാജാക്കന്മാരാൽ ശിക്ഷി
ക്കപ്പെടുന്ന പാപികൾ പരിശുദ്ധാത്മാക്കളായി സുകൃതികളെപ്പോ
ലെ സ്വൎഗ്ഗം പൂകുന്നു. രാജാവു ഒരു ദുഷ്ടനെ ശിക്ഷിച്ചാലും മോ
ചിച്ചാലും അവന്റെ കിൽബിഷം അവനെ വിട്ടകലുന്നു. എ
ന്നാൽ ആജ്ഞാപിക്കേണ്ടുന്ന ധൎമ്മം തങ്കൽ ഇരുന്നിട്ടും ഒരു പാ
ൎത്ഥിവൻ പാപികളെ ശാസിക്കാഞ്ഞാൽ അവരുടെ പാപം ആ
രാജാവെത്തന്നെ ബാധിക്കുന്നു. ഹേ! വാനര! നീ ചെയ്തതുപോ
ലെതന്നെ പണ്ടു് ഒരു സന്യാസി ചെയ്തിട്ടുള്ള പാപത്തിന്നു് എന്റെ
പ്രപിതാമഹനായ മാന്ധാതാവു് അവന്നു് ഉഗ്രശിക്ഷ നല്കീട്ടുണ്ടു്.
അതേവിധം പാപിയായ നിന്നിലും ഞാൻ ഈ ശിക്ഷയേല്പിച്ചു.
വസുധാധിപന്മാരുടെ അലസത നിമിത്തം പലരും ഇങ്ങിനെ
പാപകൎമ്മം ചെയ്വാൻ ഇടയായിട്ടുണ്ടു്. ആവക കന്മഷങ്ങളെല്ലാം
ഉചിതമായ പ്രായശ്ചിത്തംകൊണ്ടു നശിച്ചുപോകയും ചെയ്യുന്നു.
അതിനാൽ നീ പരിതാപം പോക്കുക. നിന്റെ വധം ധൎമ്മ

കല്പിതമാണ്. ഞാൻ തന്നിഷ്ടപ്രകാരം ആചരിച്ചതല്ല. നിന്നെ ഈവിധം ഹനിച്ചുവല്ലൊ എന്ന പശ്ചാത്താപവും എനിക്കില്ല. നിൻെറ നിധനത്തിന്നു വേറെയും തക്ക കാരണങ്ങളുണ്ട്. കേട്ടുകൊൾക. എനിക്കു നിന്നോടു പ്രത്യേകം ഒരു ദ്വേഷവുമില്ല. വലകൾ കെട്ടിയുറപ്പിച്ചും പാശങ്ങൾ ചുററിവീശിയും മററുംപല ഉപായക്രമങ്ങളോടുകൂടി മനുഷ്യർ അസംഖ്യം മൃഗങ്ങളെ വേട്ടയാടുന്നു. നേരിട്ടുനിന്നും ഒളിവിലിരുന്നും അവർ അനേകം മൃഗങ്ങളെ പിടിക്കുന്നു. അവ ഭയന്നോടുകയാണെന്നൊ സംഭ്രമംനിമിത്തം സ്തംഭിച്ചു നില്ക്കുകയാണെന്നൊ നായാട്ടുകാർ ഓൎക്കുന്നില്ല. അവ പ്രമത്തങ്ങളൊ അപ്രമത്തങ്ങളൊ എന്നും ആമിഷാൎത്ഥികളായ അവർ ആലോചിക്കാറില്ല. തങ്ങളോടു നേൎക്കുന്നില്ലെങ്കിലും അവർ അവയെ നിൎദ്ദയം പീഡിക്കുന്നു. ഹേ! വാനര! അതിൽ ഒരു ദോഷവുമില്ല. ധൎമ്മകോവിദരായ രാജൎഷികളും വേട്ടയാടാറുണ്ടല്ലൊ. നിൻെറ നിധനവും അതിൽ ഒന്നാണെന്നു കരുതിക്കൊൾക. നേരിട്ടാലും ഇല്ലെങ്കിലും നീ ശാഖാമൃഗമല്ലയൊ? സുദുൎല്ലഭമായ ധൎമ്മം, ശുഭകരമായ ജീവിതം എന്നിവയെ പ്രദാനംചെയ്യുന്നതു് ഹേ! ഹരീശ്വര! യഥാൎത്ഥത്തിൽ രാജാക്കന്മാരാണ്. അവരെ ഹിംസിക്കയൊ നിന്ദിക്കയൊ അധിക്ഷേപിക്കയൊ അവരോട് അഹിതം ഭാവിക്കയൊ അരുതു്. മനുഷ്യരൂപം ധരിച്ചു ഭൂമിയിൽ സഞ്ചരിക്കുന്ന ദേവന്മാരാണ് അവർ. ഹേ! വാനര! ധൎമ്മവിജ്ഞാനം ഒട്ടുമില്ലാതെ കേവലം രോഷം മാത്രം കൈക്കൊണ്ടു് പിതൃപൈതാമഹമായ ധൎമ്മത്തിൽ സുസ്ഥിരബുദ്ധിയായ എന്നെ നീ പ്രദൂഷണംചെയ്യുന്നു.”

ശ്രീരാഘവൻെറ ധൎമ്മസമ്പൂൎണ്ണങ്ങളായ ഈ വാക്കുകൾ കേട്ടു ഹരീശ്വരനായ ബാലി പ്രവ്യഥിതനായി. അവൻെറ ദേഹം ഭൃശതരം നടുങ്ങി. പെട്ടെന്നുണ്ടായ ധൎമ്മബോധത്താൽ ശ്രീരാഘവൻെറ ഈ കൎമ്മം തീരെ ദോഷരഹിതമാണെന്ന ബോധം അവനിൽ അങ്കുരിച്ചു. ഉടനെ അഞ്ജലിചെയ്തുകൊണ്ടു് അവൻ രാമചന്ദ്രനോടിങ്ങിനെ വചിച്ചു. “ഹേ! നരശ്രേഷ്ഠ! അങ്ങുന്നു പറഞ്ഞതു തീരെ സത്യമാണ്. മഹാന്മാരുടെ വചനങ്ങൾക്കു തക്ക സമാധാനം

പറവാൻ അല്പജ്ഞൻ ശക്തരാകുന്നില്ല. പ്രമാദംനിമിത്തം ഒട്ടും ആലോചിക്കാതെ ഞാൻ അയുക്തവചനങ്ങൾ അങ്ങയോടു പറഞ്ഞുപോയി. ആ കാൎയ്യത്തിലും നിന്തിരുവടി എന്നോടു കോപിക്കരുതു്. അങ്ങുന്നു ധൎമ്മശാസ്ത്രതത്വങ്ങൾ യഥാൎത്ഥമായി ഗ്രഹിച്ചവനാണ്. പ്രജാക്ഷേമത്തിൽ തല്പരനുമാണ്. കാൎയ്യകാരണസിദ്ധികളിൽ നിന്തിരുവടിയുടെ ബുദ്ധി പ്രസന്നവും അനശ്വരവും തന്നെ. വിഗതമൎയ്യാദനായി ധൎമ്മലംഘനംചെയ്തിട്ടുള്ള എന്നെ ഹേ! ധൎമ്മജ്ഞ! അങ്ങുന്നു ധൎമ്മസംയുക്തങ്ങളായ വാക്കുകൾകൊണ്ടു പരിപാലിക്കുക. ഹേ! നരേന്ദ്ര! എന്നെപ്പററിയൊ താരയെപ്പററിയൊ മററു ബന്ധുക്കളെപ്പററിയൊ ഞാൻ ലേശവും ശോചിക്കുന്നില്ല. ഹേമാംഗദനും ഗുണോൽകൃഷ്ടനുമായ എൻെറ പുത്രൻ അംഗദനെ ഓൎക്കുമ്പോൾ ഹേ! അനഘ! എനിക്കു നന്നെ പരിതാപമുണ്ടു്. ബാല്യംമുതൽക്കുതന്നെ ഞാൻ അവനെ നന്നെ ലാളിച്ചാണ് വളൎത്തിവന്നതു്. എൻെറ അദൎശനത്തിൽ ദുഃഖിച്ചു നീർവാൎന്ന തടാകംപോലെ അവൻ തീരെ ശുഷ്കിച്ചുപോകും. ബാലനും ബാലിശബുദ്ധിയുമായ അവൻ എൻെറ ഏകപുത്രനാണ്. എനിക്കേറ്റവും പ്രിയപ്പെട്ട അവനെ മഹാബലനായ അങ്ങുന്നു് സംരക്ഷിക്കേണമെ. സുഗ്രീവനേയും അംഗദനേയും അങ്ങുന്ന് ഒരുപോലെ കരുതുക. കാൎയ്യാകാൎയ്യജ്ഞനായ ഭവാൻതന്നെയാണ് അവരെ രക്ഷിപ്പാനും ശിക്ഷിപ്പാനും ഉള്ള കൎത്താവ്. ഭരതനിലും ലക്ഷ്മണനിലും എത്ര വാത്സല്യമുണ്ടോ അത്ര വാത്സല്യം ഹേ! നൃപാത്മജ! അങ്ങയ്ക്കു സുഗ്രീവാംഗദന്മാരിലും ഉണ്ടാകേണമെ. എൻെറ ദുരിതംനിമിത്തം ഹ! നിൎദ്ദോഷയായ താരയുംകൂടി കഠിനക്ലേശം അനുഭവിക്കാറായല്ലൊ. ഒട്ടും അപരാധിനിയല്ലാത്ത അവളെ സുഗ്രീവൻ അവമാനിക്കാതെ അങ്ങുന്നു കാത്തുകൊള്ളേണമെ. നിന്തിരുവടിയുടെ അനുഗ്രഹമുണ്ടെങ്കിൽ നാടുവാഴുവാനോ സ്വൎഗ്ഗം നേടുവാൻതന്നെയൊ ആൎക്കും ശക്യമാകും. ഹേ! അനഘ! നിന്തിരുവടിയുടെ തൃക്കരങ്ങൾകൊണ്ടു മരണം സിദ്ധിക്കേണമെന്ന ആകാംക്ഷകൊണ്ടാണ് താര തടുത്തിട്ടുപോലും എൻെറ സോദര

നായ സുഗ്രീവനോടു ദ്വന്ദ്വയുദ്ധത്തിൽ ഏൎപ്പെടുവാൻ എനിക്കിടയായതു്." എന്നിപ്രകാരം പറഞ്ഞു രാമനെക്കുമ്പിട്ടു് വാനരസിംഹനായ ബാലി വിരമിച്ചു. അനന്തരം ശ്രീരാഘവൻ ധൎമ്മബോധം വന്ന ബാലിയെ തത്വാൎത്ഥസംയുക്തവും സാമസമ്പന്നവുമായ വാക്കുകൾകൊണ്ടു് ഈവിധം ആശ്വസിപ്പിച്ചു. "ഹേ! പ്ലവംഗമ! ഇതു ചിന്തിച്ചു നീ സന്തപിക്കേണ്ട. ഞങ്ങളെപ്പററിയാകട്ടെ നിന്നെപ്പററിയാകട്ടെ നിനക്കു യാതൊരു ചിന്തയൊ ചാഞ്ചല്യമൊ ഉണ്ടാകരുതു്. നിൻെറ അപരാധത്തിന്നു പററിയ പ്രായശ്ചിത്തം എന്തെന്നു് കൃതനിശ്ചിതരായ ഞങ്ങൾക്കു നിശ്ചയമുണ്ടു്. ദണ്ഡമേല്പിക്കുന്നവനും ദണ്ഡമേല്ക്കുന്ന ദണ്ഡ്യനും കാൎയ്യകാരണസിദ്ധാൎത്ഥരാണ്. അവർ രണ്ടുപേക്കും ഒരുകാലവും കുഴക്കുവരികയില്ല. ഈ ദണ്ഡയോഗം നിമിത്തം കല്മഷം നീങ്ങി ശരിയായ ബോധം ഉണ്ടാകയാൽ ഹേ! പ്ലവംഗമ! നീ ഇപ്പോൾ ധൎമ്മമാൎഗ്ഗത്തെ പ്രാപിച്ചു. അതിനാൽ ഹേ! കപീശ്വര! നീ ശോകമോഹങ്ങൾ തീരെ വെടിയുക. ലേശവും ഭീതി വേണ്ട. വിധിമതത്തെ അതിക്രമിപ്പാൻ ആൎക്കും സാദ്ധ്യമല്ല. ഹേ! ഹരിപ്രവീര! അംഗദൻ നിന്നോടേതുവിധം വൎത്തിച്ചുപോന്നുവോ അതേവിധംതന്നെ മേലിൽ സുഗ്രീവനോടും എന്നോടും വൎത്തിച്ചുകൊള്ളും." മഹാത്മാവും ധൎമ്മപഥാനുചാരിയും ശത്രുവിമൎദ്ദനനുമായ ശ്രീരാഘവൻെറ അമൃതമധുരങ്ങളായ ഈ വാക്കുകൾ കേട്ട വാനരേശ്വരൻ സയുക്തികം ഇങ്ങിനെ പ്രവചിച്ചു. "ഹേ! നരേന്ദ്ര! നിന്തിരുവടിയുടെ നിശിതശസ്ത്രമേററു് അഭിഹതചിത്തനാകയാൽ ഞാൻ അങ്ങയെ പ്രധൎഷണംചെയ്തുപോയി. ഹേ! മഹേന്ദ്രതുല്യഭീമവിക്രമ! അറിയാതെ ചെയ്തുപോയ എൻെറ അപരാധം പൊറുത്തു് നിന്തിരുവടി എന്നിൽ സുപ്രസന്നനാകേണമെ.

---

# സർഗ്ഗം-19

ശരവിക്ഷതനായ ബാലി നിശ്ചേഷ്ടനായി മൌനം കൈക്കൊണ്ടു. സുഗ്രീവന്റെ ചവിട്ടും വൃക്ഷംകൊണ്ടുള്ള താഡനവും മററുമേററു പ്രതിന്നാംഗനായ അവൻ രാമബാണവുംകൂടിയേററപ്പോൾ അന്ത്യകാലമൂർഛയെ പ്രാപിച്ചു. യുദ്ധമദ്ധ്യത്തിൽ ശ്രീരാമചന്ദ്രന്റെ ബാണമേററു കപീന്ദ്രനായ തന്റെ ഭർത്താവ് സ്വർഗ്ഗം പ്രാപിച്ചുവെന്ന വൃത്താന്തം താരേശമുഖിയായ താര കേട്ടു. പ്രാണാതിപ്രിയനായ തന്റെ കാന്തന്റെ സുദാരുണമായ നിധനം ചാരുഹാസയായ അവളെ അത്യന്തം പരിത്രസ്തയാക്കി. ദുസ്സഹമായ ദുഃഖപീഡയോടെ അവൾ തന്റെ പ്രിയപുത്രനേയും കൂട്ടി നാനാകക്ഷ്യകളോടുകൂടിയ ഗിരിഗഹ്വരം വിട്ടിറങ്ങി. ഭീമവിക്രമന്മാരായ അംഗദന്റെ അനുചരന്മാരും അവനെ പിന്തുടൎന്നു. എന്നാൽ സുഘോരരായ അവർ ധനുർദ്ധരനായ ശ്രീരാഘവനെ കണ്ട മാത്രയിൽതന്നെ വിഭിന്നവിക്രമരായി ഭയപ്പെട്ടു പാഞ്ഞുകളഞ്ഞു. നായകൻ ആഹതനാകയാൽ യൂഥം വിട്ടു പായുന്ന മൃഗങ്ങളെപ്പോലെ ഭയന്നു മണ്ടുന്ന അവരെ നോക്കി ദുഃഖകൎശിതയായ താര ഇങ്ങിനെ വചിച്ചു. "ഹേ! വാനരന്മാരെ! രാജ്യത്തിന്നുവേണ്ടി സുഗ്രീവൻ തന്റെ ഭ്രാതാവോടു നേരിട്ടു. ശ്രീരാഘവൻ പ്രയോഗിച്ച രൌദ്രശസ്ത്രത്താൽ ബാലി അഭിഹതനാകയും ചെയ്തു. ഈ ഉദന്തമെല്ലാം ധരിച്ചിട്ടാണല്ലൊ നിങ്ങൾ വാനരസിംഹനായ അംഗദനെ അനുഗമിച്ചതു്. ഇപ്പോൾ നിങ്ങൾ അവനെ തനിയെ വിട്ടു് അമ്പേററു ഗതിയില്ലാത്തവരെപ്പോലെ സസംഭ്രമം പായുന്നതെന്താണ്?" കാമരൂപികളായ ആ വനചാരികൾ കപിവീരപത്നിയും വരാംഗനയുമായ താരയുടെ ഈ ഭാഷിതങ്ങൾ കേട്ടു് കാലാനുരൂപം ഇങ്ങിനെ പ്രതിവചിച്ചു. "ഹേ! അംഗനെ! ഭവതി പിന്തിരിയുക. ഓമനമകനായ അംഗദനെയെങ്കിലും ഭവതി രക്ഷപ്പെടുത്തുക. അന്തകൻതന്നെയാണ് രാമരൂപം ധരിച്ചുവന്നു് വാനരേശ്വരനെ നിഗ്രഹിച്ചതു്. ആ പ്ലവംഗപുംഗവൻ പുഴക്കിയെറിഞ്ഞ മഹാവൃ

ക്ഷങ്ങളും വൻശിലകളുമെല്ലാം നാലുഭാഗവും തട്ടിത്തെറിപ്പിച്ച് ദാശരഥിയായ രാമൻ വജ്രസമങ്ങളായ തൻെറ സായകങ്ങൾ കൊണ്ടു നിഷ്ഠുരണം അവനെ നിലത്തു പതിപ്പിച്ചു. ഇന്ദ്രതുല്യനായ ആ വാനരവ്യാഘ്രൻ യുദ്ധഭൂമിയിൽ വീണ ഉടൻ അവൻെറ വൻപടയും മുഴവൻ ചിതറിപ്പോയി. ഇനി ഭവതി വേഗം ചെന്നു നഗരദ്വാരത്തെ രക്ഷിക്ക. അംഗദകുമാരനെ രാജാവായി വാഴിക്ക. ബാലിജനായ അവനെ വാനരസംഘം മുഴവൻ സേവിച്ചുകൊള്ളും. ഹേ! രുചിരാനനെ! ഭവതി ഇവിടെ നില്ക്കുന്നത് ഒന്നുകൊണ്ടും വിഹിതമല്ല. സുഗ്രീവസൈന്യങ്ങൾ ഒന്നായി വന്നുകൂടി പെട്ടെന്നു ദുർഗ്ഗങ്ങൾ ആക്രമിക്കും. ഭാര്യയുള്ളവരും ഇല്ലാത്തവരും ആ സംഘത്തിലുണ്ട്. അവരിൽനിന്നും ഭവതിക്കു തുമുലഭയം നേരിട്ടുവെന്നും വരാം." ഇപ്രകാരം അല്പം അകലെ നിന്നുകൊണ്ടു പറയുന്ന ആ വനചാരികളുടെ ഓരോ അഭിപ്രായവും കേട്ട് തൻെറ മനോഗതിക്കൊത്തവണ്ണം ചാരുസ്മേരയായ താര ഇങ്ങിനെ പറഞ്ഞു. "ഹേ! വാനരന്മാരെ! എനിക്കു പുത്രനെന്തിന്? രാജ്യമെന്തിന്? കപിസിംഹനും മഹാനുഭാവനുമായ എൻെറ പ്രാണവല്ലഭൻെറ നാശത്തിൽ എൻെറ ആത്മാവുതന്നെ എനിക്കെന്തിന്? രാമബാണമേററ് ഏതൊരു മഹാത്മാവ് ഈ ലോകം വെടിഞ്ഞുവൊ ആ കപിശ്രേഷ്ഠൻെറ പാദമൂലത്തെതന്നെ ഞാനും ശരണം പ്രാപിക്കുന്നു." എന്നിങ്ങിനെ പറഞ്ഞു ശോകകശിതയായി തലയിലും മാറത്തും അടിച്ചു തൊഴിച്ചുകൊണ്ട് അവൾ തൻെറ ഭർത്തൃസമീപത്തിലേക്കു കുതിച്ചുപാഞ്ഞു. പോരിൽ പിന്തിരിയാത്തവനും പവ്വ്തങ്കൽ വജ്രപാതമേല്പിക്കുന്ന മഹേന്ദ്രനെപ്പോലെ ഉഗ്രതേജസ്വിയും മഹാവാതത്തോടുകൂടിയ ഭയങ്കരമേഘംപോലെ ഉഗ്രനിസ്വനനും ദാനവവൈരിയും ശക്രതുല്യപരാക്രമിയും ശൂരനാൽ വീഴ്ത്തപ്പെട്ട ശൂരനും ആയ തൻെറ പ്രാണാതിപ്രിയകാന്തനെ പെയ്തുപോയ പയോധരംപോലെയും ആമിഷകാംക്ഷയോടെ വ്യാഘ്രം കൊന്നുവീഴ്ത്തിയ മൃഗരാജനെപ്പോലെയും അവൾ വീക്ഷിച്ചു. അത്യത്ഭുതമവും പ്രതിഭയം ജനിപ്പിക്കുന്നതുമായ

തന്റെ ക്ഷുഭിതകാർമ്മുകം നിലത്തൂന്നിയും ഗംഭീരതരം ദൃഷ്ടിയുറപ്പിച്ചുംകൊണ്ടു ശ്രമപരിഹാരാർത്ഥം നില്ക്കുന്ന ശ്രീരഘുവീരനേയും സമീപത്തു നില്ക്കുന്ന ലക്ഷ്മണനേയും തന്റെ ഭർത്തൃസോദരനായ സുഗ്രീവനേയും അവൾ ദർശിച്ചു. അവർ നിന്നിരുന്ന സ്ഥലവും കടന്നുചെന്ന ശുഭഗാത്രിയായ താര രണത്തിൽ നിഹതനായ തന്റെ പതിയെ കണ്ടു. ക്ലേശഭാരത്തോടെ അവൾ പെട്ടെന്നു ഭൂമിയിൽ നിപതിച്ചു. "ഹ! ഹ! പ്രാണവല്ലഭ! ഹ! ഹ! മമകാന്ത! അങ്ങുന്നു സുഷുപ്തിയിൽനിന്നും ഉണരുക." എന്നിങ്ങനെ ആർത്തു തൊഴിച്ചുകൊണ്ടു കുരരിയെപ്പോലെ കേഴുന്ന അവളേയും അംഗദനേയും കണ്ടു സുഗ്രീവൻ വിഷാദവിവശനായി.

---

## സർഗ്ഗം-20



---

ശ്രീരാഘവന്റെ പ്രാണാന്തകരമായ ബാണത്താൽ അഭിഹതനായി ഭൂമിയിൽ വീണുകിടക്കുന്ന തന്റെ ഭർത്താവെ ഭാമിനിയായ താര ദുഃഖവൈവശ്യത്തോടെ കെട്ടിപ്പുണർന്നു. മഹേന്ദ്രപ്രതാപനും കുഞ്ജരതുല്യനുമായ ആ വാനരശ്രേഷ്ഠൻ വേരററ വൃക്ഷംപോലെ ക്ഷോണിയിൽ നിപതിച്ചുകിടക്കുന്ന ആ ഭയങ്കരകാഴ്ച അവളുടെ ഹൃദയത്തെ ശോകസംതപ്തമാക്കി. സുദുസ്സഹമായ ക്ലേശത്താൽ ആതുരയായ അവൾ അതികരുണം രോദനംചെയ്തു. "ഹേ! രണശൂര! വീരപ്രവീര! പ്ലവഗോത്തമ! ദാരുണവിക്രമ! അനപരാധയായ എന്നോട് ഒരു വാക്കുപോലും നിന്തിരുവടി ഉരിയാടാത്തതെന്താണ്? ഹേ! ഹരിശാർദ്ദൂല! അങ്ങയെപ്പോലുള്ള നൃപസത്തമന്മാർ വെറുംനിലത്തു കിടക്കുകയൊ? എഴുനീല്ക്കുക. ഉചിതമായ ശയ്യയെ പ്രാപിക്ക. ഹേ! വസുധാധിപ! നിന്തിരുവടിയ്ക്കു എന്നേക്കാൾ പ്രിയതരയാണൊ ഈ വസുന്ധര? പ്രാണൻ പോയിട്ടുകൂടി അങ്ങുന്ന് ഇവളെയാണല്ലൊ പുല്കുന്നത്. ഹേ! വീര! കിഷ്കിന്ധക്കു തുല്യം മോഹനസ്വരൂപമായ മറെറാരു പുരി നിന്തിരുവടി സുര

ലോകത്തു നിൎമ്മിച്ചിട്ടുണ്ടായിരിക്കണം. അങ്ങോട്ടു പോകുവാനുള്ള ബദ്ധപ്പാടുകൊണ്ടാണൊ മധുഗന്ധികളായ വനങ്ങളിൽ ഞങ്ങളോടുകൂടിയുള്ള നിന്തിരുവടിയുടെ ക്രീഡാവിലാസങ്ങൾ കാലെകൂട്ടിത്തന്നെ നിന്തിരുവടി അവസാനിപ്പിച്ചതു്. നിന്തിരുവടിയുടെ നിൎയ്യാണംനിമിത്തം ഹേ! മഹായൂഥപയൂഥപ! നിരാനന്ദയായ എന്റെ ആശ ഇതാ ശോകസാഗരത്തിൽ നിമഗ്നമായി. പ്രാണതുല്യനായ തന്റെ പതി അഭിഹതനായി കിടക്കുന്നതു കണ്ടുകണ്ടിരുന്നിട്ടുംകൂടി ശോകാഭിസംതപ്തമായ എന്റെ കഠിനഹൃദയം വിച്ഛിന്നമാകാത്തതെന്തുകൊണ്ടു? ഹേ! വാനരാധിപ! അങ്ങുന്നു സുഗ്രീവന്റെ പത്നിയേയും അപഹരിച്ചു് അവനെ നാട്ടിൽനിന്നും ആട്ടിപായിക്കയൊന്നല്ലൊ ചെയ്തതു്. അതിന്റെ ഫലമായിരിക്കാം നിന്തിരുവടിക്കിപ്പോൾ പ്രാപ്തമായതു്. മോഹം നിമിത്തം ഹതബുദ്ധികനായി അങ്ങുന്നു് അങ്ങയുടെ ഹിതൈഷിണിയായ എന്റെ ഹൃദ്യവചനങ്ങളും തീരെ നിരസിച്ചു. രൂപയൌവനസമ്പന്നകളും വിലാസചതുരകളുമായ അപ്സരസ്ത്രീകൾപോലും നിന്തിരുവടിയുടെ വീക്ഷണമാത്രത്താൽ മന്മഥോന്മഥിതകളാകുന്നു. ഹേ! നാഥ! അങ്ങയുടെ ജീവിതാന്തം ഈവിധമായതു കാലവൈഭവമെന്നെ പറയേണ്ടു. ഹേ! ഹരിശാൎദ്ദൂല! ബലശാലിയായ നിന്തിരുവടി സുഗ്രീവന്നു വശഗനായതു് എത്രയും ആശ്ചൎയ്യംതന്നെ. ദുഃഖമെന്തെന്നറിഞ്ഞിട്ടില്ലാത്ത ഇവൾ ഹേ! നാഥ! സുദുസ്സഹമായ വൈധവ്യദുഃഖത്തിന്നും ഇതാ പാത്രയായല്ലൊ. ഹാ! പ്രാണവല്ലഭ! ഞാൻ ഇങ്ങിനെ അശരണയായിതീരുമെന്നു് ആർ കരുതി. ഹേ! അംഗദ! പിതാവു ക്രോധിക്കുമ്പോൾ ഞാൻ നിന്നെ ലാളിക്കയും സമാധാനിക്കയും ചെയ്തുപോന്നു. ഇനി നിന്നോടു ക്രോധിപ്പാൻ ആരാണുള്ളതു്. സുഖോചിതനും സുകുമാരനുമായ നിന്റെ അവസ്ഥ ഇനി എന്തായിരിക്കും. ഹേ! വത്സ! ധൎമ്മവത്സലനായ നിന്റെ പിതാവെ നീ നല്ലവണ്ണം കണ്ടുകൊൾക. മേലിൽ നിനക്കു അച്ഛനെ കാണ്മാൻ സാധിക്കുന്നതല്ല. ഹേ! വാനരേശ്വര! നിന്തിരുവടി അങ്ങയുടെ ഓമനമകനെ ആശ്വസിപ്പിക്ക. ഇവനെ എടുത്തു മൂൎദ്ധാ

വിൽ ചുംബിക്കു. ഈ പ്രിയപുത്രനെ അങ്ങുന്ന് എന്നെന്നേക്കുമായി പിരിഞ്ഞുപോകയാണല്ലൊ. ശ്രീരാഘവൻെറ ഈ കൃത്യം കുറെ കഠിനമായി. സുഗ്രീവനോടുള്ള തൻെറ കടമയെ ആ പുരുഷോത്തമൻ നിറവേററി. ഹേ! സുഗ്രീവ! നീ കൃതാൎത്ഥനായല്ലൊ. രുമയെ നിനക്കു വീണ്ടുകിട്ടി. നിൻെറ വൈരിയായ ജ്യേഷ്ഠനും അന്തകപത്തനം പ്രാപിച്ചു. ഇനി നിനക്കു നിർഭയം രാജ്യം ഭുജിക്കാം. ഹേ! നാഥ! പ്രേമപാരവശ്യത്തോടെ ഈവിധം വിലപിക്കുന്ന എന്നോടു നിന്തിരുവടി ഒരു വാക്കുപോലും അരുളിചെയ്യാത്തതെന്താണ്. കഠിനവ്യഥയോടെ ഇതാ ചുററും വന്നു നില്ക്കുന്ന അങ്ങയുടെ സ്ത്രീജനങ്ങളെ അങ്ങുന്ന് ഒന്നു നോക്കുക." താരയുടെ ഈവിധം വിലപനങ്ങൾ കേട്ട് അരികെ നിന്നിരുന്ന വാനരനാരികൾ ക്ലേശഭാരത്തോടെ അംഗദനെ കെട്ടിപ്പിടിച്ചുകൊണ്ട് അതികരുണം രോദനംചെയ്തു. വീണ്ടും താര നിർഭരമായ വിഷാദത്തോടെ ഈവിധം പലതും പറഞ്ഞു വിലപിച്ചു. "ഹേ! വീരബാഹോ! അങ്ങുന്നു വത്സലനായ അംഗദനെ പരിത്യജിച്ചുപോകയാണോ? നിന്തിരുവടിക്കു തുല്യം ഗുണശാലിയായ ഈ കുമാരനെ തീരെ അഗതിയാക്കി വിട്ടു നിന്തിരുവടി ചിരപ്രവാസത്തിന്നൊരുങ്ങുന്നതു യുക്തമൊ? ഹേ! ചാരുവേഷ! ഈ കുമാരൻ അങ്ങക്ക് എന്തൊരപരാധമാണ് ചെയ്തതു്? അഗതിയായ ഞാൻ എന്തു പിഴച്ചു? ഹേ! വീര! അംഗദനേയും എന്നേയും അങ്ങുന്ന് എന്നെന്നേക്കുമായി വെടിയുകയാണല്ലൊ. അറിഞ്ഞും അറിയാതെയും ഞങ്ങൾ വല്ല അപരാധവും ചെയ്തുപോയിട്ടുണ്ടെങ്കിൽ ഹേ! പ്രാണവല്ലഭ! കപികുലനാഥനായ നിന്തിരുവടി അതു ക്ഷമിക്കേണമെ! അതിനായി ഇതാ ഞാൻ അങ്ങയുടെ വീരപാദത്തിൽ വണങ്ങുന്നു." സന്ദുഃഖിന്നയായ താര മററു വാനരനാരിമാരോടൊന്നിച്ചു ഭർത്തൃസമീപത്തു നിന്നുകൊണ്ട് അതിദയനീയമാംവണ്ണം ഇങ്ങിനെ പലതും പറഞ്ഞു രോദനംചെയ്തു. അനന്തരം വിഷാദവിവശയായ അവൾ അവിടെതന്നെ ഇരുന്നു പ്രായോപവേശം ദീക്ഷിപ്പാൻ തീർച്ചയാക്കി.

---

# സഗ്ഗം-21

അംബരത്തിൽനിന്നും നിപതിച്ച താരകംപോലെ ഭൂമിയിൽ വീണുകിടക്കുന്ന താരയെക്കണ്ടു ഹനുമാൻ ആദ്രചിത്തനായി. ആ ഹരിപ്രവരൻ താരയെ ഇങ്ങിനെ ആശ്വസിപ്പിച്ചു. "ഹേ! വീരവല്ലഭെ! അവരവരുടെ കർമ്മവാസനയെ അനുസരിച്ച് ഈ ലോകം നന്മതിന്മകളിൽ ഏപ്പെടുന്നു. അവരവർ ചെയ്തിട്ടുള്ള ശുഭാശുഭഫലങ്ങൾ അവരവർതന്നെ ഭുജിക്കയും ചെയ്യുന്നു. ശോച്യാവസ്ഥയെ പ്രാപിച്ചിരിക്കുന്ന ഏതൊരുത്തനെക്കുറിച്ചാണ് ഭവതി ഇങ്ങിനെ ക്ലേശിക്കുന്നത്? ഏതൊരു ദീനദീനങ്കലാണ് ഭവതിക്കു അനുകമ്പയുണ്ടാകുന്നത്? നീർപ്പോളക്കു തുല്യരായ ഈ ശരീരികളിൽ ആരെക്കുറിച്ച് ആർതന്നെ അനുശോചിക്കും? ഭവതിയുടെ ഓമനമകനായ അംഗദകുമാരന്നു മേലിൽ ചെയ്യേണ്ടുന്ന രക്ഷയിൽ മനസ്സിരുത്തുക. അവന്റെ ക്ഷേമത്തിന്നു വേണ്ടതെന്തെന്നു ചിന്തിക്ക. ദേഹികളുടെ ജനനമരണങ്ങൾ അവ്യവസ്ഥിതങ്ങളാണെന്നു ഭവതിക്കു നല്ലപോലെ നിശ്ചയമുണ്ടല്ലൊ. അതിനാൽ ഹേ! പണ്ഡിതെ! അലൌകികമായ പുണ്യകർമ്മത്തിൽ ഏപ്പെടുക. ഇവയെല്ലാം പ്രാകൃതങ്ങളാണ്. അനേകസഹസ്രം വാനരന്മാർ ഏതൊരു ദേഹത്തെ ആശ്രയിച്ചു ജീവിച്ചുപോന്നുവോ ആ ദേഹം ഇതാ പഞ്ചത്വം പ്രാപിച്ചു. ന്യായദക്ഷം അത്ഥവേദിയും സാമദാനക്ഷമാപരനും ആയ ഇദ്ദേഹം ധർമ്മംകൊണ്ടു മാത്രം ലഭിക്കാവുന്ന ഉന്നതപദം പ്രാപിച്ചിരിക്കെ ഭവതി ഈവിധം മാഴ്കുന്നതല്ലൊ. വ്യാഘ്രതുല്യപരാക്രമികളായ സർവ്വ വാനരന്മാർക്കും ഭവതിയുടെ പ്രിയപുത്രനായ അംഗദകുമാരന്നും ഈ വാനരരാജ്യത്തിന്നുതന്നെയും ഹേ! അനിന്ദിതെ! മേലിൽ രക്ഷിതാവു ഭവതിയാണ്. ഹേ! ഭാമിനി! അതിനാൽ ഭവതി ശോകമോഹങ്ങൾ പരിത്യജിക്ക. അംഗദൻ രാജ്യം ഭരിച്ചുകൊള്ളും. സന്താനമുണ്ടായതെന്തിന്ന്? താൻ ഇപ്പോൾ ആചരിക്കേണ്ടതെന്ത്? ആയതു സസന്തോഷം അനുഷ്ഠിക്ക. കപിരാജന്റെ കാലനിശ്ചിതമാ

ണിതു്. അദ്ദേഹത്തിന്നു വേണ്ടുന്ന സംസ്കാരങ്ങളിൽ ഏപ്പെട്ടുക. അംഗദനെ രാജാവായി വാഴിക്ക. പുത്രനെ സിംഹാസനസ്ഥനായി കാണുമ്പോൾ ഭവതി ശാന്തിയെ പ്രാപിക്കും." ഭർത്തൃവ്യസനപരിപീഡിതയായ താര ഹനുമാൻെറ ഈ വാക്കുകൾ കേട്ടു് ഇങ്ങിനെ പ്രതിവചിച്ചു. "ഹേ! ആഞ്ജനേയ! അംഗദനെപ്പോലുള്ള നൂറു പുത്രന്മാരെക്കാളും എനിക്കു മെച്ചമായിട്ടുള്ളതു് മരിച്ചുകിടക്കുന്നുവെങ്കിലും ഈ വീരൻെറ ഗാത്രസമാശ്ലേഷമാണു്. ഹേ! ഹരിസത്തമ! കപീശ്വരൻെറ സംസ്കാരാദികൾ ചെയ്യാനും അംഗദന്നു വേണ്ടുന്ന കാര്യങ്ങൾ നടത്തുവാനും എനിക്കധികാരമില്ല. എല്ലാം വേണ്ടുംവണ്ണം നടത്തുവാൻ അവൻെറ പിതൃവ്യനായ സുഗ്രീവനുണ്ടല്ലൊ. ഹേ! ഹരിസത്തമ! അംഗദനെപ്പററി നീ മറിച്ചൊന്നും കരുതരുതു്. പുത്രന്നു പിതാവാണു് ബന്ധു; മാതാവല്ല. ഇഹത്തിങ്കലാകട്ടെ പരത്തിങ്കലാകട്ടെ കപിവരനെ ശുശ്രൂഷിക്കയാണു് എൻെറ മുഖ്യധർമ്മം. മൃതനായി കിടക്കുന്ന ഈ കപിവരനെ സേവിച്ചുകൊണ്ടുതന്നെ ഇവിടെ ശയിക്കയാണു് എനിക്കു യോഗ്യമായിട്ടുള്ളതു്.

## സർഗ്ഗം-22

മന്ദജീവനായി മെല്ലെ മെല്ലെ ഉഴൽച്ചൻവലിച്ചുകിടക്കുന്ന ബാലി അല്പമൊന്നു കണ്ണുതുറന്നപ്പോൾ അവൻ തൻെറ പുത്രാന്തികത്തിൽ നില്ക്കുന്ന സുഗ്രീവനെക്കണ്ടു. പ്രാപ്തവിജയനായ തൻെറ സോദരനെ സ്നേഹപാരവശ്യത്തോടെ അരികെ വിളിച്ചു പ്ലവഗേശ്വരനായ ബാലി വ്യക്തവചനങ്ങൾ ഇങ്ങിനെ ഉരചെയ്തു. ഹേ! സുഗ്രീവ! പാപകർമ്മം ഞാൻ ആചരിച്ചുപോയി. തന്നിമിത്തം നീ എന്നെ പരമദുഷ്ടനാണെന്നു കരുതരുതു്. വരുവാൻ പോകുന്ന ദുരദൃഷ്ടത്തെ സൂചിപ്പിച്ചുംകൊണ്ടു് ഉൾമോഹം എന്നെ വലിച്ചിഴക്കയാണു് ചെയ്തതു്. ഉണ്ണി! ഭ്രാതൃവിഹിതമായ സൌഹാർദ്ദത്തോടുകൂടി രാജ്യസുഖം നമുക്കു രണ്ടുപേർക്കും ഒരുമിച്ചനുഭവി

പ്പാൻ വിധിച്ചിട്ടില്ല. ആ കാൎയ്യമോൎക്കുമ്പോൾ ഭ്രാതൃസ്നേഹമെന്ന വിഷയത്തിൽ ഞാൻ അപരാധിയല്ല. ഈ വാനരരാജ്യം നീ ഇപ്പോൾതന്നെ ഏററുവാങ്ങിക്കൊൾക. ഇതാ ഞാൻ അന്ത്യദശയിൽ എത്തിക്കഴിഞ്ഞു. എന്റെ നാടും നഗരവും വിപുലമായ ഐശ്വൎയ്യവും വളൎന്ന കീൎത്തിയും പ്രാണൻതന്നെയും ഇതാ ഞാൻ വെടിവാൻപോകുന്നു. ഈ അവസ്ഥയിൽ ഹേ! വീര! നിന്നോടൊരു കാൎയ്യം ഞാൻ വചിക്കുന്നുണ്ട്. എത്രതന്നെ ദുഷ്കരമായാലും ഹേ! രാജൻ! നീ എനിക്കതു സാധിപ്പിച്ചുതരേണം. സുഖിയും, സുഖാൎഹനും, ബാലിശബുദ്ധിയുമായ അംഗദൻ ഇതാ കണ്ണുനീരിൽ മുഴുകി നിലത്തു വീണു കിടക്കുന്നതു നോക്കുക. പ്രാണതുല്യനായ ഈ കുമാരനെ എന്റെ പിൻകാലം നീ നിന്റെ ഔരസപുത്രനെപ്പോലെ കരുതുക. ഇവനെ വേണ്ടുംവണ്ണം നീ പരിപാലിക്ക. എല്ലാംകൊണ്ടും ഇവന്നു ദാതാവു നീയാണ്. ഭയനുഴലുന്ന അവസരത്തിൽ ഹേ! സുഗ്രീവ! ഇവന്ന് അഭയദനും നീതന്നെ. പരാക്രമിയും മഹാവേഗിയുമായ ഈ താരാത്മജൻ ശ്രീമാനും ആജിയിൽ നിനക്കു തുല്യനുമാണ്. യുവാവായ ഇവൻ രാക്ഷസവധത്തിൽ മുന്നിട്ടുനിന്നു നിന്നെ വേണ്ടുംവണ്ണം സഹായിക്കും. സുഷേണനന്റെ പുത്രിയായ ഈ താര കാൎയ്യസൂക്ഷ്മങ്ങൾ ഗ്രഹിപ്പാൻ എത്രയും സമൎത്ഥയാണ്. ദുൎന്നിമിത്തങ്ങൾ കണ്ടറിവാനുള്ള ബുദ്ധിശക്തിയും ഇവളിൽ സുസ്ഥിരമാണ്. ഇവൾ സാധുവാണെന്നു സമ്മതിക്കുന്ന കാൎയ്യങ്ങളിൽ പിന്നെ സംശയമേ വേണ്ട. ഇവളുടെ ഏതൊരഭിപ്രായവും അന്യഥാ വന്നുകൂടുന്നതും അല്ല. ശ്രീരാഘവന്റെ കാൎയ്യവും നീ മറന്നുകളയരുത്. ധൎമ്മലോപം വരുത്തുന്നതു് ആപൽക്കരമാണെന്നു പ്രത്യേകം ഓൎമ്മവെക്കുക. കകുൽസ്ഥാത്മജനായ ആ വീരന്നു മാനഹാനി വരുത്തിക്കൂട്ടിയാൽ അടുത്ത ക്ഷണത്തിൽ നിന്റെ നിഗ്രഹമാണെന്നു ധരിച്ചുകൊള്ളുക. ഹേ! സുഗ്രീവ! ദിവ്യമായ ഈ പൊൻമാല നീ കണ്ഠത്തിൽ അണിയുക. ഞാൻ ഈ ലോകം വെടിയുന്ന നിമിഷത്തിൽ ഉദാരയായ ശ്രീ ഈ മാലയിൽനിന്നും വിട്ടുമാറും. അതിന്നുമുമ്പായിത്തന്നെ നീ ഇതു

വാങ്ങി ധരിച്ചുകൊൾക." ഭ്രാതൃസൌഹാർദ്ദത്തോടുകൂടെ ബാലി പറഞ്ഞ ഈ വാക്കുകൾ കേട്ട സുഗ്രീവൻ അതികഠിനമായി ദുഃഖിച്ചു. രാഹുഗ്രസ്തനായ ഉഡുരാജനെപ്പോലെ അവന്റെ വദനം മ്ലാനമായി. അനന്തരം അവൻ ബാലിയുടെ സൌമ്യവാക്കുകൾ കേട്ട ശാന്തനായി ഉദാസീനഭാവം പരിത്യജിച്ച് ആ ഹേമമാല വാങ്ങി കണ്ഠത്തിൽ അണിഞ്ഞു. ദൃഷ്ടി പറിക്കാതെ തന്നെത്തന്നെ നോക്കിനില്ക്കുന്ന അംഗദനെക്കണ്ടു കണ്ടു ബാലി ഈ ലോകം ഉപേക്ഷിപ്പാനും സന്നദ്ധനായി. ഉടനെ അവൻ അംഗദനോടിങ്ങിനെ പറഞ്ഞു. "ഹേ! പുത്ര! ദേശകാലങ്ങളനുസരിച്ചും ഇഷ്ടാനിഷ്ടങ്ങൾ പൊറുത്തും സുഖദുഃഖങ്ങൾ സഹിച്ചും നീ സുഗ്രീവനു വശനായിരിക്ക. ഹേ! കുമാര! നിന്റെ ശാഠ്യങ്ങൾ സർവ്വവും സഹിച്ചുകൊണ്ട് നിന്നെ എപ്രകാരമെല്ലാമാണ് ഞാൻ ലാളിച്ചുപോന്നത്. ആ മട്ടു തന്നെ മേലിലും നീ ആചരിക്കുന്നുവെങ്കിൽ സുഗ്രീവൻ നിന്നെ മാനിക്കയില്ല. അവന്റെ ശത്രുക്കളെ മിത്രമാക്കയൊ അവന്റെ വൈരിയോടു ചേരുകയൊ നീ ഒരിക്കലും ചെയ്യരുത്. ഹേ! അരിന്ദമ! ഭർത്തൃഹിതത്തെ അനുസരിച്ചും ദാന്തനായും നീ സുഗ്രീവനു കീഴ്‌വഴങ്ങി വസിക്കുക. അതിപ്രണയവും വേണ്ട. എന്നാൽ പ്രണയമില്ലെന്നും വരരുത്. ഇവ രണ്ടും നാശകാരണങ്ങളാണ്. അതിനാൽ നീ മദ്ധ്യസ്ഥനായിരിക്കയെ നല്ലൂ." എന്നീ വചനങ്ങളോടെ ശരസംപീഡിതനായ ബാലി കൺതുറിപ്പിച്ചു ഭയങ്കരദർശനനായി. വാനരേന്ദ്രനായ അവൻ അന്ത്യശ്വാസം വിട്ടു. ഉടൻ അവിടെ കൂടിയിരുന്ന വാനരന്മാർ എവരും കേണാർത്തു പരാതി പലതും പറഞ്ഞു. ഹേ! വാനരാധിപ! കിഷ്കിന്ധാപുരിയെന്നു മാത്രമല്ല, വനങ്ങൾ, ഉപവനങ്ങൾ, പർവ്വതങ്ങൾ എന്നിവയെല്ലാം അങ്ങയുടെ സ്വർഗ്ഗപ്രാപ്തിമൂലം ഇതാ പരിശൂന്യങ്ങളായി. വാനരസംഘങ്ങളെല്ലാം അഗതികളായി ഭവിക്കയും ചെയ്തു. വീരവീരനായ അങ്ങയുടെ മഹത്തരമായ ശക്തിയാൽ കാനനങ്ങളും വനങ്ങളും നിറയ പുഷ്പിച്ചുനില്ക്കുക പതിവായിരുന്നു. ഇനി ആർക്കാണ് ആ ശക്തിയുള്ളത്? മഹാബാഹുവായ ഗോലഭൻ എന്ന ഗന്ധ

ഥ്വിപുംഗവനോട് അങ്ങുന്നു പതിനഞ്ചു സംവത്സരം ഇടവിടാതെ മഹായുദ്ധം ചെയ്തുവല്ലൊ. രാവും പകലും ഒരുപോലെ ആ പോർ ഘോരതരം നടന്നുകൊണ്ടിരുന്നു. പതിനാറാമാണ്ടിൽ ദുവ്വിനീതനായ ഗന്ധൎവ്വനെ പരാക്രമശാലിയായ അങ്ങുന്നു പോൎക്കളത്തിൽ മറിച്ചുതള്ളി. ഹേ! വീര! ദംഷ്ട്രാകരാളനായ അങ്ങുന്ന് സൎവ്വവിധമായ ഭയത്തിൽനിന്നും ഞങ്ങളെ കാത്തുരക്ഷിച്ചുപോന്നു. ഇനി ഈ അംഗനികൾക്ക് അഭയകൎത്താവായി ആരുണ്ട്. വീരനായ അങ്ങുന്ന് അടങ്ങിയല്ലൊ. മൃഗരാജനാൽ വിനിഹതനായ വൃഷഭേന്ദ്രൻ നിമിത്തം കാട്ടുപശുക്കൾ തീരെ അസുഖികളായിഭ്ഭവിക്കുന്നതുപോലെ ഹേ! പ്ലവഗേശ്വര! ശൎമ്മമെന്നതു വാനരന്മാരിൽനിന്നും നിശ്ശേഷം വിട്ടുമാറി." അന്തരിച്ചുകിടക്കുന്ന തന്റെ പ്രാണവല്ലഭന്റെ വദനം നോക്കി നോക്കി താര ദുഃഖസാഗരത്തിൽ നിമഗ്നയായി. ഛിന്നമൂലത്തോടുകൂടെ ഭൂമിയിൽ നിപതിച്ച വൃക്ഷത്തിന്മേൽ ചുററിക്കിടക്കുന്ന ലതികപോലെ അവൾ തന്റെ ഭൎത്തൃശരീരം കെട്ടിപ്പുണൎന്നു.

---

## സൎഗ്ഗം-23

---

സുദുഃഖിതയായ താര മരിച്ചുകിടക്കുന്ന തന്റെ ഭൎത്താവിന്റെ ശരീരത്തിൽ വീണരുണ്ട് വീണ്ടും ഇങ്ങിനെ വിലപിച്ചു. "ഹാ! പ്രാണവല്ലഭ! അങ്ങുന്ന് എന്റെ വചനങ്ങൾ ഒന്നുംതന്നെ കേൾക്കാത്തതെന്താണ്? ദുഃഖപരവശനായിതന്നെ നിന്തിരുവടി ശയിക്കുന്നുവല്ലൊ. നിമ്നോന്നതമായ ഈ വെറുംനിലത്തു നിന്തിരുവടി ശയിക്കുന്നതെങ്ങിനെ? ഹേ! വാനരേശ്വര! അങ്ങയ്ക്കു് എന്നെക്കാൾ പ്രിയപ്പെട്ടവളാണൊ മേദിനി? നിന്തിരുവടി ഇവളെ പുല്കിയുംകൊണ്ടാണല്ലൊ കിടക്കുന്നതു്. എന്നോട് ഒരു വാക്കുപോലും ഉരിയാടുന്നതുമില്ല. ഹേ! വീര! നിന്തിരുവടി സുഗ്രീവനാടിപ്പെട്ടുപോയതു് അത്യാശ്ചൎയ്യംതന്നെ. വിധികല്പിതം വിചിത്രമെന്നെ പറയേണ്ടു. സുഗ്രീവൻതന്നെയാണ് പരാക്രമി. ഹേ! പ്രാണനാഥ!

അതിശൂരന്മാരായ വാനരഗണങ്ങൾ ഇതാ അങ്ങയുടെ ചുററം വന്നുകൂടി മാലിൽ മുഴുകുന്നു. അവരുടേയും അംഗദന്റേയും ഈ ദീനസ്വരങ്ങൾ നിന്തിരുവടി കേൾക്കുന്നില്ലയൊ? എന്റെ വചനങ്ങളും അങ്ങുന്നു ശ്രവിക്കുന്നില്ല. ഹേ! വീര! പോരിൽ അഭിഹതനായ നിന്തിരുവടിയുടെ വീരശയ്യയാണൊ ഇതു്? പണ്ടു് ഈ തല്പത്തിന്മേലാണല്ലൊ നിന്തിരുവടി വൈരികളെ കൊന്നുകിടത്തിയതു്. ഹേ! ആഹവപ്രിയ! സുകുലജാത! പ്രാണനാഥനായിരുന്നിട്ടുംകൂടി നിന്തിരുവടി എന്നെ തനിയെ വിട്ടു് ഈ ലോകവാസം വെടിഞ്ഞ സംഗതി ചിന്തിക്കത്തക്കതൊ. വിവേകികൾ കന്യകയെ ഒരിക്കലും ശൂരനു ദാനംചെയ്യരുതു്. ഹേ! നാഥ! വിധവയായിത്തീർന്നിട്ടുള്ള ഈ അശരണയെ ഓക്കുക. ശൂരപത്നിയുടെ ഗതി ഇപ്രകാരമൊ. ഹേ! പ്രാണനായക! ഈ അനാഥയെ ഒന്നു കണ്ണുതുറന്നു നോക്കേണമെ. എന്റെ മാനം നശിച്ചു. സുഖം ഭഗ്നമായി. അഗാധവും അതിവിപുലവുമായ ശോകസാഗരത്തിൽ ഇതാ ഞാൻ നിമഗ്നയാകയും ചെയ്തു. എന്റെ ഹൃദയം ശിലാസാരത്തെപ്പോലെ അത്യന്തം കഠിനമായതുതന്നെ. ഹ! പ്രാണവല്ലഭൻ നിഹതനായി ഭൂമിയിൽ വീണുകിടക്കുന്നതു കണ്ണുകൊണ്ടു കണ്ടിരുന്നിട്ടുംകൂടി അതു ഛിന്നഭിന്നമായില്ലല്ലൊ. സുഹൃത്തു്, ഭത്താവു് എന്നുതന്നെയല്ല പ്രാണാതിപ്രിയനുമാണല്ലൊ എനിക്കു നിന്തിരുവടി. ഹേ! നാഥ! ആഹവശ്ലാഘനായ അങ്ങുന്നു പഞ്ചത്വം പ്രാപിച്ചുവല്ലൊ. അനേകം പുത്രന്മാർ ഉള്ളവൾതന്നെ; ധനധാന്യസമ്പന്നയുമാണു്. എങ്കിലും ഭത്തൃഹീനയായ നാരി വിധവയല്ലെന്നുവരുന്നതാണോ? ഇന്ദ്രഗോപംകൊണ്ടു നിറഞ്ഞ ഈ മേദിനിയിൽ ചുകന്ന വസ്ത്രം വിരിച്ചു മെത്തയിലെന്നപോലെ സ്വശരീരത്തിൽനിന്നും പ്രവഹിക്കുന്ന രുധിരപൂരത്തിൽ നിന്തിരുവടി ശയിക്കുന്നുവല്ലൊ. രേണുശോണിതങ്ങൾകൊണ്ടു മൂടിയ നിന്തിരുവടിയുടെ ഗാത്രത്തെ പുല്കുവാൻ ഹേ! പ്ലവഗഷഭ! ഞാൻ ശക്തയാകുന്നില്ല. ഹേ! നാഥ! സുഗ്രീവൻ കൃതാത്ഥനായി. ഇനി അവനു് ഒരിക്കലും അങ്ങയോടു വൈരമുണ്ടാകയില്ല. അതിദാരുണമായ ഈ രാമബാണംനിമിത്തം

അവന്റെ ഭയവും നിശ്ശേഷം അസ്തമിച്ചു. ഹൃദയലഗ്നമായ ഈ ശസ്ത്രംനിമിത്തം ഹാ! പ്രാണവല്ലഭ! അങ്ങയുടെ ഗാത്രം നല്ലവണ്ണം വീക്ഷിക്കുവാൻപോലും എനിക്കു ശക്യമാകുന്നില്ല. ഹേ! വീര! പഞ്ചത്വം പ്രാപിച്ചവനായ നിന്തിരുവടിയെ ഞാൻ ഏതിങ്ങിനെ എന്റെ കണ്ണുകൾകൊണ്ടു ദർശിക്കട്ടെ." ദുഃഖകർശിതയായ താര ഈ വിധം വിലപിച്ചുകൊണ്ടിരിക്കെ ഗിരിഗഹ്വരത്തിൽനിന്നും ദീപ്ത സർപ്പമെന്നപോലെ ബാലിയുടെ നെഞ്ചിൽ പൂണ്ടുചെന്നിരുന്ന ആ ബാണത്തെ നീലൻ വലിച്ചെടുത്തു. അസ്താദ്രിശിഖരത്തിൽ പതിക്കുന്ന ആദിത്യരശ്മിപോലെ ആ ബാണം അത്യന്തദീപ്തിയോടെ ജ്വലിച്ചുകൊണ്ടിരുന്നു. ശരം വലിച്ചെടുത്ത ദ്വാരത്തിൽക്കൂടെ മേഘത്തിൽനിന്നു കാവിവെള്ളമെന്നവണ്ണം കടുഞ്ചോര കൊട്ടിച്ചൊരിഞ്ഞു. തന്റെ പതിയുടെ ശരീരത്തിൽ പററിയിരുന്ന രണരേണുക്കളെ താര നയനജലംകൊണ്ടു ക്ഷാളനംചെയ്തു. രുധിരസംസിക്തനായി മരിച്ചുകിടക്കുന്ന തന്റെ ഭർത്താവെ നോക്കിനോക്കി അവൾ അതിദീർഘമായി നിശ്വസിച്ചു. അനന്തരം അംഗനാരത്നമായ അവൾ പിംഗാക്ഷനായ അംഗദനോടിങ്ങിനെ പറഞ്ഞു. "ഉണ്ണി! പിതാവിന്റെ അതിദാരുണമായ ചരമത്തെ ഓൎക്കുക. പാപകൎമ്മംനിമിത്തം വൈരത്തിന്നു കാരണമായി ഹേ! അംഗദ! നിന്റെ പിതാവ് ഈ അവസ്ഥയെ പ്രാപിച്ചു. ഹേ! പുത്ര! ബാലസൂൎയ്യോദയംപോലെ ഇതാ നിന്റെ പിതൃശരീരം വിളങ്ങുന്നു. യമസദനം നോക്കി യാത്രപോകുന്ന മാനദനായ നിന്റെ പിതാവെ അഭിവാദ്യംചെയ്ക." ഈ വചനങ്ങൾ കേട്ടു തന്റെ പിതാവിന്റെ ചരണങ്ങൾ കെട്ടിപ്പിടിച്ചുകൊണ്ട് അംഗദൻ ഇങ്ങിനെ പറഞ്ഞു രോദനംചെയ്തു. "ഹാ! താത! നിന്തിരുവടിയുടെ സമീപം വന്നുനില്ക്കുന്ന അങ്ങയുടെ ഈ ഓമനമകനെ മുമ്പേത്തെപ്പോലെതന്നെ അങ്ങുന്ന് ഇപ്പോഴും ആശീൎവ്വദിക്കാത്തതെന്താണ്." ദുഃഖപരിക്ലിന്നയായ താര വീണ്ടും ഇങ്ങിനെ പറഞ്ഞു വിലപിച്ചു. "ഹേ! പ്രാണവല്ലഭ! പഞ്ചാസ്യനാൽ ഹനിച്ചു വീഴ്ത്തപ്പെട്ട ഋഷഭേന്ദ്രനെ വത്സത്തോടുകൂടി ഗോവെന്നപോലെ ശത

ചേതനനായ നിന്തിരുവടിയെ ഞാൻ പുത്രനോടുംകൂടെ ഉപാസിക്കുന്നുണ്ട്. ഹേ! പ്രാണപ്രിയ! അങ്ങുന്നു സംഗരമാകുന്ന മഹായജ്ഞം നടത്തി. രാമപ്രഹരമാകുന്ന അംഭസ്സിൽ പതിയായ എന്നെ കൂടാതെ അവഭൃതസ്നാനം ചെയ്തതെങ്ങിനെ? സംയുഗത്തിൽ സന്തുഷ്ടനായി ദേവരാജനാൽ നല്കപ്പെട്ട ശാതകുംഭമയമായ അങ്ങയുടെ ആ മാലയെവിടെ? അതിപ്പോൾ നിന്തിരുവടിയുടെ കണ്ഠത്തിൽ കാണുന്നില്ലല്ലൊ. അസ്തമിച്ചിട്ടും സൂര്യകാന്തി ശൈലരാജനെ പരിത്യജിക്കാത്തതുപോലെ ഗതാസുവായിട്ടുംകൂടി രാജശ്രീ അങ്ങയെ വിട്ടുമാറുന്നില്ല. ഹേ! രാജൻ എന്റെ ഈ പത്ഥ്യവചനങ്ങളൊന്നും അങ്ങുന്നു കേൾക്കുന്നില്ലയൊ? ഈവിധം മൌനം ദീക്ഷിക്കുന്നതെന്താണ്? ഈ സംരംഭത്തിൽനിന്നു നിന്തിരുവടിയെ നിവാരണംചെയ്വാൻ ഞാൻ ശക്തയല്ല. സപുത്രയായ ഞാൻ ഹതയായി. രണത്തിൽ ആഹതനായ നിന്തിരുവടിയോടൊന്നിച്ച് ഇതാ ശ്രീയും എന്നെ പരിത്യജിച്ചു."

---

## സൎഗ്ഗം-24

---

ശോകമഹാർണ്ണവത്തിൽ നിമഗ്നയായ താരയുടെ അശ്രുവേഗത്തോടുകൂടിയ ഈ പരിദേവനങ്ങൾ സുഗ്രീവനെ ഏററവും സന്തപിപ്പിച്ചു. ബാഷ്പകലുഷിതമായ നേത്രത്തോടും അത്യന്തം ദൂനമായ ഹൃദയത്തോടുംകൂടെ താരയെ നോക്കിനോക്കി ധീമാനായ സുഗ്രീവൻ ഭൃത്യഗണത്താൽ ചൂഴപ്പെട്ട ശ്രീരാമചന്ദ്രന്റെ സമീപം മെല്ലെ ചെന്നണഞ്ഞു. ചിത്രചാപവും ആശീവിഷംപോലെ അതിഭയങ്കരമായ ബാണവും ധരിച്ചുനില്ക്കുന്ന യശസ്വിയും ലക്ഷണയുക്തനുമായ ശ്രീരാഘവനോട് അവൻ ഇങ്ങിനെ വചിച്ചു. "ഹേ! നരേന്ദ്ര! ചെയ്ത പ്രതിജ്ഞക്കു യാതൊരു കുറവും വരുത്താതെ നിന്തിരുവടി ഈ വീരകൃത്യം ആചരിച്ചു. എന്നാൽ ഹേ! അനഘ! അതോടൊന്നിച്ചുതന്നെ ജീവിതത്തിലും നിത്യസുഖത്തിലും ഉള്ള എന്റെ

ആശയും അസ്തമിച്ചു. ഹേ! രാമഭദ്ര! ഈ രാജ്ഞിയാകട്ടെ ശോകകലുഷിതത്തോടെ ഭൃശതരം രോദനംചെയ്യുന്നു. ദുസ്സഹമായ ദുഃഖം നിമിത്തം ഇതാ ഇവൾ ആർത്തു തൊഴിക്കുന്നു. അംഗദനൊ—മനക്ലേശത്താൽ നന്ന തളൎന്നുപോകുന്നു. ഈ അവസ്ഥയിൽ ഹേ! പരാക്രമവാരിധെ! എനിക്കു രാജ്യമെന്തിന്? മററു വിവിധകാമ്യഭോഗങ്ങളെന്തിന്? ക്രോധം, ക്ഷമ, അക്രമത്തിങ്കലുള്ള വാഞ്ഛ ഇവയെല്ലാംകൊണ്ട് ഞാൻ ഭ്രാതൃവധത്തിന്നൊരുമ്പെട്ടുപോയി. ഇപ്പോഴാവട്ടെ—ഹരീശ്വരന്റെ നിഗ്രഹംനിമിത്തം ഇതാ എന്റെ ഹൃദയം തീവ്രതരം തപിക്കുന്നു. ഋശ്യമൂകശൃംഗത്തിൽതന്നെ അനേകകാലം കഴിച്ചുകൂട്ടേണ്ടിവരുന്നുവെങ്കിലും അതുതന്നെയാണ് ഇതിലും ശ്രേയസ്കരമെന്നു ഞാൻ കരുതുന്നു. ഭ്രാതൃവധംനിമിത്തം സുരലോകം ലഭിക്കുന്നുവെങ്കിലും എനിക്കു വേണ്ട. "നിന്നെ ഞാൻ കൊല്ലുന്നില്ല. തിരിച്ചു പോയ്ക്കൊൾക." എന്നിങ്ങിനെ യുദ്ധമദ്ധ്യത്തിൽപോലും മഹാസ്വഭാവനായ എന്റെ ഭ്രാതാവ് വീണ്ടും വീണ്ടും എന്നോടു പറകയുണ്ടായല്ലൊ. ഭ്രാതൃസ്നേഹവശഗനാകകൊണ്ടാണല്ലൊ ഏററുപൊരുതുന്ന അവസരത്തിൽപോലും ഈ വാക്കുകൾ അദ്ദേഹം എന്നോടു വചിച്ചത്. സുശ്ലാഘ്യങ്ങളായ ആ വചനങ്ങൾ മഹാത്മാവായ ബാലിയുടെ മനോഗുണത്തിന്നു തക്കവതന്നെ. എന്നാൽ ഭ്രാതൃവധത്തിന്നു കാരണമായ എന്റെ നിന്ദ്യകൎമ്മമോ ദുരാശയനും കുടിലകൎമ്മിയുമായ എന്റെ ചിത്തവൃത്തിക്കു യോജിച്ചതുമാണ്. ഹേ! കകുത്സ്ഥവംശജ! ദുഃഖം, രാജ്യക്ഷേമം എന്നിവയൊന്നും ചിന്തിക്കാതെ കാമത്തെ മാത്രം മുൻനിൎത്തി ഏതൊരുവനാണ് ഗുണശാലിയായ തന്റെ ഭ്രാതാവെ കൊലചെയ്യാൻ ഒരുമ്പെടുക. നിരതിശയമായ തന്റെ മാഹാത്മ്യംനിമിത്തം ഈ മഹാനുഭാവന്ന് എന്നെ വധിക്കേണമെന്ന ചിന്ത ലേശവും ഉണ്ടായില്ല. എന്നാൽ ദുരാശയനായ ഞാനാവട്ടെ—ഈ മഹാത്മാവിന്ന് അന്തകനായിത്തീൎന്നുവല്ലൊ. എന്തൊരു വ്യതിക്രമമാണ് ഞാൻ ആചരിച്ചത്! തരുശാഖകൾകൊണ്ടുള്ള പ്രഹരമേററു നന്ന വിഷമിച്ച് ആൎത്തരവം പുറപ്പെടുവിച്ചു

കൊണ്ടിരുന്ന അവസരത്തിൽപോലും "ഇനി നീ പോർചെയ്യേണ്ട. നീ നന്നെ ക്ഷീണിച്ചുപോയി. മടങ്ങിപ്പോകുക" എന്നീ സാന്ത്വന വാക്കുകൾ ഹേ! രാഘവ! ഭ്രാതൃസ്നേഹംനിമിത്തം എത്രയോപ്രാവശ്യം ഈ കപിപുംഗവൻ എന്നോടു പറകയുണ്ടായി. ഭ്രാതൃത്വം, ആര്യഭാവം, സ്വധർമ്മം എന്നിവയെ എന്റെ ഭ്രാതാവു വേണ്ടുംവണ്ണം പരിരക്ഷിച്ചു. എന്നാൽ ഹേ! രഘുപതെ! ഞാനാകട്ടെ കാമം, ക്രോധം, കപിത്വം എന്നിവ തികച്ചും പ്രദർശിപ്പിക്കയാണല്ലൊ ചെയ്തതു്. അചിന്ത്യവും, പരിവർജ്ജിതവും, ഇച്ഛിക്കരുതാത്തതും, ദർശിക്കവയ്യാത്തതുമായ ഈ മഹാപാപം ഇന്ദ്രൻ ത്വാഷ്ട്രവധംകൊണ്ടെന്നപോലെ ഹേ! നരേന്ദ്ര! ഭ്രാതൃവധംനിമിത്തം ഞാൻ നേടിവെച്ചു. മഹേന്ദ്രന്റെ ആ പാപത്തെ ഭൂമി, ജലം, വൃക്ഷങ്ങൾ, അംഗനമാർ എന്നിവരെല്ലാംകൂടി പകുത്തെടുത്തു. എന്നാൽ ഹേ! മഹീപതെ! ഒരു വാനരൻ ആർജ്ജിച്ചതായ ഈ മഹാപാപം ഏറെറടുപ്പാൻ തുനിയുന്നതാരാണു്? അധർമ്മയുക്തവും കുലനാശകരവുമായ ഈ ഹീനകർമ്മംനിമിത്തം ഹേ! രാഘവ! പ്രജാരക്ഷണത്തിന്നൊ യുവരാജപദത്തിന്നൊ ഞാൻ അർഹനല്ല. പിന്നെ ഈ രാജ്യത്തിന്നെങ്ങിനെ അർഹനാകും? അധർമ്മവും കുലനാശകവും സജ്ജനനിന്ദ്യവുമായ ഈ മഹാപാപത്തിന്നു ഞാൻ കർത്താവായിഭ്ഭവിച്ചുവല്ലൊ. ഞാൻ ക്ഷുദ്രൻ തന്നെ. മഹാവൃഷ്ടിയിൽ ജലപ്രവാഹം താഴ്ന്ന സ്ഥലത്തെന്നപോലെ ഇതാ വമ്പിച്ച ശോകം എന്നിൽവന്നണയുന്നു. ഭ്രാതൃവധമാകുന്ന ഉടൽ, വാൽ സന്താപമാകുന്ന തുമ്പിക്കരം, കൊമ്പു്, കണ്ണു്, തല എന്നിവയോടുകൂടി മഹത്തായ പാപദ്വിപം പ്രവാഹംകൂലത്തെപ്പോലെ ഇതാ എന്നെ കുത്തിത്തകർത്തുന്നു. തപ്തകാഞ്ചനംകിട്ടത്തെയെന്നപോലെ ഹേ! രാഘവ! ഈ മഹാപാപം സഹിക്കവയ്യാതെ എന്റെ ചിത്തം സാധുവൃത്തിയിൽനിന്നും നിവർത്തിക്കുന്നു. ഹേ! ജയശീല! മഹാസൈന്യത്തോടുകൂടിയ ഈ വാനരകുലം ഞാൻ നിമിത്തം ശോകാബ്ധിയിൽ ആണ്ടുവല്ലൊ. അംഗദനും ഇതാ അല്പപ്രാണനായി. ഇവനെപ്പോലെ സുശീലനും സുവശ്യനും ആയ ഒരു പുത്രൻ ഏതൊരു രാജ്യത്തു

ണ്ട്? എൻെറ സോദരൻ ഇപ്പോൾ എത്തിച്ചേൎന്നിരിക്കുന്ന ആ വീരലോകത്തുപോലും ഉണ്ടാകയില്ല. ഹേ! വീരവിമൎദ്ദന! അംഗദൻ ജീവിക്കുന്നുവെങ്കിൽ പുത്രപരിപാലനാൎത്ഥം താരയും ജീവിക്കും. പുത്രനെ കൂടാതെ പരിതാപക്ലിന്നയായ താര കാൽക്ഷണംപോലും ജീവിക്കയില്ല. ഹേ! നരേന്ദ്രപുത്ര! എൻെറ സോദരൻെറയും കുമാരനായ അംഗദൻെറയും സഖ്യത്തെത്തന്നെയാണ് ഞാൻ ഏററവും മാനിക്കുന്നത്. അതിനാൽ ഞാൻ കത്തിജ്വലിക്കുന്ന വഹ്നിയിൽ ചാടി എൻെറ സോദരനോടു ചെന്നുചേരട്ടെ. ഹേ! രഘുപതെ! നിന്തിരുവടിയുടെ ആജ്ഞയനുസരിച്ച് ഈ ഹരിപുംഗവന്മാർ സീതയെ പരിമാൎഗ്ഗണം ചെയ്തുകൊള്ളും. ഞാൻ മരിച്ചാലും നിന്തിരുവടിയുടെ കാൎയ്യം ഏതുവിധവും സാദ്ധ്യമാകും. കുലഹന്താവായ എനിക്കു ജീവിച്ചിരിപ്പാൻ ഒന്നുകൊണ്ടും അൎഹതയില്ല. ഹേ! രാഘവ! അങ്ങുന്ന് എനിക്കു വിട നല്കുക." സുഗ്രീവൻെറ ഈ വിലപനങ്ങൾ കേട്ട വീരവരാൎഹനായ രാഘവൻ നന്ന വിഷണ്ണനായി. കണ്ണുനീർ പൊഴിച്ചുകൊണ്ട് അദ്ദേഹം അല്പനേരം മൌനമവലംബിച്ചു. ശോകമഹാൎണ്ണവത്തിൽ നിമഗ്നയായി കപിസിംഹനായ തൻെറ നാഥനെ ആശ്ലേഷംചെയ്തുംകൊണ്ടു ശയിക്കുന്ന താരയെക്കണ്ട് ദയാനിധിയും ലോകബന്ധുവുമായ രഘുകുലതിലകൻ നന്ന പരിതപിച്ചു. ശോകകാഠിന്യത്തോടെ ഭൎത്തൃപാൎശ്വത്തിൽ കിടക്കുന്ന ചാരുനേത്രയും കപിവീരപത്നിയും സുസത്വയുമായ താരയെ മന്ത്രിവൎയ്യന്മാർ ഒരുവിധം അവിടെനിന്നു വിലക്കി. തത്സമയം ശരചാപങ്ങൾ ധരിച്ചു തൻെറ സമീപത്തു നില്ക്കുന്ന സൂൎയ്യതുല്യകാന്തിയായ ശ്രീരാഘവനെ അവൾ വീക്ഷിച്ചു. രാജലക്ഷണസമ്പന്നനും ചാരുനേത്രനും താൻ മുമ്പൊരിക്കലും കണ്ടിട്ടില്ലാത്തവിധം മനോഹരരൂപനുമായ രഘുകുലവീരനെ കണ്ട് മൃഗശാബാക്ഷിയായ താര "ഈ സൽപുമാൻതന്നെയാണ് രാമചന്ദ്രനെന്ന്" നിൎണ്ണയിച്ചു. ഉടനെ വിശുദ്ധസത്വയായ അവൾ അടക്കവയ്യാത്ത ഹൃദയപീഡയോടും സന്താപസന്തപ്തമായ ശരീരത്തോടുംകൂടെ മഹേന്ദ്രതുല്യം ദുരാസദനായ രാമചന്ദ്രൻെറ സ

മീപത്തേക്കു നിശ്ശങ്കം പാഞ്ഞുചെന്നു. രണോല്ക്കൃഷ്ടനും ലബ്ധലക്ഷ്യനും മഹാനുഭാവനുമായ ആ പ്രഭുവോടു അവൾ ഇങ്ങിനെ പ്രവചിച്ചു. "ഹേ! രാഘവ! നിന്തിരുവടി അപ്രമേയനും അക്ഷയകീൎത്തിയും ജിതേന്ദ്രിയനും ആജിയിൽ അധൃഷ്യനുമാണല്ലൊ. രക്താക്ഷനും വിചക്ഷണനുമായ അങ്ങുന്ന് ക്ഷമാശീലനാണെന്നു കീൎത്തി എങ്ങും വ്യാപിക്കുന്നു. ചിത്രകാൎമ്മുകവും നിശിതബാണവും ധരിച്ചുനില്ക്കുന്ന മഹാബലനായ നിന്തിരുവടിയുടെ ദിവ്യതേജസ്സു ലോകംമുഴുവൻ പ്രകാശിക്കുന്നു. ദേവകാൎയ്യാൎത്ഥം നിന്തിരുവടി മനുഷ്യരൂപം ധരിച്ചു സഞ്ചരിക്കുന്നു. ഏതൊരു സായകം കൊണ്ടു നിന്തിരുവടി എന്റെ കാന്തനെ കൊന്നുവീഴ്ത്തിയൊ ആ നിശിതസായകംകൊണ്ടുതന്നെ ഹേ! മഹാത്മൻ! അങ്ങുന്ന് എന്നെയും ഹനിക്കുക. ഞാൻ എന്റെ പതിയോടു ചെന്നുചേരട്ടെ. എന്നെ കൂടാതെ ബാലി ഒരിക്കലും പരിതുഷ്ടനാകയില്ല. അമലനേത്രനായ എന്റെ കാന്തൻ വിണ്ണിലും എന്നെത്തിരഞ്ഞു ദുഃഖിക്കും. എന്നോടുകൂടിയല്ലാതെ സുവിഭൂഷിതകളും വിലാസവതികളുമായ അമരാംഗനമാരോടൊന്നിച്ചുപോലും രമിപ്പാൻ ഹേ! ജാനകീപതെ! എന്റെ രമണൻ ഇഷ്ടപ്പെടുകയില്ല. അതിരമ്യമായ നഗേന്ദ്രതടത്തിൽ വിദേഹകന്യകയെ വേർപെട്ടു വസിക്കുന്ന നിന്തിരുവടിയെപ്പോലെത്തന്നെ എന്റെ പ്രാണനാഥനും ഹേ! ദീനബന്ധൊ! സ്വൎഗ്ഗത്തിലായാൽപോലും എന്റെ വിരഹംനിമിത്തം നന്ന ദുഃഖിച്ചു വിവശനാകും. വനിതാവിയോഗദുഃഖം ഇന്ന വിധമാണെന്നു യുവാവായ നിന്തിരുവടി അനുഭവിച്ചറിയുന്നതുമുണ്ടല്ലൊ. എന്റെ അദൎശനംനിമിത്തം ഹരീശ്വരൻ സന്തപിക്കാതിരിക്കട്ടെ. നിന്തിരുവടി എന്നെ ഹനിക്കുക. മഹാത്മാവായ അങ്ങുന്ന് സ്ത്രീവധത്തെ ഭയപ്പെടുന്നുണ്ടായിരിക്കാം. ആ ദോഷവും എന്റെ നിധനംനിമിത്തം നിന്തിരുവടിയെ ബാധിക്കയില്ല. ഇവന്റെ ആത്മാവുതന്നെ ഇവളിലും എന്ന തത്വത്തെ ഓൎത്ത് ഹേ! രാജപുത്ര! നിന്തിരുവടി എന്നെ നിഹനിക്കുക. സ്ത്രീഹത്തി അങ്ങയെ ബാധിക്കയില്ല. പുരുഷന്നു ഭാൎയ്യയാണ് ആത്മാവെ

ന്നു ശാസ്ത്രങ്ങളും വേദങ്ങളും ഉൽഘോഷിക്കുന്നു. കന്യാദാനത്തിന്നു മീതെ യാതൊരു ദാനവുമില്ലെന്നു വിജ്ഞാനികൾ വചിക്കുന്നു. ഹേ! വീര! ധമ്മവേദിയായ നിന്തിരുവടി എനിക്കെത്രയും പ്രിയനായ ആ വീരപുമാനായി എന്നെ പ്രദാനംചെയ്യുക. ഈ ദാനംകൊണ്ടു വീരവധംനിമിത്തമുള്ള ഘോരപാപം അങ്ങയെ വിട്ടുമാറും. ബാലിയാൽ വഞ്ചിക്കപ്പെട്ട് ആത്തയും അനാഥയുമായിഭവിച്ചിരിക്കുന്ന ഞാൻ വധാഹയാണ്. അതിന്നു നിന്തിരുവടി കനിയേണമെ. മത്തമാതംഗഗാമിയും പ്ലവഗേന്ദ്രനും ധീമാനും ദിവ്യമായ പൊൻമാല ധരിച്ചിരുന്നവനും വീരാഗ്രണിയുമായ എന്റെ നാഥനോടുകൂടാതുള്ള ജീവിതം ഹേ! രഘുകുലോത്തമ! എനിക്കു എത്രയും ദുസ്സഹമാണ്." ഈ വചനങ്ങൾ കേട്ടു മഹാമതിയായ രാമചന്ദ്രൻ ഹിതവചനങ്ങൾകൊണ്ടു താരയെ ഇങ്ങിനെ സമാശ്വസിപ്പിച്ചു. "ഹേ! വീരവല്ലഭെ! നീ ഒട്ടും തെറ്റിദ്ധരിക്കരുത്. ലോകവും അതിങ്കലുള്ള വിവിധസുഖാസുഖങ്ങളും വിധികല്പിതങ്ങളാണ്. ഈ വിധികല്പിതങ്ങൾ മൂന്നുലോകത്തിന്നും തീരെ അനതിക്രമ്യങ്ങളുമാണ്. എന്നീ തത്വം ഓത്തു ഭവതി പരിതുഷ്ടയാക. നിന്റെ പുത്രൻ യുവരാജപട്ടം ചൂടട്ടെ. ഹേ! വീരാംഗനെ! വിധിവിഹിതം എപ്രകാരമൊ അപ്രകാരമെ എല്ലാം വന്നുകൂടൂ. ശൂരവധുക്കൾ ഒരിക്കലും ഇതിൽ ദുഃഖിക്കാറില്ല." പരന്തപനും പ്രഭാവസംയുക്തനുമായ ശ്രീരാഘവന്റെ ഈ ഹിതമിതഭാഷണങ്ങൾ കേട്ടു സുവേഷയും കപിവീരപത്നിയുമായ താര അല്പം ആശ്വസിച്ചു.

---

## സഗ്ഗം-25

---

ലക്ഷ്മണസഹിതനായ ശ്രീരാഘവൻ തുല്യശോകത്തോടെ സുഗ്രീവാംഗദന്മാരേയും താരയേയും ആശ്വസിപ്പിച്ചുകൊണ്ടിങ്ങിനെ വചിച്ചു. "നിങ്ങൾ ഈവിധം സന്തപിക്കുന്നതു് മരിച്ചുകിടക്കുന്ന ഈ വീരന്റെ ശ്രേയസ്സിന്നു യോഗ്യമല്ല. ഇപ്പോൾ ചെയ്യേണ്ടതെന്തൊ അതു നിവ്വിഘ്നം സാധിക്കുക. കണ്ണുനീർ വാത്തതു മതി.

ലോകാചാരത്തെ പരിപാലിക്ക. ഈശ്വരകല്പനകൂടാതെ ലോകത്തിൽ ഒരു കാൎയ്യവും സംഭവിക്കുന്നില്ല. എല്ലാററിന്നും കാരണഭൂതൻ ഈശ്വരനാണ്. കൎമ്മസാധനവും ഈശ്വരൻതന്നെ. ഒരുത്തനും ഒരുത്തൻെറയും നിയോഗത്തിന്നു കൎത്താവല്ല. ഈശ്വരൻ ആത്മാവെ (തന്നെ) അതിക്രമിക്കുന്നില്ല. ഈശ്വരന്നു നാശവുമില്ല. കാരണവും അദ്ദേഹത്തിന്നില്ല. അദ്ദേഹത്തെ അതിക്രമിപ്പാൻ ഒരുവന്നു സാദ്ധ്യവുമല്ല. ആ പരമാത്മാവിന്നു പക്ഷപാതമില്ല. അദ്ദേഹത്തെ വശീകരിപ്പാനും ആൎക്കും ശക്യമല്ല. അന്യപരാക്രമവും ആ ഉത്തമപുരുഷനിൽ ഏല്പുകയില്ല. ഈശ്വരന്നു മിത്രങ്ങളും ജ്ഞാതികളും ഇല്ല. അപരാധികളെ ഉചിതമാംവണ്ണം ദണ്ഡിക്കതന്നെ ചെയ്യുന്നു. ഈശ്വരൻ ദേഹികൾക്കു വശനല്ല. സൎവ്വാണുക്കളിലും ആ മഹാപുരുഷൻ വസിക്കുന്നു. ആ മഹാത്മാവിൻെറ ചേതനകൎമ്മാനുഗുണമായ പ്രവൃത്തിവിശേഷത്തെ ജ്ഞാനികൾ മാത്രമേ കാണുന്നുള്ളു. ധൎമ്മാൎത്ഥകാമങ്ങൾ ഈശ്വരങ്കൽ നിയമേന സമൎപ്പിതങ്ങളാണ്. ധൎമ്മാൎത്ഥകാമസംയോഗങ്ങളാൽ പരിപാവനമായ ക്രിയാഫലത്തെ ഇപ്പോൾ ബാലി നേടിക്കഴിഞ്ഞു. സ്വധൎമ്മാചരണത്തിൽ ജിതനായ ഈ വാനരേശ്വരന്ന് ഇതാ സ്വൎഗ്ഗം പ്രാപ്തമായി. ഹരിയൂഥപന്നു പ്രാപ്തമായ ഈ വിശിഷ്ടപദത്തിൽ നിങ്ങൾ സന്തപിക്കയല്ല വേണ്ടതു്. പരിതാപത്തെ അകററുക. മേലിൽ വേണ്ടതു ചെയ്യുക." അനന്തരം പരവീരഹന്താവായ ലക്ഷ്മണൻ ശോകസന്തപ്തനായ സുഗ്രീവനോട് ഹൃദ്യവചനങ്ങൾ ഇങ്ങിനെ പറഞ്ഞു. "ഹേ! സുഗ്രീവ! ബാലിയുടെ പ്രേതകാൎയ്യങ്ങൾ യഥാവിധി അനുഷ്ഠിക്ക. ശവസംസ്കാരത്തിന്നു വേണ്ടുന്ന ഉണക്കവിറകുകൾ സംഭരിപ്പാൻ വേഗം ആജ്ഞാപിക്ക. ദിവ്യമായ ചന്ദനമുട്ടികളും യഥേഷ്ടം കൊണ്ടുവരട്ടെ. ദീനചേതസ്സായ അംഗദനെ വേണ്ടുംവണ്ണം ആശ്വസിപ്പിക്ക. "നീ ബാലിശബുദ്ധിയായി ഭവിക്കരുതു്. പുരം മുഴുവൻ നിനക്കധീനമാണ്." എന്നും മററുമുള്ള ആശ്വാസവാക്കുകൾ നീ അവനോടു പറയുക. മാല്യങ്ങൾ, വിവിധവസ്ത്രങ്ങൾ, ഘൃതങ്ങൾ, തൈലങ്ങൾ, സുഗന്ധ

വസ്ത്രക്കൾ എന്നിവയെല്ലാം അംഗദൻ തയ്യാറാക്കട്ടെ. ഹേ! താരെ! നീ വേഗം ചെന്നു പല്ലക്കു കൊണ്ടുവരുവിക്ക. എല്ലാം വളരെ ജാഗ്രതയോടെ വേണം. വിശേഷിച്ചും അലസത കൈക്കൊള്ളേണ്ടുന്ന അവസരമല്ല ഇത്. ബാലിയുടെ ജഡത്തെ ശിബികയിലേററിക്കൊണ്ടുപോവാൻ സമൎത്ഥരും കരുത്തരുമായ കുറെ വാനരന്മാർ ഒരുങ്ങിനില്ക്കട്ടെ." സുമിത്രാനന്ദവൎദ്ധിതനും പരവീരഘാതിയുമായ ലക്ഷ്മണൻ സുഗ്രീവനോടിങ്ങിനെ പറഞ്ഞ് ഭ്രാതൃസമീപം സ്ഥിതിചെയ്തു. ലക്ഷ്മണന്റെ വാക്കുകൾ കേട്ടു താര അതിദ്രുതം അരമനയിൽ ചെന്നു ശിബിക കൊണ്ടുവരുവിച്ചു. ശൂരരും ബലവാന്മാരുമായ വാനരന്മാരാൽ വഹിക്കപ്പെട്ടിരുന്ന ആ ശിബിക രമണീയവും ഭദ്രാസനങ്ങൾകൊണ്ടു സ്യന്ദനതുല്യം ശോഭയുള്ളതുമായിരുന്നു. പക്ഷികളുടെയും ദ്രുമങ്ങളുടെയും കൃത്രിമരൂപങ്ങൾ അതിന്നു ചുററും സശോഭം പരിലസിച്ചുകൊണ്ടിരുന്നു. വിചിത്രതരമായ ലേഖങ്ങൾകൊണ്ടു അതിന്റെ ശോഭ ശതഗുണീഭവിച്ചിരുന്നു. ജാലവാതായനങ്ങളാൽ എത്രയും രമ്യമായിരുന്ന ആ ശിബിക വിശ്വകൎമ്മവിനിൎമ്മിതമായിരുന്നു. സിദ്ധവിമാനംപോലെ അതു ഉൽകൃഷ്ടതമമായും വിപുലമായും വിളങ്ങിക്കണ്ടു. മിനുസപ്പണിചെയ്തു നിൎത്തിയ ദാരുനിൎമ്മിതമായ ഒരു പൎവ്വതംപോലെ ആ ശിബിക ദൃശ്യമായി. വിചിത്രമാല്യങ്ങളാലും കൊത്തുവേലകളാലും വരാഭരണങ്ങളാലും മോഹനസ്വരൂപമോടെ വിളങ്ങിക്കൊണ്ടിരുന്ന ആ ശിബികക്കു ചുററും വനങ്ങൾ, ഉപവനങ്ങൾ, കന്ദരങ്ങൾ ബഹു ശോഭയുള്ള മററു രൂപങ്ങൾ എന്നിവ എത്രയും മനോഹരമാംവണ്ണം ചിത്രീകരിക്കപ്പെട്ടിരുന്നു. രക്തചന്ദനലേപനത്താൽ അതു ബാലസൂൎയ്യന്നു തുല്യം അരുണവൎണ്ണമായി പരിലസിച്ചു. ആ പല്ലക്കു കൊണ്ടുവരുന്നതു കണ്ടു് ശ്രീരാമചന്ദ്രൻ ലക്ഷ്മണനോട് "ബാലിയെ വേഗം എടുപ്പിച്ചു കൊണ്ടുപോയി വിധിപ്രകാരം അവന്റെ ശേഷക്രിയകൾ നടത്തുക." എന്നിങ്ങിനെ ആജ്ഞാപിച്ചു. അനന്തരം സുഗ്രീവാംഗദന്മാർ കേണാൎത്തുകൊണ്ടു മൃതനായ ബാലിയെ താങ്ങിയെടുത്തു പല്ലക്കിൽ കയററി. വിഗതചേതനനായ ആ വാ

നരേശ്വരനെ വിവിധ വസ്ത്രമാല്യാദികൾകൊണ്ടു വേണ്ടുംവണ്ണം അ ലങ്കരിച്ചശേഷം പ്ലവഗശ്രേഷ്ഠനും കപിരാജനുമായ സുഗ്രീവൻ "ആയ്യനു വേണ്ടുന്ന ശേഷക്രിയകൾ നടത്തുവാൻ സവ്വ വാനര ന്മാരും പുറപ്പെടുവിൻ. വിവിധരത്നങ്ങൾ യഥേഷ്ടം ദാനംചെയ്തു കൊണ്ടു ചിലർ ശിബികക്കു മുമ്പിലും പിമ്പിലുമായി നടക്കുക" എ ന്നിങ്ങിനെ ആജ്ഞാപിച്ചു. രാജോചിതമായ സമ്പൽസമൃദ്ധി യോടെ അവർ ബാലിയുടെ ശേഷക്രിയകൾ അതിഭംഗിയായി നി വ്വഹിച്ചു. ഹതഭത്തൃകമാരായ താര തുടങ്ങിയ വാനരനാരികൾ അംഗദനെ കെട്ടിപ്പിടിച്ചുകൊണ്ട് അതികരുണം കേണാത്തു. "ഹേ! വീരവീര!" എന്നിങ്ങിനെ വിളിച്ചു കരഞ്ഞുംകൊണ്ട് അവർ ശി ബികക്കു പിമ്പെ നടന്നു. ഹതനാഥകളായ താര തുടങ്ങിയ സവ്വ വാനരസ്ത്രീകളും തങ്ങളുടെ നാഥനെപ്പററി ദുഃഖിച്ചു കണ്ണുനീരിൽ ആണ്ടു. അവരുടെ ആത്തസ്വരത്താൽ വനം മുഴവൻ മാറെറാലി ക്കൊണ്ടു. കാനനം തന്നെ കേണാക്രന്നതുപോലെ തോന്നിപ്പോ യി. ശോകകശിതരായ ആ വാനരന്മാരെല്ലാം അതിവേഗം നടന്നു ഒരു മലമ്പുഴക്കു സമീപം ചെന്നുചേൻ. അതിന്മദ്ധ്യേയുള്ള ഒരു മണൽത്തിട്ടിൽ അവർ നല്ലൊരു ചിതകൂട്ടി. ശിബിക വഹി ച്ചിരുന്ന വാനരന്മാർ അതിനെ തോളിൽനിന്നും താഴെ ഇറക്കി വെച്ചു. തത്സമയം ആ വാനരസംഘം മുഴവൻ ശോകസംഭരിത മായ ചിത്തത്തോടെ മൌനം കൈക്കൊണ്ടു. പല്ലക്കിന്നു സമീ പം നിന്നുകൊണ്ടിരുന്ന ശോകകശിതയായ താര ഗതജീവമായ തൻെറ ഭത്തൃശരീരം താങ്ങിയെടുത്തു തൻെറ അങ്കത്തിൽവെച്ചു കൊണ്ടിങ്ങിനെ വിലപിച്ചു. "ഹാ! വാനരമഹാരാജൻ! ഹാ! ഹാ! പ്രാണവല്ലഭ! ഹാ! ഹാ! മഹാഹ്! ഹാ! ഹാ! മഹാബാ ഹൊ! ഹാ! ഹാ! പ്രാണവത്സല! ശോകസംപീഡയാൽ ഹതജീ വിതയായ ഇവളെ നിന്തിരുവടി ഒന്നു നോക്കുക. ഹേ! മാനദ! പ്രാ ണൻ പോയിട്ടുംകൂടി നിന്തിരുവടിയുടെ വദനത്തിൽ പ്രസന്നതയും പൌരുഷവും ഉജ്ജ്വലിക്കുന്നു. സജീവനായ ഒരുവൻെറതെന്നപോ ലെ ഹേ! നാഥ! നിന്തിരുവടിയുടെ മുഖം അസ്താക്വണ്ണത്തോടെ

വിളങ്ങുന്നു. രാമസ്വരൂപം ധരിച്ചുവന്ന് ഹാ! വാനരാധിപ! അ ന്തകൻതന്നെയാണ് നിന്തിരുവടിയെ ഈവിധം ഹനിച്ചത്. ഒരേ ഒരു ബാണത്താൽ ഈ വനത്തിൽ പരിതുഷ്ടിയോടെ വസിച്ചുപോ രുന്ന ഞങ്ങൾക്കെല്ലാം ശ്രീരാഘവൻ വൈധവ്യം നൽകിയല്ലൊ. ഹേ! രാജേന്ദ്ര! നിന്തിരുവടിയുടെ പ്രാണവല്ലഭമാരായ ഈ വാന രസ്ത്രീകളെല്ലാം കാൽനടയായി നന്ന കഷ്ടപ്പെട്ടുകൊണ്ട് ഇവിടെ ആഗതരായിരിക്കുന്നതു നിന്തിരുവടി അറിയുന്നില്ലെ. ഇന്ദുവദനക ളായ ഇവർ നിന്തിരുവടിയുടെ ഇഷ്ടപത്നിമാരല്ലയൊ? പ്ലവഗേശ്വ രനായ സുഗ്രീവനെയും നിന്തിരുവടി ഒന്നു നോക്കാത്തതെന്താണ്? ഹേ! രാജേശ്വര! താരൻ തുടങ്ങിയ അങ്ങയുടെ സചിവമുഖ്യന്മാരും ഇതാ അങ്ങേക്കു ചുററും വന്നുനില്ക്കുന്നു. ഹേ! അനഘ! നിന്തിരു വടിയുടെ പൌരജനങ്ങളും ദുഃഖപാരവശ്യത്തോടെ നിന്തിരുവടി യെ ചുഴന്നുനില്ക്കുന്നതു നോക്കുക. ഹേ! അരിന്ദമ! ഇവരെയെല്ലാം അങ്ങുന്നു യഥോചിതം പിരിച്ചയക്കുക. പിന്നീടു മന്മഥനാൽ അനു ഗ്രഹിതരായ നമുക്ക് ഈ വനത്തിൽ യഥേച്ഛം വിഹരിക്കാം.” ഭത്തൃശോകത്താൽ ഈവിധം വിലപിക്കുന്ന താരയെ ശോകകശി തകളായ മററു വാനരസ്ത്രീകൾ ഒരുവിധം അവിടെനിന്നും എഴുന്നീ ല്പിച്ചു. അനന്തരം വിഷാദത്താൽ അഭിഹതേന്ദ്രിയനായ അംഗദൻ കഠിനതരം രോദനംചെയ്തുകൊണ്ട് സുഗ്രീവനോടുകൂടെ ബാലിയു ടെ മൃതശരീരത്തെ എടുത്തു ചിതയിൽ വെച്ചു. ചിതക്കു തീ കൊ ടുത്ത് അവർ യഥാവിധി ചിതയെ പ്രദക്ഷിണംചെയ്തു. ദീഘയാത്ര ക്കു കോപ്പുകൂട്ടിയിരിക്കുന്ന തന്റെ പിതാവിന്റെ സംസ്കാരാദിക ളെല്ലാം അംഗദൻ യഥാവിധി ആചരിച്ചു. പിന്നീടു വാനരന്മാർ പരിശുദ്ധജലം നിറഞ്ഞ ആ നദിയിൽ ചെന്നിറങ്ങി ബാലിക്കു ഉദ കം നല്കി. ദുഃഖവിഹ്വലനായ സുഗ്രീവനോടുകൂടെ മഹാമതിയായ ലക്ഷ്മണനും തുല്യദുഃഖം കൈക്കൊണ്ടു പ്രേതകാര്യം വേണ്ടുംവണ്ണം നിവ്വഹിച്ചു. ഈവിധം ഇക്ഷ്വാകുകുലവരിഷ്ഠനായ ശ്രീരാഘവന്റെ ബാണമേററു ഹതനായ ആ വീരപുരുഷന്റെ മൃതശരീരം ദഹി പ്പിച്ച് സൌമിത്രിയോടുകൂടെ സുഗ്രീവൻ രാമാന്തികം പ്രാപിച്ചു.

---

# സർഗ്ഗം-26

അനന്തരം ശോകാഭിസംതപ്തനായി ക്ലിന്നവസനത്തോടെ നില്ക്കുന്ന സുഗ്രീവനെ മന്ത്രിപ്രഭൃതികൾ ചുഴന്നുകൂടി. ബ്രഹ്മസന്നിധിയിൽ മഹർഷിമാരെന്നപോലെ അവർ മഹാബാഹുവും അക്ലിഷ്ടകാരിയുമായ ശ്രീരാമഭദ്രനെ അഞ്ജലിചെയ്തു. കാഞ്ചനശൈലദ്യുതിയും തരുണഭാസ്കരസന്നിഭനും മഹാഭാഗനുമായ ഹനുമാൻ തൊഴുതുകൊണ്ട് ശ്രീരാമനോടിങ്ങിനെ ഉണൎത്തിച്ചു. "പ്രഭോ! നിന്തിരുവടിയുടെ പ്രസാദംനിമിത്തം ദുഷ്പ്രാപവും പിതൃപൈതാമഹവുമായ ഈ വാനരമഹാരാജ്യം സുഗ്രീവന്നു ലഭിച്ചു. ഇനി നിന്തിരുവടിയുടെ അനുജ്ഞയോടുകൂടെ സുഗ്രീവൻ പുരിയിൽ പ്രവേശിച്ച് ബന്ധുമിത്രസമേതം രാജ്യകാൎയ്യങ്ങളെല്ലാം ശുഭമാംവണ്ണം നടത്തട്ടെ. അതിന്നു നിന്തിരുവടിയ്ക്കു കൃപയുണ്ടാകേണമെ. സുഗ്രീവൻ വിധിപൂൎവ്വം സ്നാനാദികൾ നിൎവ്വഹിച്ച് ഗന്ധപുഷ്പങ്ങൾകൊണ്ടും മാല്യങ്ങൾകൊണ്ടും നിന്തിരുവടിയെ വിശേഷിച്ചും അൎച്ചിക്കേണ്ടതാണ്. ഹേ! രാമചന്ദ്ര! നിന്തിരുവടി മനോജ്ഞമായ ഈ കിഷ്കിന്ധയിൽ എഴുന്നെള്ളി വാനരരാജ്യം സുഗ്രീവന്നു നല്കുക. വാനരന്മാരുടെ ഹൃദയം കുളൎപ്പിച്ച് അവരെ സ്വാമിയായ സുഗ്രീവനോടു യോജിപ്പിക്കുവാൻ നിന്തിരുവടി കനിയേണമെ." മാരുതിയുടെ ഈ വാക്കുകൾ കേട്ട പരവീരഘാതിയും ബുദ്ധിമാനും വാക്യകോവിദനുമായ ശ്രീരാഘവൻ ഇങ്ങിനെ പറഞ്ഞു. "ഹേ! സൌമ്യ! പിതൃവാക്യപരിപാലനാൎത്ഥമാണ് ഞാൻ വനം പ്രാപിച്ചിരിക്കുന്നത്. പതിന്നാലു കൊല്ലം ഞാൻ ഒരു പുരിയിലൊ ഗ്രാമത്തിലൊ പ്രവേശിക്കുന്നതല്ല. ഹേ! ഹനുമൻ! വാനരശ്രേഷ്ഠനും ശൂരനുമായ സുഗ്രീവൻ രമ്യവും സുസമൃദ്ധവുമായ കിഷ്കിന്ധയിൽ ചെന്നു രാജ്യം വിധിപ്രകാരം കയ്യേല്ക്കട്ടെ. വൃത്തജ്ഞനും വൃത്തസമ്പന്നനും ഉദാരബലവിക്രമനുമായ സുഗ്രീവന്നു് അഭിഷേകം ചെയ്യുന്നതോടുകൂടി ഹേ! വീര! അംഗദനെ യുവരാജാവാക്കി വാഴിക്ക. ഈ

കാൎയ്യം പ്രത്യേകം നിൎവ്വഹിക്കേണ്ടതാണ്. ഹേ! സുഗ്രീവ! സോദരപുത്രനായ ഇവനെ നീ നിന്റെ സോദരനെപ്പോലെ കരുതുക. വീൎയ്യശൌൎയ്യങ്ങൾകൊണ്ടു നിനക്കു തുല്യനാണ് ഈ കുമാരൻ. എല്ലാംകൊണ്ടും അധീനാത്മാവായ അംഗദൻ യുവരാജപദത്തിന്നു തക്ക ഭാജനമാണ്. ഹേ! സൌമ്യ! ഇതാ പുതുമഴയാരംഭിച്ചു. ജലപ്രവാഹത്തോടുകൂടിയ ശ്രാവണമാസമായി. ഇനി നാലു മാസം വൎഷം തന്നെ. ഈ കാലം ഒന്നുകൊണ്ടും ഉദ്യോഗത്തിന്നു പററിയതല്ല. ഇപ്പോൾ നീ രമ്യമായ നിന്റെ പുരിയിൽ ചെന്നുചേരുക. ലക്ഷ്മണനോടുകൂടി ഞാൻ ഈ പൎവ്വതത്തിങ്കൽ വസിച്ചുകൊള്ളാം. സുമനോഹരങ്ങളും സുവിശാലങ്ങളുമായ അസംഖ്യം ഗുഹകൾ ഇവിടെയുണ്ട്. നല്ല കാററ്, ശുദ്ധജലം നിറഞ്ഞ തടാകങ്ങൾ, അവയിൽ വികസിച്ചുനില്ക്കുന്ന പത്മോല്പലങ്ങൾ എന്നിവകൊണ്ട് ഈ വനഭാഗം ഹൃദയംഗമം തന്നെ. കാൎത്തികമാസം അനുപ്രാപ്തമാകുമ്പോൾ നീ രാക്ഷസവധത്തിന്ന് ഉദ്യുക്തനാകുക. അതുവരെയ്ക്കും നമുക്കു കാലമുണ്ടല്ലോ. ഇതു നീ പ്രത്യേകം ഓൎമ്മവെക്കണം. ഹേ! സൌമ്യ! ഇപ്പോൾ നീ പുരിയിൽ ചെന്നു രാജ്യം കയ്യേററു നിന്റെ സുഹൃജ്ജനങ്ങളെ സന്തുഷ്ടരാക്കുക." ഇപ്രകാരം ശ്രീരാഘവന്റെ അനുജ്ഞയോടുകൂടെ സുഗ്രീവൻ ബാലി പാലിച്ചുപോന്നിരുന്ന സുരമ്യമായ കിഷ്കിന്ധയിൽ പ്രവേശിച്ചു. തൽക്ഷണം അസംഖ്യം വാനരന്മാർ ചുററും വന്നുകൂടി വാനരേശ്വരനെ അഭിവാദ്യംചെയ്തു. സൎവ്വ പുരവാസികളും ഹരീശ്വരനെ ഭക്തിപുരസ്സരം വീണു നമസ്കരിച്ചു. വീൎയ്യവാനായ സുഗ്രീവൻ സൌമ്യവാക്കുകൾ വചിച്ച് അവരെയെല്ലാം എഴുനില്പിച്ചു. അനന്തരം മഹാബലനായ അവൻ തന്റെ ഭ്രാതാവിന്റെ പ്രശാന്തമായ അന്തഃപുരത്തെയും ചെന്നു വീക്ഷിച്ചു. സഹസ്രാക്ഷനെ അമരന്മാരെന്നപോലെ ഹരിപ്രവീരനായ സുഗ്രീവനെ വാനരഗണങ്ങൾ കാലം വൈകാതെ രാജാവായി അഭിഷേകംചെയ്തു. ഹേമപരിഷ്കൃതമായ വെണ്കൊററക്കുട, പൊൻപിടിയിട്ടു ശോഭിക്കുന്ന ശുഭ്രചാമരങ്ങൾ യശസ്കരമായ ഹേമദണ്ഡം, സൎവ്വവിധമായ ദിവ്യരത്നങ്ങൾ, ക്ഷീര

വൃക്ഷങ്ങളുടേയും ഓഷധികളുടേയും ബീജങ്ങൾ, തിലകങ്ങൾ, കുസുമങ്ങൾ, ശുക്ലവസ്ത്രങ്ങൾ, ശ്രേഷ്ഠതരമായ അനുലേപനങ്ങൾ, സുരഭിലമാല്യങ്ങൾ, നീലത്താമരകൾ, സുഗന്ധചന്ദനങ്ങൾ, തൂമണമുള്ള കറിക്കൂട്ടുകൾ, അക്ഷതം, ജാതരൂപം, ഞാഴലരി, തേൻ, നെയ്യ്, തൈർ; പുലിത്തോൽ, പന്നിത്തോൽ മുതലായവകൊണ്ടുണ്ടാക്കിയ ചെരിപ്പുകൾ, മനയോല, ഗോരോചനംതുടങ്ങിയ വസ്തുക്കൾ ഇവയെല്ലാം വാനരകന്യകമാർ സന്തോഷസമന്വിതം സംഭരിച്ചു. രത്നവസ്ത്രാദികൾ, പലവിധവിഭവങ്ങളോടുകൂടിയ ഭോജനങ്ങൾ എന്നിവകൊണ്ടു കപിവരന്മാർ യഥാവിധി ബ്രാഹ്മണശ്രേഷ്ഠരെ പരിതോഷിപ്പിച്ചു. മാന്ത്രികർ ദർഭയെടുത്തു വിരിച്ച് പരിശുദ്ധമായ ഹവിസ്സൊഴിച്ചു ഹോമാഗ്നി വളർത്തി. വിധിപ്രകാരം മന്ത്രമുച്ചരിച്ചുകൊണ്ട് അവർ ഹോമം തുടന്നു. മനോഹരമായൊരു മണിമണ്ഡപത്തിൽ വിചിത്രമാല്യങ്ങൾകൊണ്ടും ശ്രേഷ്ഠാസ്തരണങ്ങൾകൊണ്ടും ശോഭിക്കുന്ന ഹേമനിർമ്മിതമായൊരു മഞ്ചത്തിന്മേൽ അവർ സുഗ്രീവനെ മന്ത്രപൂർവ്വകം പ്രാങ്മുഖനായിരുത്തി. പരിസരങ്ങളിലുള്ള നദീനദങ്ങളിൽനിന്നും സമുദ്രത്തിൽനിന്നും സ്വർണ്ണകുംഭങ്ങളിൽ സംഭരിച്ചുവെച്ചിരുന്ന സുഗന്ധികളും പരിപൂതങ്ങളുമായ തീർത്ഥങ്ങൾ അവർ കൂട്ടിക്കലർന്നു. ശുഭങ്ങളായ ഋഷഭശൃംഗങ്ങൾ കൊണ്ടും കാഞ്ചനകലശങ്ങൾകൊണ്ടും ആ തീർത്ഥത്തെ കോരിയെടുത്ത് വിധിപ്രകാരവും ശാസ്ത്രഹിതമനുസരിച്ചും ഗവൻ, ഗവാക്ഷൻ, ഗവയൻ, ഗന്ധമാദനൻ, ശരഭൻ, മൈന്ദൻ, വിവിദൻ, ഹനുമാൻ, ജാംബവാൻ, നളൻ തുടങ്ങിയ വാനരന്മാർ വസുക്കൾ സഹസ്രാക്ഷനായ വാസവനെയെന്നപോലെ സുഗ്രീവനെ അഭിഷേകംചെയ്തു. തൽക്ഷണം സർവ്വ വാനരന്മാരും ഹൃഷ്ടചിത്തരായി പലവിധം ആർത്തുവിളിച്ചു. ശ്രീരഘുവീരന്റെ ആജ്ഞയനുസരിച്ച് ഹരിപുംഗവനായ സുഗ്രീവൻ പ്രീതിപുരസ്സരം അംഗദനെ ആലിംഗനംചെയ്തുകൊണ്ട് അവനെ യുവരാജാവാക്കി വാഴിച്ചു. ഇതു കണ്ടു സുസംപ്രീതരായ ഹരിയൂഥപന്മാർ "ഈ കൃത്യം ഏറ്റവും ഉചിതമായി. മഹാത്മാവായ സുഗ്രീവന്റേയും രാമലക്ഷ്മണ

ന്മാരുടേയും മനോല്ലണത്തിന്നു പററിയ കമ്മംതന്നെ ഇത്." എന്നിങ്ങിനെയുള്ള ഉത്സാഹശബ്ദങ്ങൾ പലവട്ടവും പുരവാസികളിൽനിന്നും മുഴങ്ങിക്കൊണ്ടിരുന്നു. പ്രഹൃഷ്ടചിത്തരായ വാനരന്മാരുടെ ആപ്പുവിളിയാൽ കിഷ്കിന്ധാപുരം മാറെറാലിക്കൊണ്ടു. മിന്നിത്തിളങ്ങുന്ന കൊടിമരങ്ങൾ, കൊടിക്കൂറകൾ എന്നിവകൊണ്ടു പുരം സമ്മോഹനതരം ശോഭിച്ചു. കപിസൈന്യനാഥനായ സുഗ്രീവൻ ഈ മഹാഭിഷേകത്തെ സംബന്ധിച്ച് പൂൎണ്ണവിവരങ്ങൾ ഉദാരശീലനായ രാമനെ അന്നുതന്നെ അറിയിച്ചു. ഇങ്ങിനെ വീൎയ്യവാരിധിയായ സുഗ്രീവൻ തന്റെ പ്രാണവല്ലഭയായ രുമയെ പ്രതിലഭിച്ച് മഹേന്ദ്രന്നു തുല്യം മഹാപ്രതാപത്തോടെ രാജ്യവും കയ്യേററു.

---

## സൎഗ്ഗം-27

---

രാജ്യാഭിഷിക്തനായ സുഗ്രീവൻ വാനരന്മാരോടുകൂടെ കിഷ്കിന്ധാപുരിയിലും ശ്രീരാമചന്ദ്രൻ ലക്ഷ്മണനോടുകൂടെ പ്രസ്രവണഗിരിയിലും വസിച്ചുപോന്നു. ശാൎദ്ദൂലനദ്ദനങ്ങളും സിംഹേന്ദ്രഗൎജ്ജനങ്ങളുംകൊണ്ടു സുഭീമമായിരുന്ന ആ പൎവ്വതം അസംഖ്യം ലതാഗുല്മങ്ങളാൽ ആവൃതമായ നാനാ തരുസമൂഹങ്ങൾകൊണ്ട് ഉപഗൂഢവുമായിരുന്നു. അതിന്റെ വിവിധഭാഗത്തും ഋക്ഷവാനരന്മാർ, ഗോപുച്ഛങ്ങൾ, കാട്ടുപൂച്ചകൾ തുടങ്ങിയ അസംഖ്യം ജന്തുക്കൾ അധിവസിച്ചിരുന്നു. ശുദ്ധജലം നിറഞ്ഞ സരിത്തുക്കൾ, മേഘസന്നിഭമായ ആ പൎവ്വതത്തിൽ സദാ പ്രവഹിച്ചുകൊണ്ടിരുന്നു. ആ ശൈലശിഖരത്തിൽ അത്യന്തം വിശാലമായൊരു ഗുഹയിലാണ് ശ്രീരാഘവൻ സൌമിത്രിയോടുകൂടെ വസിപ്പാൻ തീൎച്ചയാക്കിയത്. സുഗ്രീവനുമായി സഖ്യംചെയ്തശേഷം ശ്രീരാഘവൻ വിനീതനും ശ്രീമാനുമായ തന്റെ സോദരനോട് കാലാനുയുക്തം ഇങ്ങിനെ വചിച്ചു. "ഹേ! അരിന്ദമ! കളൎത്ത മാരുതനോടുകൂടെ അതിവിശാലമായ ഈ ഗിരിഗഹ്വരം എത്രയും രമ്യംതന്നെ. സൌമിത്രെ! ഈ വൎഷകാലം

മുഴുവൻ നമുക്കിവിടെ വസിക്കാം. അത്യുന്നതമായ ഈ ഗിരിശൃംഗം നോക്കുക. വെളുത്തതും കറുത്തതും താമ്രവൎണ്ണവുമായ ശിലകളാൽ ഈ പൎവ്വതം എത്രയും മനോഹരമായിരിക്കുന്നു. നാനാധാതുക്കൾ, ദരിനിർഝരങ്ങൾ, ദിവ്യവൃക്ഷഷണ്ഡങ്ങൾ, ചാരുചിത്രലതാജാലങ്ങൾ എന്നിവകൊണ്ടു നിറഞ്ഞ ഈ പൎവ്വതം വിഹംഗമങ്ങളുടെ ആരവത്താലും കേകികളുടെ കളകൂജിതത്താലും സൎവ്വത്ര മുഴങ്ങിക്കൊണ്ടിരിക്കുന്നു. ഇതാ പുഷ്പിച്ചുനില്ക്കുന്ന പിച്ചകം, മുല്ല, കരിനൊച്ചി, കുരണ്ടകം, കടമ്പു, പയനി മുതലായ ചെടികൾ മോഹനങ്ങൾ തന്നെ. ഉൽഫുല്ലങ്ങളും ദരദലിതങ്ങളുമായ പങ്കജങ്ങൾകൊണ്ടു മണ്ഡിതമായ അതാ ആ പൊയ്കയും ഇവിടെനിന്നു അധികം ദൂരത്തിലല്ല. ഈ ഗുഹ ഈശാനകോണിലാണല്ലൊ സ്ഥിതിചെയ്യുന്നതു്. അതിനാൽ ഇതു വസിപ്പാൻ എത്രയും ശുഭമായതാണ്. ഇതിന്റെ പിൻവശം അല്പം ഉയൎന്നിരിക്കകൊണ്ടു് അധികമായ കാററം അകത്തു പ്രവേശിക്കയില്ല. ഇതാ ഗുഹാമുഖത്തിൽ സമനിരപ്പോടുകൂടിയ വലിയൊരു ശിലയും ഉണ്ടു. അതു മിനുത്തു അഞ്ജനംപോലെ പ്രശോഭിക്കുന്നു. അതാ ഉത്തരദിക്കിൽ കരിങ്കാറകൾപോലെ ഗിരിശൃംഗങ്ങൾ ഉയൎന്നുകാണുന്നു. കൈലാസപൎവ്വതംപോലെ ശ്വേതവൎണ്ണവും നാനാധാതുക്കൾകൊണ്ടു സുവിഭൂഷിതവുമായ മറെറാരു ശൈലം ദക്ഷിണദിക്കിൽ സ്ഥിതിചെയ്യുന്നു. നിൎമ്മലജലംകൊണ്ടു സമ്പൂൎണ്ണമായ ഒരു നദി ഗുഹയുടെ കിഴക്കു് പൂൎവ്വദിങ്മുഖമായി ത്രികൂടത്തിങ്കൽ ജാഹ്നവിയെന്നപോലെ ദ്രുതതരം പ്രവഹിക്കുന്നു. ചെമ്പകം, തിലം, താലം, തമാലം, അതിമുക്തകം, പത്മകം, സരളം, അശോകം എന്നിവ ഇതിന്റെ ഇരുകരയിലും നില്ക്കുന്നതു നോക്കുക. തൊടുകാര, വഞ്ഞി, ഇലഞ്ഞി, കേതകം, കൊന്ന, ഹിന്താലം, പാരച്ചാററി, ചൂരൽ, ഇവ പൂത്തു തഴച്ചു് വസ്ത്രാലംകൃതകളായ പ്രമദമാരെപ്പോലെ പരിലസിക്കുന്നു. പക്ഷികളുടെ മഞ്ജുളകൂജിതം, അന്യോന്യപ്രണയത്തോടുകൂടിയ ചക്രവാകങ്ങളുടെ പലവിധം ചേഷ്ടകൾ എന്നിവകൊണ്ടു് ഈ വനം സുവിചിത്രംതന്നെ. ഹംസങ്ങൾ, പത്മങ്ങൾ, മനോജ്ഞങ്ങളായ

പുളിനങ്ങൾ എന്നിവയാൽ ഈ നദി സർവ്വാഭരണവിഭൂഷിതയായ ഒരു വരാംഗനയെപ്പോലെ ശോഭിക്കുന്നു. ചില സ്ഥലങ്ങൾ നീലോല്പലങ്ങൾകൊണ്ടു സംഛന്നമായിരിക്കുന്നുണ്ട്. മററു ചിലേടത്തു രക്തോല്പലങ്ങൾ വികസിച്ചുനില്ക്കുന്നു. ചില ദിക്കിൽ ശുക്ലവർണ്ണമുള്ള കുമുദങ്ങൾ പ്രശോഭിക്കുന്നു. ഇങ്ങിനെ ഈ നദി എങ്ങും രമണീയകാഴ്ചകൾകൊണ്ടു നിറഞ്ഞിട്ടുണ്ട്. നീർക്കോഴികൾ, മയിലുകൾ, ക്രൌഞ്ചങ്ങൾ തുടങ്ങിയ പക്ഷികളുടെ നിനദത്താലും ദിവ്യന്മാരായ മഹർഷിമാരുടെ സന്നികർഷത്താലും ഈ നദി ഹേ! സൌമിത്രെ! ഹൃദയാകർഷകം തന്നെ. ഇതാ നോക്കുക! ചന്ദനവൃക്ഷം സുരചിതമെന്നപോലെ ഇവിടെ പംക്തിപംക്തിയായി നില്ക്കുന്നു. ദിക്കുകൾ പ്രത്യേകം പ്രത്യേകം ശോഭയോടെ വിളങ്ങുന്നു. മനസ്സങ്കല്പത്തിങ്കൽപോലും ഈവിധകാഴ്ചകൾ അത്ര സുലഭമല്ല. ഹേ! ശത്രുവിമർദ്ദന! എല്ലാംകൊണ്ടും ഈ പ്രദേശം സുരമണീയം തന്നെ. ഇവിടെ നമുക്കു സസുഖം വസിക്കാം. സുഗ്രീവൻെറ മനോജ്ഞമായ പുരിയും അതിന്നു ചുററുമുള്ള ചിത്രകാനനങ്ങളും ഇവിടെനിന്ന് അധികം ദൂരത്തിലുമല്ല. അതാ ഗീതവാദിത്രനിർഘോഷങ്ങൾ കേൾക്കുന്നു. മൃദംഗശബ്ദമിശ്രിതമായ വാനരന്മാരുടെ നർദ്ദനാഘോഷങ്ങളും വ്യക്തമായി കേൾക്കുന്നുണ്ട്. കപീന്ദ്രനായ സുഗ്രീവന്നു രാജ്യശ്രീ ലഭിച്ചു. അവൻ ഇഷ്ടപത്നിയേയും പ്രാപിച്ചു. സുഹൃത്ജനങ്ങളോടുകൂടെ ഇപ്പോൾ വിഹരിക്കയാണ്." ഇപ്രകാരം വചിച്ചു ശ്രീരാഘവൻ ലക്ഷ്മണനോടുകൂടെ ദരീകുഞ്ജങ്ങളാൽ മനോഹരമായ പ്രസ്രവണപർവ്വതത്തിൽ നിവസിച്ചുപോന്നു. ബഹുസമ്പത്തിയോടുകൂടിയ ആ ഗിരിയിലെ നിവാസം അവക്ക് എത്രയും ആനന്ദപ്രദമായിരുന്നു. എങ്കിലും അപഹൃതയായ തൻെറ പ്രാണവല്ലഭയുടെ അനുസ്മരണയാൽ രാമചന്ദ്രന്നു രതി ഒന്നിലും ഉണ്ടായില്ല. ഉദിച്ചുയരുന്ന ശശാങ്കൻെറ മനോഹരകാഴ്ചയാൽ രാത്രിയിൽ നിദ്രയും ആ പുരുഷപുംഗവനെ വിട്ടുമാറി. തന്നിമിത്തമുണ്ടായ ദുഃഖത്താൽ ശ്രീരാഘവൻ ബാഷ്പോപഹതചേതനനായി. ശോകപരായണനായി സർവ്വദാ പൊഴിക്കുന്ന കണ്ണുനീർ ത

ൻെറ സോദരനെ സമാധാനിപ്പിപ്പാൻ തുല്യദുഃഖിതനായ ലക്ഷ്മ ണൻ അനുനയവാക്കുകൾ ഇങ്ങിനെ വചിച്ചു. “ഹേ! വീര! നി ന്തിരുവടി വിഷാദിച്ചതു മതി. ദുഃഖത്തെ അകററുക. മനോവ്യ ഥ സവ്വാത്ഥങ്ങളേയും നശിപ്പിക്കുന്നു. ഈ പരമാത്ഥം നല്ലപോലെ അറിയുന്നവനാണ് നിന്തിരുവടി. ഹേ! രാഘവ! അങ്ങുന്നു ക്രിയാ പരനും ദൈവപരായണനുമാണ്. ആസ്തികനും ധമ്മശീലനും വ്യ വസായിയുമായ അങ്ങുന്ന് ഈ വിധം വിഷാദിക്കരുത്. വിശേഷി ച്ചും പരമവഞ്ചകനായ ആ രാക്ഷസൻെറ നിധനത്തിൽ ഉദ്യുക്ത നാണല്ലൊ ഇപ്പോൾ നിന്തിരുവടി. ഈ അവസരത്തിൽ ദുഃഖം അങ്ങക്കു തീരെ അനുചിതമാണ്. ഇപ്രകാരമായാൽ നിന്തിരുവടി ആ രാക്ഷസൻെറ നിധനം എങ്ങിനെ സാധിക്കും? അതിനാൽ ഹേ! പരാക്രമരാശെ! നിന്തിരുവടി പരിതാപത്തെ പാടെ ഹനി ക്കുക. സുസ്ഥിരമായ ഉത്സാഹത്തെ കൈക്കൊൾക. പരിവാരസ മേതം ആ രാക്ഷസനെ അങ്ങുന്നു ഉന്മൂലനംചെയ്യുക. സാഗര ങ്ങൾ, വനാചലങ്ങൾ എന്നിവയോടുകൂടിയ ഈ പൃഥിവിയെപ്പോ ലും കീഴ്മേൽ മറിപ്പാൻ നിന്തിരുവടി ശക്തനാണ്. പിന്നെ ഈ രാക്ഷസൻെറ കഥ പറയേണമൊ. ഇപ്പോൾ വഷം തുടങ്ങിയല്ലൊ. ശരൽകാലം വരയ്ക്കുമല്ലൊ ക്ഷമിക്കേണ്ടു. പിന്നീടു നിന്തിരുവടി സരാഷ്ട്രം അവനെ മുടിക്കുക. ഭസ്മഛന്നമായ വഹ്നിപോലെ പ്രസു പ്തമായ നിന്തിരുവടിയുടെ വീര്യോത്സാഹത്തെ ഉണത്തുവാൻവേ ണ്ടി മാത്രമാണ് ഞാൻ ഈവിധം വചിക്കുന്നത്.” ഹിതവും ശുഭ കരവുമായ ലക്ഷ്മണഭാഷിതത്തെ ശ്രീരാഘവൻ എത്രയും ആദരി ച്ചു. അനന്തരം ആ മഹാത്മാവു് പ്രേമപ്രസന്നവും സ്നിഗ്ദ്ധവുമായ വാക്കുകൾ ഇങ്ങിനെ പറഞ്ഞു. “ലക്ഷ്മണ! അനുരക്തനും സുഹൃ ത്തും ഹിതകാംക്ഷിയും സത്യവിക്രമിയുമായ ഒരുവൻ അഭിവചി ക്കേണ്ടുന്നതെന്തൊ അതു നീ മനഃപൂവ്വം വചിച്ചു. സവ്വാനത്ഥ കരമായ ശോകത്തെ ഇതാ ഞാൻ പരിത്യജിക്കുന്നു. തേജോവിക്ര മങ്ങളെ ഞാൻ പോഷിപ്പിക്കുന്നുണ്ട്. നീ പറഞ്ഞതിൻവണ്ണം ശരൽകാലം വന്നുകൊള്ളട്ടെ. സുഗ്രീവനും നദികളും പ്രസന്നരാകു

വോളം ക്ഷമിച്ചിരിക്കാം. സജ്ജനാപവാദത്തിൽ ഭീതിയുള്ള മഹാത്മാക്കൾ ഉപകാരത്തിന്നു പ്രത്യുപകാരം ചെയ്യാതിരിക്കയില്ല. അപ്രകാരം പ്രവൎത്തിക്കാതെ സത്തുക്കളെ വിസ്മരിക്കുന്നവൻ അകൃതാത്മാവാണ്." ശ്രീരഘുവീരന്റെ എത്രയും ആദരണീയമായ ഈ വചനത്തെ ലക്ഷ്മണൻ അത്യൎത്ഥം ശ്ലാഘിച്ചു. ശോഭനവും അത്യുദാരവുമായ തന്റെ ഹൃദയശുദ്ധിയെ വെളിപ്പെടുത്തിയുംകൊണ്ടു് ശുഭദൎശനനായ രാമനോടു ലക്ഷ്മണൻ വീണ്ടും മംഗളവാണികൾ ഇങ്ങിനെ ഉണൎത്തിച്ചു. "ഹേ! നരേന്ദ്ര! വാനരേശ്വരൻ വാദത്തെ മനസരിച്ച് നിന്തിരുവടിയുടെ ഈപ്സിതങ്ങൾ സൎവ്വവും നിൎവ്വിഘ്നം സാധിപ്പിക്കും. ശത്രുഹന്താവായ നിന്തിരുവടി ഈ വൎഷം കഴിഞ്ഞു ശരൽക്കാലം വരുന്നതുവരെയ്ക്കും കോപതാപങ്ങൾ അടക്കി ക്ഷമിച്ചിരിക്കണം. രിപുകദംബത്തിൽ ആശ വളൎത്തിയുംകൊണ്ടു് മൃഗരാജസേവിതമായ ഈ പൎവ്വതത്തിന്മേൽ നമുക്ക നാലു മാസംകൂടെ കഴിച്ചുകൂട്ടാം.

---

## സൎഗ്ഗം-28

---

ബാലീനിഗ്രഹവും സുഗ്രീവാഭിഷേചനവും സാധിച്ചു മാല്യവാങ്കൽ വസിച്ചു പോരുന്ന ശ്രീരാഘവൻ ലക്ഷ്മണനോടിങ്ങിനെ വചിച്ചു. "ഹേ! ലക്ഷ്മണ! ഇതാ വൎഷാകാലമായി. ഗിരിസന്നിഭങ്ങളായ കരിങ്കാറുകൾ നഭോമണ്ഡലം ആകമാനം മറച്ചുകഴിഞ്ഞു. സൂൎയ്യരശ്മിവഴിയായി സമുദ്രജലമാകുന്ന രസായനം പാനം ചെയ്ത് ഗൎഭം ഒമ്പതുമാസം തികഞ്ഞിരിക്കുന്ന ആകാശം ഇതാ പ്രസവിപ്പാനടുത്തു. അംബരത്തിൽ ചെന്നു സൂൎയ്യന്ന് കുടകപ്പാല, മരുത് എന്നിവയുടെ പുഷ്പങ്ങൾകൊണ്ടു കെട്ടിയുണ്ടാക്കിയ മാലകൾ ചാൎത്താവുന്നവിധം മേഘപംക്തികൾ സോപാനംപോലെ പടിപടിയായി പരിലസിക്കുന്നു. സന്ധ്യാരാഗം കലൎന്നും അററം പാണ്ഡുരവൎണ്ണമായുമുള്ള സ്നിഗ്ദ്ധമേഘവസ്ത്രത്താൽ മുറിവു കെട്ടിയപോലെ ആകാശം വിളങ്ങുന്നു. സന്ധ്യാചന്ദനം അണിഞ്ഞും

മേഘനിരയാൽ വിളത്തും മന്ദമാരുതനാകുന്ന നിശ്വാസത്തോടു കൂടിയും ഉള്ള അംബരം ഇതാ കാമാതുരയെന്നപോലെ ശോഭിക്കുന്നു. വേനലിൽ വെന്തുപോയ മേദിനി പുതുവഷമേററ് ശോകസന്തപ്തയായ സീതയെപ്പോലെ ഇതാ ബാഷ്പം പൊഴിക്കുന്നു. മേഘോദരത്തിൽനിന്നുത്ഭവിച്ചു് കൽഹാരസുഖശീതളമായും കേതകഗന്ധിയായും ഉള്ള വാതം ആനന്ദകരം തന്നെ. ഫുല്ലാർജ്ജുനങ്ങളുടേയും കൈതപ്പൂവിൻെറയും ഗന്ധത്തോടുകൂടിയ ഈ ശൈലരാജൻ ശാന്താരിയായ സുഗ്രീവനെപ്പോലെ ഇതാ ധരാഭിഷേചനം ഏല്ക്കുന്നു. മഴക്കാറാകുന്ന കൃഷ്ണാജിനം, അരുവിയാകുന്ന യജ്ഞസൂത്രം, ഗുഹകളെ പരിപൂരിപ്പിക്കുന്ന വായുനാദം എന്നിവകൊണ്ടു് വേദമോതുന്ന ബ്രാഹ്മണശ്രേഷ്ഠരെപ്പോലെ പവ്വതങ്ങൾ പ്രകാശിക്കുന്നു. പൊൻകൊരടാവുകൊണ്ടുള്ള പ്രഹരമേററ് സുദുസ്സഹമായ വേദനയോടെ മുറവിളിക്കുകയാണെന്നു തോന്നുംവണ്ണം മിന്നൽപ്രഭയോടു ചേൻ്ന് ആകാശം ഘോരതരം ഗജ്ജിക്കുന്നു. രാക്ഷസകരത്തിൽ അകപ്പെട്ട സീതയെയെന്നപോലെ നീലമേഘത്തിന്നിടയിൽ മിന്നൽപിണർ സ്ഫുരിക്കുന്നു. ഘനങ്ങളാൽ അന്തലിപ്തമായി ഗ്രഹതാരങ്ങൾ മറഞ്ഞിരിക്കുന്നുവെങ്കിലും ദിക്കുകൾ കാമിജനങ്ങൾക്കു് എത്രയും ഹിതങ്ങൾ തന്നെ. അല്പാല്പം ബാഷ്പംകൊണ്ടു മൂടിയും മഴപെയ്തു കിളുത്തു പുഷ്പിച്ചുമുള്ള കുടജവൃക്ഷങ്ങൾ ഹാ! സൌമിത്രെ! ശോകാഭിഭൂതനായ എന്നിൽ മന്മഥതാപം വളത്തുന്നു. പൊടിപടലങ്ങൾ അടങ്ങി വായു തണുത്തു; നിദാഘപീഡ ശമിച്ചു; വസുധാധിപന്മാരുടെ ഘോഷയാത്രകൾ മുടങ്ങി; ദൂരദേശത്തേക്കു യാത്രപോയിട്ടുള്ളവർ സ്വദേശങ്ങളിലേക്കു തിരിച്ചുതുടങ്ങി. മാനസസരസ്സിൽ ചെന്നു വസിച്ചിരുന്ന ചക്രവാകങ്ങൾ പ്രിയാന്വിതരായി തിരികെ വന്നുചേരുന്നു. അതിവഷത്താൽ മാൎഗ്ഗങ്ങൾ കടവുപററി. വാഹനങ്ങൾ സഞ്ചരിക്കാതായി. ഘനപടലങ്ങളാൽ ആകാശം ചിലേടം മങ്ങിയും മററു ചിലേടം പ്രകാശിച്ചുമിരിക്കുന്നു. പവ്വതസംനിരുദ്ധങ്ങളായ മേചകമേഘങ്ങളാൽ ആകാശം ചില ഭാഗം പ്രശാന്തമായ മഹാണ്ണവംപോലെ വിളങ്ങുന്നു.

ഉതിൎന്നുവീണ സൎജ്ജകദംബപുഷ്പങ്ങളാൽ വ്യാമിശ്രിതമായും ധാതുരാഗം കലൎന്നു താമ്രവൎണ്ണമായും ഉള്ള നവജലം മലമ്പുഴകളിൽ പ്രവഹിക്കുന്നു. ആ പ്രവാഹഘോഷത്തിന്നനുസരിച്ചു മയിലുകൾ സഹൎഷം കൂകുന്നു. ഷൾപദസന്നികാശങ്ങളും രസാനുകൂലങ്ങളുമായ ഞാവൽപഴങ്ങൾ കൊത്തി തിന്നുകൊണ്ടു് അവ മലയാവതോളം സഞ്ചരിക്കുന്നു. കാററടിച്ചു വഞ്ചലിച്ചു് അനേകവൎണ്ണത്തോടുകൂടിയ മാമ്പഴങ്ങൾ ഭൂമിയിൽ പതിക്കുന്നു. വിദ്യുത്താകുന്ന പതാകകൾ ബലാകപ്പക്ഷികളാകുന്ന മാലകൾ എന്നിവയോടുകൂടി പൎവ്വതസന്നിഭങ്ങളായ മേഘങ്ങൾ യുദ്ധക്കളത്തിൽ മത്തഹസ്തികളെന്നപോലെ ഭയങ്കരതരം ഗൎജ്ജിക്കുന്നു. പുതുമഴയിൽ കിളുത്തു പൊങ്ങുന്ന ശാദ്വലങ്ങൾ, അത്യുത്സാഹത്തോടെ നൎത്തനംചെയ്യുന്ന മയൂരങ്ങൾ, വൎഷിച്ചുകൊണ്ടിരിക്കുന്ന ഘനപംക്തികൾ എന്നിവകൊണ്ടു് ഈ വനത്തിൽ അപരാഹ്നസാദൃശ്യ അത്യൎത്ഥം പരിശോഭിക്കുന്നു. തോയധരങ്ങൾ സലിലാതിഭാരത്തെ വഹിച്ചും ബലാകങ്ങളോടുകൂടെ ചേൎന്നു നദിച്ചുംകൊണ്ടു് ഓരോ പൎവ്വതശൃംഗത്തിലും ചെന്നിരുന്നു വിശ്രമിച്ചു വിശ്രമിച്ചു സഞ്ചരിക്കുന്നു. മേഘത്തോടുള്ള അനുരാഗംകൊണ്ടെന്നപോലെ അതിനെ ചുററിപ്പററി പറന്നുകൊണ്ടിരിക്കുന്ന ബലാകപംക്തികൾ അംബരത്തിൽ തൂങ്ങുന്ന വാതാവധൂതമായൊരു വെൺതാമരമാലപോലെ വിളങ്ങുന്നു. ബാലേന്ദ്രഗോപംകൊണ്ടു നിറഞ്ഞ ഇളംപുല്ലുകളാൽ ഭൂഭാഗം ചിലേടം ചെമ്പഞ്ഞിച്ചാറു കലൎന്ന പച്ചപ്പട്ടു പുതച്ചിരിക്കുന്ന വരാംഗനയെപ്പോലെ പരിലസിക്കുന്നു. നിദ്ര മെല്ലെച്ചെന്നു ശ്രീഹരിയെ പിടികൂടി. സരിത്തുകൾ സാഗരത്തിൽ ചെന്നുകൂടുവാൻ ബദ്ധപ്പെടുന്നു. ഘനപംക്തിയെ പ്രാപിച്ചിട്ടുള്ള ബലാകങ്ങളോടൊന്നിച്ചു് അവയുടെ കാന്തമാർ സകാമം ചെന്നു ചേരുന്നു. വനമാകെ കേകികളുടെ നൃത്തരംഗമായി തീൎന്നിട്ടുണ്ടു്. കദംബവൃക്ഷങ്ങൾ തളിൎത്തു മൊട്ടിട്ടു. ഗോക്കളിൽ വൃഷഭേന്ദ്രന്മാർ തുല്യകാമന്മാരായി ഭവിക്കുന്നു. ഭൂമിയാകട്ടെ സസ്യസമൂഹത്താൽ അഭിരാമമായി വിളങ്ങുന്നു. വൎഷിക്കുന്നു, നദിക്കുന്നു, പ്രകാശിക്കുന്നു, ധ്യാനംചെ

യ്യുന്നു, നടനംചെയ്യുന്നു, വിശ്രമിക്കുന്നു. ഇങ്ങിനെ പലവിധമായി പരിണമിച്ചിരിക്കുന്ന ഈ വനകാന്തി ശോഭനംതന്നെ. നദികൾ, ഘനങ്ങൾ, മത്തഗജങ്ങൾ, വനാന്തങ്ങൾ, പ്രിയാവിഹീനങ്ങളായ മയിലുകൾ ഇവ ഓരോന്നും അതതിന്നുതക്കവണ്ണം ഹർഷിക്കുന്നു. വനനിർഝരങ്ങൾ കേതകപുഷ്പഗന്ധത്തെ വഹിച്ചുകൊണ്ട് ഉല്ലാസത്തോടെ പ്രവഹിക്കുന്നു. ആ പ്രപാതശബ്ദത്തോടൊന്നിച്ചു മദാന്ധദ്വിപങ്ങൾ ഘോരതരം ഗർജ്ജിക്കുന്നു. അതിവർഷത്താൽ അഭിഹതരായി ഭവിച്ചിട്ടുള്ള ദ്വിരേഫങ്ങൾ കടമ്പുവൃക്ഷത്തിൻകൊമ്പുകളിൽ ചെന്നു വീഴുന്നു. പുഷ്പരസംകൊണ്ടുണ്ടായ മദത്തെ അവ മെല്ലെ മെല്ലെ പരിത്യജിക്കുന്നു. അംഗാരചൂർണ്ണംപോലെ പ്രകാശിക്കുന്നവയും രസം നിറഞ്ഞവയുമായ ഫലങ്ങൾകൊണ്ട് ഞാവൽമരങ്ങൾ ഷൾപ്പദങ്ങളാൽ മൂടപ്പെട്ടവപോലെ തോന്നുന്നു. മിന്നൽപ്പിണരുകളാകുന്ന പതാകകളാൽ അലംകൃതങ്ങളും ഗംഭീരമായ മഹാരവം പുറപ്പെടുവിച്ചുകൊണ്ടിരിക്കുന്നവയും രണോദ്യതങ്ങളുമായ മത്തവാരണങ്ങളെപ്പോലെ മേഘങ്ങൾ നാലുഭാഗത്തുനിന്നും വന്നുചേരുന്നു. ശൈലവനങ്ങളിലുള്ള മാർഗ്ഗത്തൂടെ സഞ്ചരിക്കുന്ന മഹാഗജം, മേഘധ്വാനത്തെ കേൾക്കുമ്പോൾ തന്റെ ശത്രുവായ മത്തദ്വിപം ഗർജ്ജിച്ചുംകൊണ്ടുതന്നെ പിൻതുടരുകയാണെന്നു കരുതി യുദ്ധകാമത്തോടെ തിരിഞ്ഞുനില്ക്കുന്നു. ചിലേടത്തു മയിലുകൾ ആടുന്നു. ചിലേടത്തു ഷൾചരണങ്ങൾ ഗാനംചെയ്യുന്നു. മററു ചിലേടത്തു വരഗജങ്ങൾ മദിക്കുന്നു. ഹാ! ലക്ഷ്മണ! ഇങ്ങിനെ വനം ബഹുവിധമായ ശ്രീയോടെ വിളങ്ങുന്നു. കദംബസർജ്ജാർജ്ജുനകന്ദളങ്ങളാൽ സുരമ്യവും നവവാരിയാൽ പരിപൂർണ്ണവും മത്തമയൂരങ്ങളുടെ നൃത്തഗീതശബ്ദങ്ങളാൽ സമലംകൃതവുമായ ഈ കാനനം വിശിഷ്ടതരമായൊരു പാനഭൂമിയെന്നപോലെ ശോഭിക്കുന്നുണ്ട്. സുരേന്ദ്രദത്തവും പത്രപുടങ്ങളിൽ പതിച്ചു മുത്തുപോലെ പരിലസിക്കുന്നതും സുനിർമ്മലവുമായ ജലകണങ്ങളെ ചിത്രവിഹംഗമങ്ങൾ തൃഷ്ണയോടെ പാനം ചെയ്യുന്നു. ഷൾപദമാകുന്ന വീണയിൽനിന്നും പുറപ്പെടുന്ന മധുരമനോഹരഗാനം, മണ്ഡൂകങ്ങളുടെ കണ്ഠതാളം,

മേഘശബ്ദമാകുന്ന മൃദംഗധ്വനി എന്നിവകൊണ്ടു് വനം ഒരു സംഗീതരംഗംപോലെ വിചിത്രതരം വിളങ്ങുന്നു. ചിലേടത്തു പീലിവിടൎത്തി ആടിയും ചിലേടത്തു പാട്ടുപാടിയും മററു ചിലേടത്തു വൃക്ഷാഗ്രമേറിയുംകൊണ്ടു വനംനീളെ സഞ്ചരിക്കുന്ന മയിലുകളെ കാണുമ്പോൾ വനത്തിലും സദിർക്കൂട്ടുവാൻതുടങ്ങിയോ എന്നു സംശയിക്കും. മേഘശബ്ദംകേട്ടു നിദ്ര കൈവിട്ടു് അനേകവൎണ്ണങ്ങളോടുകൂടിയ ഭേകങ്ങൾ പുതുമഴയേല്ക്കുമ്പോൾ അനേകവിധമായി ശബ്ദിക്കുന്നു. ചക്രവാകാലംകൃതങ്ങളായ പ്രവാഹങ്ങൾ സ്വഭൎത്താക്കന്മാരായ സമുദ്രങ്ങളിൽ ചെന്നുചേൎന്നു് വൎഷകാലഭോഗത്തെ യഥേഷ്ടം ഭുജിപ്പാനുള്ള ഉൽക്കണ്ഠയോടെ കൂലം തകൎത്തുകൊണ്ടു ദ്രുതതരം പായുന്നു. ദാവാഗ്നിയിൽ ദഗ്ദ്ധമായ ശൈലങ്ങൾ ദാവാഗ്നിയിൽ ദഗ്ദ്ധമായ ശൈലങ്ങളോടെന്നപോലെ നവവാരിപൂൎണ്ണങ്ങളായ നീലമേഘങ്ങൾ നീലമേഘങ്ങളോടു ചെന്നുചേരുന്നു. ഇന്ദ്രഗോപം ഇടകലൎന്ന ഇളംപുല്ലുകൾകൊണ്ടും മയൂരങ്ങളുടെ കണ്ഠനാദങ്ങൾകൊണ്ടും നീപാൎജ്ജുനങ്ങളുടെ സൌരഭ്യവിശേഷംകൊണ്ടും രമണീയമായ ഈ വനാന്തരത്തിൽ ദന്തികൾ എങ്ങും ചുററിനടക്കുന്നു. വൎഷധാരയേററു കേസരങ്ങൾ കൊഴിഞ്ഞുവീണിട്ടുള്ള സരോരുഹങ്ങളെ പരിത്യജിച്ചു് ഭ്രമരങ്ങൾ സസന്തോഷം കദംബപുഷ്പങ്ങളിൽ ചെന്നുവീഴുന്നു. ഗജേന്ദ്രർ മദിക്കുന്നു. ഗോവന്ദ്രർ പരിതോഷിക്കുന്നു. മൃഗേന്ദ്രർ വിശ്രമിക്കുന്നു. അദ്രീന്ദ്രർ വിളങ്ങുന്നു. നരേന്ദ്രർ അടങ്ങുന്നു. സുരേന്ദ്രനോ മേഘംകൊണ്ടു കളിക്കുന്നു. ആ മേഘങ്ങളാകട്ടെ—അംബരത്തെ ആശ്രയിച്ചു ഘോരതരം വൎഷിക്കുന്നു. നദികൾ, തടാകങ്ങൾ, പൊയ്കകൾ, കുളങ്ങൾ എന്നിവയെല്ലാം ജലപരിപൂൎണ്ണങ്ങളായി ഭൂമി മുഴുവൻ പ്രവഹിക്കുന്നു. ഘോരമാരി ഇടവിടാതെ ചൊരിയുന്നു. കാററുഗ്രമായി വീശുന്നു. നദീജലങ്ങൾ അതിശക്തിയോടെ പ്രവഹിച്ചു കൂലങ്ങൾ തകൎക്കുന്നു. അവ സഞ്ചാരമാൎഗ്ഗത്തെ തടയുന്നു. നരന്മാരാൽ നരേന്ദ്രരെന്നപോലെ സുരേന്ദ്രദത്തമായ ഘനകുംഭങ്ങൾകൊണ്ടു് അനിലനാൽ ചെയ്യപ്പെടുന്ന ധാരാഭിഷേകം ഏററു ഗിരീന്ദ്രന്മാർ പരിതോഷിക്കുന്നു. താരങ്ങളോടുകൂടിയ ഗഗനം ഘനപരമ്പരകളാൽ

ഉപഗൂഢമായി. സൂൎയ്യൻ പ്രകാശിക്കുന്നതേയില്ല. തമോനുലിപ്തമായി ദിക്കുകൾ ശോഭകെട്ടു. നവവാരിയാൽ ഭൂമി മുഴുവൻ പരിതുഷ്ടികൊണ്ടു. അതിവിപുലങ്ങളായ അദ്രികൂടങ്ങൾ, ഘോരമാരിയേററു കല്മഷം നീങ്ങി പൂൎവ്വാധികം വിളങ്ങുന്നു. തൂങ്ങിക്കിടക്കുന്ന വലിയ ഹാരങ്ങൾപോലെ തിളങ്ങുന്ന മഹാ പ്രപാതങ്ങൾ അദ്രിശിഖരത്തെ നിൎമ്മലമാക്കിയുംകൊണ്ടു ശിലാഫലകങ്ങളിൽ പതിക്കുന്നു. ഹാരങ്ങളിൽനിന്നു മുക്താമണികൾപോലെ മയിൽനാദത്തോടുകൂടിയ ഗുഹകൾതോറും ജലകണങ്ങൾ ചിതറുന്നു. നീൎത്തുള്ളികളാകുന്ന ആ മുത്തുകളെ മഹാഗുഹകൾ തങ്ങളുടെ ഉത്സംഗത്തിൽ ധരിക്കുന്നു. രതിക്രീഡാകാലത്തുള്ള സമ്മൎദ്ദനം നിമിത്തം വിച്ഛിന്നമായ അമരവനിതകളുടെ ഹാരങ്ങളിൽനിന്നും ചിതറുന്ന മുത്തുകളോ എന്നു തോന്നുമാറ് തോയധാര നിപതിക്കുന്നു. നിലയങ്ങളിൽ തിരിച്ചുചെന്നുചേരുവാൻ ബദ്ധപ്പെടുന്ന വിഹഗവൃന്ദങ്ങളാലും കൂമ്പിപ്പോകുന്ന പങ്കജങ്ങളാലും വികസിക്കുന്ന പിച്ചകകുസുമങ്ങളാലും മാത്രമേ ദിനകരൻ അസ്തമിച്ചുപോയെന്നു നിൎണ്ണയിച്ചുകൂട്ടു. രാജാക്കന്മാരുടെ യുദ്ധയാത്ര നിലച്ചു. സൈന്യങ്ങൾ പിന്തിരിഞ്ഞു. ജലപ്രവാഹംനിമിത്തം അവരുടെ വൈരവും മാൎഗ്ഗവും ഒരുപോലെ അടഞ്ഞുപോയി. സാമവേദികളായ ബ്രാഹ്മണശ്രേഷ്ഠർ വേദാദ്ധ്യേയനം ആരംഭിക്കേണ്ടുന്ന പ്രോഷ്ഠപദമാസവുമായി. കോസലാധിപനായ ഭരതൻ ഗൃഹകാൎയ്യങ്ങളും നിൎവ്വഹിച്ച് ഇപ്പോൾ ആഷാഢീവ്രതം അനുഷ്ഠിക്കയായിരിക്കാം. ഞാൻ പോരുന്ന അവസരത്തിൽ അയോദ്ധ്യയിൽനിന്നും മുഴങ്ങിക്കൊണ്ടിരുന്ന രോദനംപോലെ സരയൂനദി ഇപ്പോൾ കര കവിഞ്ഞു പ്രവഹിക്കുന്നുണ്ടായിരിക്കാം. സുഗ്രീവൻ വൈരിയെ ജയിച്ച് വാനരമഹാരാജ്യത്തേയും ദാരങ്ങളേയും പ്രാപിച്ചു. കാമ്യഗുണങ്ങളോടുകൂടിയ ഈ വൎഷകാലഭോഗത്തെ അവൻ യഥേഷ്ടം ഭുജിച്ചുകൊണ്ടിരിക്കുന്നു. ഞാനോ—പ്രാണവല്ലഭയേയും പിരിഞ്ഞ് നാടും നഗരവും പരിത്യജിച്ച് നദീകൂലം പോലെ ക്ലിന്നമാനസനായി ഇതാ ഈ വനത്തിലും കഴിച്ചുകൂട്ടുന്നു. എന്റെ ദുഃഖം അപാരമായതുതന്നെ. ഈ വൎഷങ്ങളുവോ—അത്യന്തം ദുൎഗ്ഗമ

വുമാണ്. രാവണനാകട്ടെ—ഘോരശത്രു. ഹ! ലക്ഷ്മണ! ഏതുവിധത്തിൽ ഇവയെ ഞാൻ തരണംചെയ്യും. ഭൂശദുർഗ്ഗമങ്ങളായ ഈ അവസ്ഥകളെല്ലാം ഗ്രഹിച്ചിരുന്നിട്ടും സുഗ്രീവന്റെ വിനയംകൊണ്ടാണ് ഞാൻ അധികമൊന്നും അവനോടു പറയാതിരുന്നത്. എന്റെ കാര്യവും ഗൌരവമേറിയതുതന്നെ. എങ്കിലും വളരെക്കാലം ഭാര്യാവിരഹദുഃഖം അനുഭവിച്ചവനാണല്ലോ സുഗ്രീവൻ. ദാരങ്ങളൊന്നിച്ചു സുഖിച്ചുവാഴുന്ന ഈ അവസരത്തിൽ അവനോട് എന്റെ വിഷമാവസ്ഥകളെല്ലാം പറവാൻ എനിക്കു നന്ന മടിയുണ്ട്. ഇപ്പോൾ അവൻ കാമ്യഭോഗങ്ങൾ യഥാസുഖം ഭുജിക്കട്ടെ. കാലം ഉപാഗതമാകുമ്പോൾ ഞാൻ ചെയ്ത ഈ ഉപകാരങ്ങൾ വിസ്മരിക്കാതിരുന്നാൽ മതി. ഹേ! ലക്ഷ്മണ! പുഴകളും സുഗ്രീവനും തെളിയുന്ന ശുഭകാലത്തെ പ്രതീക്ഷിച്ചുംകൊണ്ട് നമുക്കിവിടെ വസിക്കാം. വീരന്മാർ ഉപകാരത്തിനു പ്രത്യുപകാരം നിശ്ചയമായും ചെയ്തുകൊള്ളും. അല്ലാതെ പകരം മനോദുഃഖത്തെ ഉണ്ടാക്കിത്തീർക്കയാണെങ്കിൽ അവർ നന്ദികെട്ടവർ തന്നെ." ഇപ്രകാരം പറഞ്ഞവസാനിപ്പിച്ച ശ്രീരാമചന്ദ്രന്റെ വാക്കുകളെ ഹൃദയപൂർവ്വം ആദരിച്ചു തൊഴുതുംകൊണ്ട് ലക്ഷ്മണൻ അഭിരാമദർശനനായ രാമഭദ്രനോട് ഹൃദയശുദ്ധിയെ വെളിപ്പെടുത്തുംവണ്ണം ഇങ്ങിനെ അഭിവദിച്ചു. "ഹേ! നരേന്ദ്ര! ഹരീശ്വരനായ സുഗ്രീവൻ പറഞ്ഞ പ്രകാരമെല്ലാം നിശ്ചയമായും പ്രവർത്തിക്കും. രിപുനിഗ്രഹത്തിങ്കൽ അക്ഷമനായിരിക്കുന്ന നിന്തിരുവടി ഈ വർഷകാലം കഴിഞ്ഞു ശരത്ത് വരുവോളം ക്ഷമിക്കേണമെ."

---

## സർഗ്ഗം-29

---

ഇടിയും മിന്നലും നിലച്ചു, മേഘങ്ങൾ മറഞ്ഞ് ആകാശം നിർമ്മലമായി. സാരസാരവത്താൽ ദിക്കുകൾ വിളങ്ങി. ചന്ദ്രകിരണങ്ങൾ നിശയെ രമ്യമാക്കി. സുസമ്പന്നനായ സുഗ്രീവനാകട്ടെ മന്ദധർമ്മാർത്ഥിയായി അസന്മാർഗ്ഗത്തിൽതന്നെ മനസ്സുറപ്പിച്ചുകൊണ്ടു

കാലം നയിക്കുന്നു. സദാ സ്ത്രീസംസക്തനായിത്തന്നെ അവൻ തന്റെ മനോരഥങ്ങളെല്ലാം സാധിച്ചുകൊണ്ടിരിക്കുന്നു. സർവ്വകാര്യവും മന്ത്രിമാരിൽ ഏല്പിച്ചു. രാജ്യസംബന്ധമായ കാര്യങ്ങളിൽ അവൻ ഏർപ്പെട്ടുകതന്നെയുണ്ടായില്ല. ഇന്ദ്രൻ നന്ദനോദ്യാനത്തിൽ അപ്സരസ്ത്രീകളോടെന്നപോലെ സ്വപത്നിയോടും താരയോടുംകൂടി അഹോരാത്രം രമിച്ചുതന്നെ അവൻ കാലം കഴിച്ചു. വാക്യഭേദിയും വാക്യതത്വജ്ഞനുമായ ഹരീശ്വരൻ ഇങ്ങിനെ രാജ്യകാര്യങ്ങളിൽ തീരെ മനസ്സുവെക്കാതെ കാമവൃത്തനായി കാലം നയിക്കുന്നതു കണ്ട് നിശ്ചിതാൎത്ഥനും അൎത്ഥതത്വജ്ഞനും കാലധൎമ്മവിശേഷജ്ഞാനിയുമായ മാരുതാത്മജൻ അവനെ പ്രാപിച്ച് കാൎയ്യകാരണസഹിതം മധുരമനോഹരവാക്കുകൾ ഇങ്ങിനെ വചിച്ചു. ഹിതവും പത്ഥ്യവും സാമധൎമ്മാൎത്ഥനീതിതത്വങ്ങൾ അടങ്ങിയതും പ്രണയപ്രീതിവിശ്വാസങ്ങൾ ജനിപ്പിക്കുന്നതുമായിരുന്നു ഹനൂമാന്റെ ഓരോ വാണിയും. "ഹേ! ഭൂമിപ! രാജ്യം, യശസ്സ്, കുലം, ലക്ഷ്മി എന്നിവയെല്ലാം അങ്ങയ്ക്കു പ്രാപ്തമായി. ഇനി ഭവാനു നേടുവാനുള്ളതു മിത്രസമ്പത്തിയാണ്. കാലജ്ഞനായ ഒരുവൻ സൎവ്വദാ മിത്രങ്ങളോടിണങ്ങിവാഴുന്നു. അവന്റെ രാജ്യവും പ്രശസ്തിയും പ്രതാപവും ക്രമത്തിൽ അഭിവൃദ്ധി പ്രാപിക്കയും ചെയ്യുന്നു. കോശം, ദണ്ഡം, മിത്രങ്ങൾ, ആത്മാവ് എന്നിവ യാതൊരുത്തനിൽ ചേൎന്നിരിക്കുന്നുവോ അവൻ മഹാരാജ്യവുംകൂടി നേടുമെന്നതിന്നു ശങ്കയില്ല. അതിനാൽ ഹേ! അരിന്ദമ! വൃത്തസമ്പന്നനായ നിന്തിരുവടി നിരത്യയമായ മാൎഗ്ഗത്തിൽ മനസ്സിരുത്തി മിത്രകാൎയ്യം സാധിപ്പിക്കുവാൻതക്കവണ്ണം യത്നംചെയ്യുക. സൎവ്വ കൎമ്മങ്ങളും പരിത്യജിച്ച് യഥാകാലം മിത്രത്തിന്നുവേണ്ടി ആർ ബദ്ധശ്രദ്ധനായി പ്രവൎത്തിക്കുന്നുവോ അവന്നു ഒരിക്കലും അനൎത്ഥം നേരിടുന്നില്ല. കാലം അതീതമായതിന്നുശേഷം വിപുലകൎമ്മങ്ങൾ ചെയ്യുന്നുവെങ്കിലും കാൎയ്യം സഫലമായെന്നു വരികയില്ല. ഹേ! വീര! ഇപ്പോൾ നാം ചെയ്യേണ്ടുന്നതായ മിത്രകാൎയ്യം സീതാന്വേഷണമാണ്. അതു വേഗം ചെയ്യുക. ഹേ! അരിന്ദമ! ഇപ്പോൾതന്നെ കാലം കുറെ അതിക്രമിച്ചുപോയിരിക്കുന്നു. വള

രെ അക്ഷമയുണ്ടെങ്കിലും ഹേ! പ്രാജ്ഞ! കാലവേദിയായ ശ്രീരാഘവൻ നിന്തിരുവടിക്കു വശനാകയാലാണ് കാലം അതീതമായെന്ന സംഗതി നിന്തിരുവടിയെ ധരിപ്പിക്കാത്തത്. അങ്ങയുടെ കലവിപുലതയും ബന്ധുവർദ്ധനവും ഹേതുഭൂതൻ ഹേ! വാനരേശ്വര! ശ്രീരാഘവനാണെന്ന സംഗതി പ്രത്യേകം ഓൎമ്മവെക്കുക. നിന്തിരുവടിയോ— അപ്രമേയപ്രഭാവത്തോടുകൂടിയവനും അപ്രതിമമായ ഗുണങ്ങളോടുകൂടിയവനുമാണ്. അതിനാൽ ഹേ! ഹരിശാൎദ്ദൂല! മുമ്പിൽ രാമകാൎയ്യം നിൎവ്വഹിക്കുക. നിന്തിരുവടിയുടെ ഹിതം അദ്ദേഹം സാധിപ്പിച്ചിരിക്കുന്നു. ഹേ! ഹരിപുംഗവ! അങ്ങുന്നു വേഗം വാനരന്മാൎക്കു കല്പന കൊടുക്കുക. ആവശ്യപ്പെട്ടിട്ടില്ലെങ്കിലും രാമകാൎയ്യം ചെയ്യാൻ താമസിച്ചുപോയെന്നു വരരുത്. കാലവ്യതിക്രമത്താൽ കാൎയ്യത്തിന്നു ഹാനി വന്നേയ്ക്കാം. ഹേ! വാനരേശ്വര! അൎത്ഥിക്കാത്തവൎക്കുപോലും നിന്തിരുവടി ഉപകാരം ചെയ്യുന്നു. അങ്ങിനെയിരിക്കെ, രാജ്യംകൊണ്ടും ധനംകൊണ്ടും നിന്തിരുവടിക്കു സാഹായ്യംചെയ്തിട്ടുള്ള ശ്രീരാഘവന്ന് പ്രത്യുപകാരം ചെയ്യേണ്ടതാണെന്നു പറയേണമൊ. ഹേ! ഋക്ഷഗണാധിപ! നിന്തിരുവടി ശക്തനും മഹാ പരാക്രമിയുമായിരിക്കെ ദാശരഥിക്കു പ്രീതിയുണ്ടാവാൻതക്കവണ്ണം നിന്തിരുവടി വാനരന്മാൎക്ക് ആജ്ഞ നല്കാത്തതെന്താണ്? സുരാസുരമഹോരഗങ്ങളെപ്പോലും തന്റെ ശരൌഘങ്ങൾക്കു കീഴടക്കുവാൻ ദാശരഥി ശക്തനാണ്. നിന്തിരുവടി ചെയ്തിട്ടുള്ള പ്രതിജ്ഞയെ ആ പുരുഷോത്തമൻ പ്രതീക്ഷിക്കുന്നുവെന്നെയുള്ളു. പ്രാണഹാനിയിൽപോലും തീരെ ശങ്കവിട്ടാണല്ലൊ ശ്രീരാഘവൻ നിന്തിരുവടിക്കു സാഹായ്യംചെയ്തിട്ടുള്ളത്. അങ്ങിനെയിരിക്കെ ആ മഹാപുരുഷന്റെ പ്രീതിക്കായി നാം അദ്ദേഹത്തിന്റെ പ്രാണവല്ലഭയെ പൃഥിവിയിലെന്നുമാത്രമല്ല അംബരത്തിലായാൽപോലും ചെന്നു തിരയേണ്ടതാണ്. ദേവാസുരന്മാരുടെയൊ ഗന്ധൎവ്വയക്ഷന്മാരുടെയൊ മരുത്ഗണങ്ങളുടെയൊ പരാക്രമങ്ങൾപോലും ശ്രീരാഘവന്നു തൃണസമാനങ്ങളാണ്. പിന്നെയുണ്ടോ ഈ രാക്ഷസന്മാരെ ആ മഹാനുഭാവൻ ഭയപ്പെടുന്നു. ഇത്ര

യും ശക്തനായ ശ്രീരാഘവൻ പ്രണയംനിമിത്തമാണ് നിന്തിരുവടിയ്ക്കു മഹത്തായ ഉപകാരം ചെയ്തിട്ടുള്ളതു്. അതിനാൽ ഹേ! പിംഗാധിപ! നിന്തിരുവടി സൎവ്വാത്മനാ ശ്രീരാമചന്ദ്രന്നു പ്രിയത്തെ ചെയ്യുക. നിന്തിരുവടിയുടെ കല്പനയുണ്ടെങ്കിൽ അധോലോകത്തിലാകട്ടെ, അവനിയിലാകട്ടെ, അംബരത്തിലാകട്ടെ സഞ്ചരിപ്പാൻ ഈ വാനരന്മാൎക്കു് ഒട്ടും വിഷമമില്ല. ഹേ! രാജൻ! ആർ എന്തെന്തു പ്രവൎത്തിക്കേണമെന്നു നിന്തിരുവടി വ്യവസ്ഥപ്പെടുത്തുകയേ വേണ്ടു. അപ്രധൃഷ്യരും അനഘരുമായ അസംഖ്യംകോടി വാനരന്മാർ അങ്ങയുടെ കീഴിൽ ഉണ്ടല്ലൊ." ഹനൂമാന്റെ കാലാനുസൃതമായ ഈ വാക്കുകൾ കേട്ടു് സത്വസമ്പന്നനായ സുഗ്രീവന്റെ ഹൃദയത്തിൽ ഉത്തമചിന്തയുണ്ടായി. ഉടനെ വാനരരാജാവായ അവൻ നാനാദിക്കിലും വസിക്കുന്ന വാനരസൈന്യങ്ങളെ ഒന്നായി വിളിച്ചുകൂട്ടുവാൻ നിത്യോത്സാഹിയും കൎമ്മനിപുണനുമായ നീലനെ നിയോഗിച്ചു. "ഹേ! പ്ലവഗപുംഗവ! സൎവ്വ വാനരസൈന്യവും യൂഥപാലരോടുകൂടെ അതിശീഘ്രം ഇവിടെ വന്നുകൂടുവാൻതക്കവണ്ണം നീ ചെന്നു സേനാനായകന്മാരെ അറിയിക്കുക. ദിഗന്തങ്ങളിൽ കാവൽനില്ക്കുന്നവരും ശീഘ്രഗാമികളും വ്യവസായികളുമായ സൎവ്വ വാനരന്മാരും അതിജവം ഇവിടെ വന്നുചേരേണം. അവരവരുടെ സേനയ്ക്കു് അവരവർതന്നെ നായകത്വം വഹിച്ചുകൊള്ളട്ടെ. പതിനഞ്ചു ദിവസത്തിനുള്ളിൽ ഇവിടെ വന്നു ചേരുവാൻ വീഴ്ച വരുത്തുന്നവൎക്കു ശിക്ഷ മരണമാണ്. ഈ നിശ്ചയത്തിന്നു് ഒട്ടും വിട്ടുവീഴ്ചയില്ല. വൃദ്ധന്മാരായ കപിവരന്മാരും ക്ഷണം ഇവിടെ വന്നുചേരട്ടെ." ഇപ്രകാരം ദൃഢവ്യവസ്ഥകൾ ചെയ്തു് നീലനെ ആജ്ഞാപിച്ചശേഷം വീൎയ്യവാനും ഹരിപുംഗവനുമായ വാനരേശ്വരൻ അംഗദനോടുംകൂടെ നിജഗൃഹം പ്രാപിച്ചു.

---

# സർഗ്ഗം-30

സുഗ്രീവൻ പർവ്വതഗുഹയിൽതന്നെ സസുഖം വസിക്കുന്നു. ഗഗനം മേഘത്താൽ മോചിക്കപ്പെട്ടു. കാമശോകപരിപീഡിതനായി വർഷാകാലം മുഴവൻ പർവ്വതശിഖരത്തിൽ കഴിച്ചുകൂട്ടിയ ശ്രീരാഘവൻ നിർമ്മലാകാശത്തേയും വിമലമായ ചന്ദ്രമണ്ഡലത്തേയും ജോത്സ്നാനുലിപ്തമായ ശരത്കാലരാത്രിയേയും കണ്ടുകണ്ടു ദുഃഖവിഹ്വലനായി. കാമവൃത്തനായ സുഗ്രീവനേയും വിയുക്തയായ തന്റെ കാന്തയേയുംപററി ആ പുരുഷപുംഗവൻ പലതും ചിന്തിച്ചു. കാലം അതീതമായെന്നു കണ്ട് ശ്രീരാഘവൻ ദുഃഖകാഠിന്യത്താൽ വ്യാകുലേന്ദ്രിയനായി. കുറെ നേരത്തേക്കു അദ്ദേഹം സ്വബുദ്ധിയെ അവലംബിക്കും. ഉത്തരക്ഷണത്തിൽ സ്വാന്തരംഗത്തിൽ തന്നെ അധിവസിക്കുന്ന വൈദേഹിയെപ്പററി ചിന്തിക്കും. വീണ്ടും വ്യാമോഹിക്കും. ഹേമധാതുവിഭൂഷിതമായ മഹാദ്രിയിങ്കലാണു വസിക്കുന്നതെങ്കിലും ശരത്കാലത്തെ നിർമ്മലാകാശം കണ്ടപ്പോൾ ശ്രീരാഘവന്റെ പ്രണയമസൃണമായ ഹൃദയം വിശിഷ്യ തന്റെ പ്രാണവല്ലഭയിൽ ലീനമായി. മിന്നലും മേഘവും മറഞ്ഞ് സാരസാരവത്തോടുകൂടെ വിമലമായി വിളങ്ങുന്ന ആകാശം ശ്രീരാഘവനെ ശോകദീനമാനസനാക്കി. അദ്ദേഹം ഇങ്ങിനെ പറഞ്ഞു വിലപിച്ചു. "ഹാ! മഞ്ജുഭാഷിണി! സാരസാരവത്തെ കേട്ടുകൊണ്ട് ആശ്രമത്തിൽ രമിക്കുക പതിവായിരുന്ന ഭവതി ഇപ്പോൾ രമിക്കുന്നതെങ്ങിനെ? കാഞ്ചനതുല്യമായ വർണ്ണത്തോടെ പുഷ്പിച്ചുനില്ക്കുന്ന വേങ്ങമരങ്ങളുടെ മനോഹരകാഴ്ച കണ്ടു കണ്ടു ഭവതി സന്തോഷിക്കുക പതിവായിരുന്നുവല്ലൊ. ഭർത്താവിങ്കൽനിന്നും വേർപിരിഞ്ഞിരിക്കുന്ന ഭവതി ഇപ്പോൾ സന്തോഷിക്കുന്നതെങ്ങിനെ? കളഹംസങ്ങളുടെ മഞ്ജുളനാദംകേട്ടുണരുക പതിവായിരുന്നുവല്ലൊ ഭവതി. ഹാ! മധുരഭാഷിണി! ചാരുസർവ്വാംഗിയായ ഭവതിയെ ഇപ്പോൾ ഉണർത്തുവാൻ ആരാണുള്ളത്. സഹചാരിണികളായ ചക്രവാകികളുടെ കളനിസ്വനം കേട്ടുകേട്ടു മോദിക്കുക

പതിവായിരുന്നുവല്ലൊ ഭവതി. പുണ്ഡരീകവിശാലാക്ഷിയായ നിന്നെപ്പോൾ കഴിച്ചുകൂട്ടുന്നതെങ്ങിനെ? മൃഗശാബാക്ഷിയായ ഭവതിയോടുകൂടാതെ ഞാൻ എങ്ങിനെ ഹൃഷ്ടനാകും? സരിത്തുകൾ തോറുമൊ, സരസ്സുകൾതോറുമൊ, വാപികൾതോറുമൊ സഞ്ചരിക്കുന്നുവെങ്കിലും എനിക്കു ശർമ്മം ലഭിക്കുന്നതെങ്ങിനെ? സുകുമാരിയും സുലോചനയുമായ ഭവതിയെ എന്റെ വിയോഗംനിമിത്തം, ശരത്ഗുണാഢ്യനായ മന്മഥൻ അത്യത്ഥം പീഡിക്കയില്ലായിരിക്കാം." ഇന്ദ്രങ്കൽനിന്നും മഴവെള്ളം കിട്ടേണ്ടതിന്നായി പുലമ്പിക്കരയുന്ന സാരംഗപക്ഷിയെപ്പോലെ രാജപുത്രനായ ആ പുരുഷപുംഗവൻ ഇങ്ങിനെ പലതും പറഞ്ഞു വിലപിച്ചു. പകാഫലാത്ഥം ഗിരിസാനുവിൽ ചെന്നിരുന്ന ലക്ഷ്മണൻ തിരിച്ചുവന്നപ്പോൾ ഏതാണ്ടൊരു ശൂന്യദേശത്തു ശോകസംവിഗ്നചിത്തരോടെ ചെന്നുനില്ക്കുന്ന തന്റെ അഗ്രജനെ ശ്രീമാനും ധീമാനുമായ അവൻ വീക്ഷിച്ചു. തന്റെ പൂൎവ്വജന്റെ ഈ വിഷാദനില കണ്ടു പരിതാപദീനനായി സൌമിത്രി ഇപ്രകാരം ഉണൎത്തിച്ചു. "ആൎയ്യ! അങ്ങുന്ന് ഈവിധം മന്മഥന്നടിമപ്പെട്ടുപോകുന്നതാശ്ചൎയ്യം. ആത്മപൌരുഷത്തെ നിലനിൎത്തുക. കാൎയ്യത്തിൽ പ്രവേശിക്കേണ്ടുന്ന കാലം, ഉദ്യോഗത്തിന്നു പററിയ അവസരം ഇവയെല്ലാം ചിന്തിച്ചു നിന്തിരുവടി ഹൃദയത്തെ പ്രസന്നമാക്കുക. അദീനസത്വവാനായ അങ്ങുന്നു സ്വപൌരുഷത്തെ സഹായിയാക്കുക. ആത്മകാൎമ്മത്തെ കാൎയ്യസാദ്ധ്യത്തിന്നു കാരണമാക്കുക. ഹേ! മനുവംശനാഥ! മഹാത്മാവായ നിന്തിരുവടിയ്ക്കല്ലാതെ ജനകജ മറെറാതൊരുവന്നു പ്രാപ്യയാകും? ഹേ! വീരവരാഹ! ജ്വലിതാഗ്നിയിൽ ചെന്നു ചാടുന്ന ഏതൊരുത്തനാണ് ജീവിതം വീണ്ടുകിട്ടുക?" ലക്ഷണസമന്വിതനായ ലക്ഷ്മണന്റെ ഈ വാക്കുകൾ കേട്ടു ശ്രീരാമചന്ദ്രൻ ഹിതവും പത്ഥ്യവും നയപ്രസക്തവും സാമവുമായ ധൎമ്മാത്ഥവാക്യങ്ങൾ സ്വതസ്സിദ്ധമായ മനോഹരതയോടെ ഇങ്ങിനെ വചിച്ചു. "ഹേ! കുമാര! കാൎയ്യം ഉദ്യമിക്കത്തക്കതുതന്നെ. ക്രിയാവിശേഷത്തെ പ്രദൎശിപ്പിക്കേണമെന്നതും നിശ്ചയമാണ്. എന്നാൽ

ദോഷദമായ കാൎയ്യത്തിൽ ചെന്നിറങ്ങുമ്പോൾ പിന്നീടുണ്ടാവാനിടയുള്ള ഫലത്തെപ്പററിയും ചിന്തിക്കേണ്ടതുണ്ടു്." പത്മപലാശാക്ഷിയായ മൈഥിലിയെ അനുസ്മരിച്ചുംകൊണ്ടു് പരിശുഷ്കവദനത്തോടെ ശ്രീരാമദേവൻ വീണ്ടും ലക്ഷ്മണനോടിങ്ങിനെ അഭിവദിച്ചു. "ഹേ! പ്രിയാനുജ! മഴ പെയ്യിച്ചു സഹസ്രാക്ഷൻ വസുധയെ തൎപ്പിച്ചു; സസ്യപുഷ്ടി വരുത്തി കൃതകൃത്യനാകയും ചെയ്തു. ശൈലദ്രുമങ്ങളെ ആച്ഛാദനംചെയ്തിരുന്ന കാർമ്മേഘങ്ങൾ സ്നിഗ്ദ്ധഗംഭീരമായ നിൎഘോഷത്തോടെ യഥേച്ഛം വൎഷിച്ചു പ്രതാന്തങ്ങളായി. ദിക്കുകളെയും നീലോല്പലദലംപോലെ ശ്യാമമാക്കിച്ചെയ്തിരുന്ന പയോധരങ്ങൾ മദമടങ്ങിയ മാതംഗങ്ങളെന്നവണ്ണം ശാന്തിയെ പ്രാപിച്ചു. ജലഗൎഭങ്ങളും മഹാവേഗികളും കുടജാൎജ്ജുനഗന്ധികളുമായ വൃഷ്ടിവാതങ്ങൾ ചരിച്ചു വിരമിച്ചു. ഘനങ്ങൾ, വാരണങ്ങൾ, പ്രസ്രവണങ്ങൾ, മയൂരങ്ങൾ എന്നിവയുടെ നാദം പെട്ടെന്നു പ്രശാന്തമായി. ചിത്രതരങ്ങളായ പൎവ്വതസാനുക്കൾ വൃഷ്ടിപാതത്താൽ നിൎമ്മലങ്ങളായി. വിചിത്രദീപ്തിയാൽ അനുലിപ്തങ്ങളെന്നപോലെ പൎവ്വതങ്ങൾ ശോഭിക്കുന്നു. നവസംഗമകാലത്തിൽ വ്രീളാവതിയായ യോഷ ജഘനത്തെയെന്നപോലെ ഇതാ ഈ ശരൽപ്രവാഹം സൈകതങ്ങളെ മെല്ലെ മെല്ലെ പുറത്തു കാട്ടുന്നു. ഗുണാഢ്യയായ ഈ ശരൽക്കാലം സപ്തച്ഛദതരുശാഖകളിലും ചന്ദ്രാൎക്കതാരങ്ങളുടെ രശ്മികളിലും മാതംഗങ്ങളുടെ മദനവിലാസങ്ങളിലും ശ്രീയെ ഒരുപോലെ വിതരണംചെയ്യുന്നു. അനേകകാന്തിയോടുകൂടിയ ഈ ശരൽകാലഗുണലക്ഷ്മി വികസിതകുസുമങ്ങളാൽ അലംകൃതങ്ങളായ പത്മാകരങ്ങളിലാണു് അധികം വിളങ്ങുന്നതു്. സപ്തച്ഛദകുസുമഗന്ധം വഹിച്ചും ഭൃംഗങ്ങളുടെ സംഗീതമാധുരി കലൎന്നും ഇടവിടാതെ വീശുന്ന മന്ദമാരുതൻ മത്തദ്വിപങ്ങൾക്കു മദം വളൎത്തിയുംകൊണ്ടു് കാനനത്തെ ശോഭനമാക്കുന്നു. പത്മരേണുക്കൾ അണിഞ്ഞും തങ്ങളുടെ ചാരുവിശാലപക്ഷങ്ങൾ പരത്തിയുംകൊണ്ടു സരഃപ്രിയങ്ങളായ ഹംസങ്ങൾ ചക്രവാകങ്ങളോടുകൂടെ നദീപുളിനങ്ങളിൽ വന്നു ക്രീഡിക്കുന്നു. മദോല്കടങ്ങളായ

വരഗജങ്ങളിലും മദദപ്പിതങ്ങളായ ഗോസമൂഹത്തിലും തെളിഞ്ഞൊഴുകുന്ന നദീജലത്തിലുമായി വിഭജിക്കപ്പെട്ടു് ഈ ശരൽകാലലക്ഷ്മി ബഹുശോഭയോടെ പരിലസിക്കുന്നു. കാർമ്മേഘങ്ങൾ നീങ്ങിയ വാനത്തെത്തന്നെ വീക്ഷിച്ചും വിമുക്തങ്ങളായ തങ്ങളുടെ പീലികളാൽ വനശോഭയെ വിശിഷ്യ ശോഭിപ്പിച്ചുംകൊണ്ടു പ്രിയാസക്തങ്ങളായ മയൂരങ്ങൾ നിരുത്സാഹത്തോടെ നിൽക്കുന്നു. മനോജ്ഞഗന്ധികളും പ്രിയതരങ്ങളുമായ പുഷ്പങ്ങളുടെ അതിഭാരത്താൽ അഗ്രശാഖകൾ അവനമിക്കുന്നു. സുവർണ്ണകാന്തിയോടെ പുഷ്പിച്ചുനില്ക്കുന്ന വേങ്ങമരങ്ങൾകൊണ്ടു കാനനം നയനാഭിരാമംതന്നെ. പ്രിയാനുഗതങ്ങളും നളിനീപ്രിയങ്ങളും വനരതങ്ങളും മദോല്ക്കടങ്ങളും മദാലസങ്ങളുമായ ഗജോത്തമന്മാർ കാനനംതോറും യഥേച്ഛം വിഹരിക്കുന്നു. കരിങ്കാർ നീങ്ങി വാനം മിന്നുന്ന വാളിനു തുല്യം വിളങ്ങുന്നു. അതിപ്രവാഹം ശമിച്ചു നദികൾ കൃശങ്ങളായി. ദിക്കുകൾ തമോവിമുക്തങ്ങളായി പ്രകാശിക്കുന്നു. ശീതളനായ മന്ദപവനൻ എങ്ങും പ്രചരിക്കുന്നു. ചളിയായി കിടന്നിരുന്ന ഭൂമി മുഴുവൻ സൂര്യാതപത്താൽ ഇതാ വരണ്ടുകഴിഞ്ഞു. സാന്ദ്രരേണുക്കൾ പൊന്തി പറക്കുന്നു. അന്യോന്യവൈരികളായ നരാധിപന്മാർക്ക് അമർഷം പോക്കുവാൻ തക്ക സന്നാഹങ്ങൾ സംഭരിക്കേണ്ടുന്ന കാലമായി. ശരത്ഗുണം നിമിത്തം ശരീരശോഭ കൂടിയവയും മദോജ്ജൃംഭിതങ്ങളുമായ മഹാവൃഷങ്ങൾ മനസ്സുകുളൂത്തു പൊടിയിൽ മജ്ജനംചെയ്തുംകൊണ്ടു് യുദ്ധേച്ഛയോടെ ഗോവൃന്ദത്തിന്നിടയിൽ നിന്നു മുക്കറയിടുന്നു. വന്മദത്തോടെ വനത്തിൽ സഞ്ചരിക്കുന്ന കരിവരന്മാരെ പിന്തുടന്നു കരിണികൾ മദാലസതയാൽ മന്ദഗതികളായി ഭവിക്കുന്നു. സാരസങ്ങളാൽ നിർഭത്സിക്കപ്പെട്ടിട്ടെന്നപോലെ നദീതീരോപഗതങ്ങളായ ബഹികൾ ആത്മാലങ്കാരങ്ങളായ തങ്ങളുടെ പീലികൾ പരിത്യജിച്ചു് വിമദങ്ങളായി വ്യഥയോടെ തിരിച്ചുപോകുന്നു. കുളക്കോഴികൾ, ചക്രവാകങ്ങൾ മുതലായ ജലപക്ഷികളെ തങ്ങളുടെ ഉഗ്രഗജ്ജനത്താൽ ഭയപ്പെടുത്തി ഭിന്നിപ്പിച്ചുകൊണ്ടു മത്തഗജങ്ങൾ അംബുജവിഭൂഷിതങ്ങളായ സ

രസ്സുകരം മട്ടിച്ചു വെള്ളം കുടിക്കുന്നു. കന്മഷഹീനങ്ങളായ സൈകതങ്ങരം, പ്രസന്നവും പ്രശാന്തവുമായ ജലപ്രവാഹം, പക്ഷിവൃന്ദങ്ങരം, സാരസങ്ങളുടെ ആരവം എന്നിവയാൽ അത്യധികം രമ്യമായ കാട്ടുചോലയിൽ ഹംസങ്ങരം സസന്തോഷം വന്നുചേരുന്നു. നദികരം, ഘനങ്ങരം, പ്രസ്രവണങ്ങരം, മയൂരങ്ങരം, വഹ്നി, വായു എന്നിവയുടെ മദം ശമിച്ചു. ഗതോത്സവങ്ങളായ ഭേകങ്ങളുടെ ആരവം അടങ്ങി. അംബുധരങ്ങരം ആകാശത്തിൽ അണിനിരന്ന കാലം മുതൽ മാളങ്ങളിൽ ചെന്നൊളിച്ചുകിടന്നിരുന്ന ചിത്രവൎണ്ണങ്ങളോടുകൂടിയ മഹോരഗങ്ങരം ക്ഷുദാൎത്തങ്ങളായി മെലിഞ്ഞ ശരീരത്തോടെ മാളങ്ങരം വിട്ടു പുറപ്പെട്ടുതുടങ്ങി. തങ്കൽ പതിക്കുന്ന ചന്ദ്രന്റെ കരസ്പൎശമേററു പ്രസന്നതാരങ്ങളോടുകൂടിയ രാഗവതിയായ സന്ധ്യ സ്വയമേവ അംബരത്തെ ത്യജിക്കുന്നു. ഉദിച്ചുയരുന്ന ശശാങ്കനാകുന്ന സൌമ്യമുഖമണ്ഡലം, താരങ്ങളാകുന്ന ഉന്മിഷിതചാരുനേത്രങ്ങരം, വെൺനിലാവാകുന്ന പൂഞ്ചേല എന്നിവകൊണ്ടു സന്ധ്യ ശുക്ലാംശുകസംവൃതയായ ഒരു വനിതയെപ്പോലെ വിളങ്ങുന്നു. വിളഞ്ഞുകിടക്കുന്ന നെല്ലിൻകതിർ ഭുജിച്ചു സംതൃപ്തിയോടെ പറന്നുകൊണ്ടിരിക്കുന്ന സാരസചാരുപംക്തികരം നഭസ്സിൽ തൂങ്ങിക്കിടക്കുന്ന വാതാവധൂതങ്ങളായ മാലകരം പോലെ മോഹനസുരൂപങ്ങളായി ശോഭിക്കുന്നു. സുഖസുപ്തിയെ പ്രാപിച്ച ഏകഹംസത്തോടും ആമ്പൽനിരകളോടുംകൂടെ നിശ്ചലമായി വിളങ്ങുന്ന ഒരു മഹാഹ്രദംപോലെ പൂൎണ്ണചന്ദ്രനോടും നക്ഷത്രങ്ങളോടുംകൂടി അന്തരിക്ഷം ഘനങ്ങരം നീങ്ങി നിൎമ്മലമായി പ്രകാശിക്കുന്നു. ഹംസനിരകളാകുന്ന കിഴിഞ്ഞുവീണ മേഖലകരം, ഫുല്ലപങ്കജങ്ങളാകുന്ന ചൂടിയ മാലകരം എന്നിവകൊണ്ടു രമ്യശ്രീകലൎന്ന ഉത്തമവാപികരം സുവിഭൂഷിതകളായ യോഷമാരെപ്പോലെ ശോഭിക്കുന്നു. തൂൎയ്യവേണുസ്വനങ്ങളാൽ മിശ്രിതമായും ഉഷക്കാലവാതത്താൽ വിശിഷ്യ മൂൎഛിതമായും ഉള്ള പ്രവൃദ്ധശബ്ദം ദധിമഥനനാദവും ഗോവൃഷങ്ങളുടെ ധ്വനിയുമെന്നപോലെ പരസ്പരം പൂരിപ്പിക്കുന്നു. ശുഭ്രവും അമലവുമായ ക്ഷൌമപടംപോലെ പ്രകാ

ശിക്കുന്നതും മൃദുമാരുതൻ നിമിത്തം ചാഞ്ഞുലഞ്ഞുകൊണ്ടിരിക്കുന്നതുമായ കാശവ്രജങ്ങൾ നവകുസുമങ്ങളോടുകൂടെ നദീകൂലങ്ങളിൽ പരിലസിക്കുന്നു. മധുപാനശൌണ്ഡങ്ങളായ ഷൾപ്പദങ്ങൾ പ്രമത്തങ്ങളായി പ്രിയമാരോടൊന്നിച്ചു തിമുത്തു മദിച്ച് സരോജം വേങ്ങ തുടങ്ങിയ പുഷ്പങ്ങളുടെ പൊടി മണന്നതുംകൊണ്ടു ഗൌരകാന്തിയോടെ മാരുതനെ അനുയാനംചെയ്യുന്നു. ജലം പ്രസന്നമായി. അമ്പൽ നിരന്നു ശോഭിച്ചു ക്രൌഞ്ചങ്ങൾ കൂകിത്തുടങ്ങി. നെൽവയൽവിളഞ്ഞു മഞ്ഞളിച്ചു. വായു മൃദുവായി. ചന്ദ്രൻ വിമലനായി. ഇവയെല്ലാം വർഷകാലം അതീതമായെന്നതിന്നു മതിയായ തെളിവുകളാണ്. മീനങ്ങളാകുന്ന മേഖലകൾ അണിഞ്ഞ നദീവധുക്കൾ, കാന്തോപഭുക്താലസകളായ കാമിനിമാർ പ്രത്യൂഷകാലത്തിങ്കലെന്നപോലെ മന്ദം മന്ദം ഗമിക്കുന്നു. ചക്രവാകങ്ങളോടും ശൈവലങ്ങളോടുംകൂടി കാശപ്രകാശമാകുന്ന ദുകൂലങ്ങൾ ധരിച്ച് പത്രലതകൾകൊണ്ടലങ്കരിക്കപ്പെട്ടിട്ടുള്ള നദീമുഖങ്ങൾ വധൂമുഖങ്ങൾപോലെ ബഹുമോദം വളർത്തുന്നു. വേങ്ങ, ബാണവൃക്ഷം എന്നിവയുടെ കുസുമങ്ങൾകൊണ്ടു വിചിത്രതരം ശോഭിക്കുന്ന ഈ വനാന്തരത്തിൽ ദ്വിരേഫങ്ങൾ പ്രഹൃഷ്ടചിത്തരോടെ ഝങ്കാരം മുഴക്കുന്നു. പ്രചണ്ഡദണ്ഡനായ മന്മഥനൊ—ചാപധാരിയായി വനമാകെ തകർക്കുന്നു. സുവൃഷ്ടിയാൽ ലോകം തുഷ്ടികൊണ്ടു. നദികളും തടാകങ്ങളും പരിപൂർണ്ണങ്ങളായി. ധരിത്രി സസ്യസമൃദ്ധിയോടെ തെളിഞ്ഞു. തോയധരങ്ങൾ അംബരത്തെ പരിത്യജിച്ചു. കുരരീരവത്തോടും ചക്രവാകഗണത്തോടുംകൂടി സലിലാശയങ്ങൾ സുപ്രസന്നങ്ങളായി. വേങ്ങ, സപ്തപർണ്ണി, മന്ദാരം, ഉമ്മത്ത് എന്നിവയെല്ലാം ഗിരിസാനുക്കളിൽ നിരന്നു പുഷ്പിച്ചു. ഹംസങ്ങൾ, സാരസങ്ങൾ, ചക്രവാകങ്ങൾ, കുരരങ്ങൾ എന്നിവ നദീപുളിനങ്ങൾക്കു ഭംഗി നല്കുന്നു. ഹേ! രാജപുത്ര! അന്യോന്യവൈരികളായ നൃപന്മാർക്കു ജയേച്ഛയോടുകൂടെ ശത്രുസൈന്യത്തിന്നു നേരെ പുറപ്പെടേണ്ടുന്ന കാലമായി. അവർ ഒന്നാമതായി പുറപ്പെടുന്നത് ഈ കാലങ്ങളിലാണല്ലൊ. എന്നാൽ സുഗ്രീവന്നാകട്ടെ അന്യചിന്തയില്ല. യാ

ളൊരു പരിശ്രമവും അവൻ ചെയ്യുകാണുന്നില്ല. സീതയെ കാണാതെ ശോകാഭിഹതനായിത്തന്നെ ഈ നാലു മാസവും ഞാൻ നാലു നൂററാണ്ടുപോലെ കഴിച്ചുകൂട്ടി. അതിദുൎഗ്ഗമമായ ദണ്ഡകാരണ്യത്തെപ്പോലും ഒരു പൂങ്കാറിന്നു തുല്യമായി കരുതി ഒരു ചക്രവാകി ചക്രവാകത്തെയെന്നപോലെ ജനകജ എന്നെ അനുഗമിച്ചുവല്ലൊ. ആ പ്രാണപ്രിയയാകട്ടെ അപഹൃതയായി. നാടും വെടിഞ്ഞു. ഹേ! വീര! ഈവിധം ദുഃഖാൎത്തനായി വിപിനത്തിൽ നാൾ കഴിച്ചുപോരുന്ന എന്നിൽ പാൎത്ഥിവപുംഗവനായ സുഗ്രീവന്ന് ഒട്ടും കരുണയില്ലെന്നൊ. അനാഥൻ, രാജ്യഭ്രഷ്ടൻ, രാവണനാൽ ധൎഷിതൻ, ദീനൻ, ഹൃതഭാൎയ്യൻ ഇപ്രകാരമെല്ലാമാണ് എന്റെ സ്ഥിതി. ഈ കാരണങ്ങൾകൊണ്ടെല്ലാം ദുൎഗ്രഹനായ എനിക്കിപ്പോൾ ഇവനെ ഇവിടെ ശരണമായുള്ളു. ഹേ! പരന്തപ! തന്നിമിത്തം വാനരരാജാവും ദുരാത്മാവുമായ സുഗ്രീവന്നു ഞാൻ വശഗനായും ഭവിച്ചിരിക്കുന്നു. സീതാന്വേഷണത്തിന്നു കാലം നിൎണ്ണയിച്ച് ദൃഢപ്രതിജ്ഞ ചെയ്തിട്ടുള്ള ആ ദുൎമ്മതിക്കു ഇപ്പോൾ ആ ചിന്തപോലും ഇല്ലാതായി. ഹേ! രാജനന്ദന! നീ കിഷ്കിന്ധയിൽ പ്രവേശിച്ച് ഗ്രാമ്യസുഖങ്ങളിൽ സംസക്തനായുംകൊണ്ടു വസിക്കുന്ന മൂഢനും വാനരപുംഗവനുമായ സുഗ്രീവനൊട് ഇപ്രകാരം ഞാൻ പറഞ്ഞതായി പറയുക. ഉപപന്നമായ സമ്പത്തുമൂലം മുമ്പുപകാരം ചെയ്തിട്ടുള്ളവരെ തീരെ വിസ്മരിച്ച് പകരം അവൎക്ക് ആശാഭംഗത്തെ ചെയ്യുന്നവൻ പുരുഷാധമനാണെന്നു ലോകം ഉദ്ഘോഷിക്കുന്നു. ശുഭമായാലും അശുഭമായാലും ചെയ്ത പ്രതിജ്ഞക്കു ഭംഗം വരുത്താതെ നേർനടത്തുന്നവനാണ് പുരുഷോത്തമൻ. അവൻതന്നെയാണ് ശ്ലാഘ്യൻ. ഉപകാരത്തിന്നു പ്രത്യുപകാരം ചെയ്യാത്ത ഇങ്ങിനെയുള്ള കൃതഘ്നന്മാർ മരിച്ചാലും മാംസഭുക്കുകൾപോലും അവരുടെ ശരീരത്തെ തൊടുകയില്ല. വിദ്യുത്ഗണോപമങ്ങളും, കാഞ്ചനപുഷ്ഖങ്ങളുമായ എന്റെ തീക്ഷ്ണബാണങ്ങളുടെ രുചിയറിയേണമെന്ന ആഗ്രഹംകൊണ്ടായിരിക്കാം അവൻ ഇപ്രകാരം പ്രവൎത്തിക്കുന്നത്. എന്റെ കുലച്ച ജ്യാവിൽനിന്നു പുറപ്പെടുന്ന വജ്രനിസ്വനതുല്യ

മായ ഘോരനിർഘോഷം ഒരിക്കൽക്കൂടി കേൾക്കേണമെന്ന ഇച്ഛ അവന്നുണ്ടായിരിക്കാം. ഹേ! നൃപാത്മജ! വീരവീര! പരാക്രമശാലിയായ എനിക്ക് നിന്റെ സാഹായ്യവുംകൂടി ഉണ്ടെന്നറിഞ്ഞിട്ടും അവന്ന് ഒട്ടും കുലുക്കമില്ലല്ലൊ. ഹേ! പരപുരഞ്ജയ! തൻകാര്യം കഴിഞ്ഞു കൃതാൎത്ഥനായപ്പോൾ ഇനി ചെയ്യേണ്ടുന്നതെന്തെന്നൊ പ്രതിജ്ഞചെയ്തതെന്തിനെന്നൊ ഉള്ള ചിന്തപോലും പ്ലവഗേശ്വരന്നില്ലാതായി. നിശ്ചിതകാലവും അതീതമായി. വൎഷം കഴിഞ്ഞു. നാലു മാസവും തികഞ്ഞു. വാനരേശ്വരന്ന് കാൎയ്യചിന്തകൾ ഉള്ളിൽ കടന്നിട്ടുതന്നെയില്ല. സ്ത്രീജിതനായിത്തന്നെ അവൻ അഹോരാത്രം കഴിക്കുന്നു. ബന്ധുജനങ്ങളോടുകൂടെ ഇപ്പോഴും അവൻ കുടിച്ചു മദിക്കുന്നുണ്ടായിരിക്കാം. ശോകദീനന്മാരായ നമ്മളിൽ അവന്ന് ഒട്ടും ദയയില്ല. ഹേ! വത്സ! മഹാബല! നീ ചെന്ന് എന്റെ ക്രോധരൂപം ഇന്നവിധമാണെന്നു സുഗ്രീവനെ ധരിപ്പിക്കുക. ഹതനായ ബാലി പോയ മാൎഗ്ഗം അടഞ്ഞിട്ടില്ല. ഹേ! സുഗ്രീവ! ചെയ്ത പ്രതിജ്ഞയെ പാലിക്കു. ബാലിയെ അനുഗമിക്കേണ്ട. ഏകശരത്താൽ ബാലിയെ മാത്രമെ ഇപ്പോൾ നിഗ്രഹിച്ചിട്ടുള്ളു. എന്നാൽ സത്യത്തെ അതിക്രമിക്കുന്നവനും കൃതഘ്നനുമായ നിന്നെ കൂട്ടത്തോടെയാണ് കൊന്നൊടുക്കുക. അതിനാൽ ഹേ! വാനരേശ്വര! വിഹിതമായ കാൎയ്യത്തിൽ വേഗം ഏൎപ്പെടുക. ചെയ്ത പ്രതിജ്ഞയെ നിറവേറുക. ശാശ്വതമായ ധൎമ്മത്തെ പരിരക്ഷിക്കു. ഉഗ്രബാണങ്ങളേററു പ്രേതരാജപത്തനത്തിൽ ചെന്നു ബാലിയെ കാണ്മാൻ നീ തുനിയേണ്ട. ഹേ! ലക്ഷ്മണ! ഇതെല്ലാം നീ സുഗ്രീവനോടു ചെന്നുപറയുക." ക്രോധകാഠിന്യത്തോടും ദീനഭാവത്തോടുംകൂടെ ശ്രീരാഘവൻ പറഞ്ഞ ഈ വാക്കുകൾ കേട്ടു പ്രചണ്ഡപ്രതാപിയും മനുവംശജാതനുമായ ലക്ഷ്മണന്നു ഹരീശ്വരനിൽ അത്യധികം അമൎഷം അങ്കുരിച്ചു.

---

# സർഗ്ഗം-31

മന്മഥപീഡയേററ് ദീനാചേതസ്സും ശോകചകിതനുമായി ബ്ഭവിച്ചുള്ള തന്റെ പൂർവ്വജന്റെ ക്രോധം കണ്ടു നരേന്ദ്രപുത്രനായ ലക്ഷ്മണൻ ശ്രീരാഘവനോടിങ്ങിനെ വചിച്ചു. "ആര്യ! ഈ വാനരൻ സാധുവൃത്തിയിൽ വർത്തിക്കയില്ലെന്നോ. മേലിൽ ചെയ്യേണ്ടുന്ന കാര്യത്തെപ്പററി ഇവന്നു ലേശവും ചിന്തയില്ല. വാനരരാജ്യലക്ഷ്മി ഇവൻ ഭുജിക്കുമൊ എന്നു ഞാൻ സംശയിക്കുന്നു. ഇവന്റെ ബുദ്ധി അസന്മാർഗ്ഗത്തിലാണ് ചരിക്കുന്നതു്. നിന്തിരുവടി ചെയ്ത ഉപകാരത്തിന്നു പ്രത്യുപകാരമല്ല ഈ മൂഢൻ ചെയ്യുന്നതു്. പ്രത്യുപകാരം ചെയ്യേണമെന്ന ധർമ്മംപോലും മതിക്ഷയംനിമിത്തം ഗ്രാമ്യസുഖങ്ങളിൽ സക്തനായിരിക്കുന്ന ഇവൻ തീരെ വിസ്മരിച്ചുപോയി. ഹേ! വീര! വിഗുണനായ ഇവന്നു രാജ്യഭോഗം കൊടുത്തുകൂടാ. നിന്തിരുവടിയുടെ ക്രുദ്ധസായകങ്ങളേററു നിഹതനായി ഇവൻ അഗ്രജനെച്ചെന്നു കാണട്ടെ. ഹേ! സുധാർമ്മിക! തീവ്രദാരുണമായ എന്റെ കോപവേഗത്തെ അടക്കുവാൻ ഞാൻ ശക്തനാകുന്നില്ല. അസൽകൃതനും അസത്യവാദിയുമായ ഇവനെ ഉടൻതന്നെ ഞാൻ വധിക്കുന്നുണ്ടു്. വൈദേഹിയെ അന്വേഷിക്കേണ്ടുന്ന കാര്യം ഹരിപ്രവീരന്മാരുടെ സാഹായ്യത്തോടുകൂടി അംഗദൻ നിർവ്വഹിച്ചുകൊള്ളും" എന്നിപ്രകാരം പറഞ്ഞു പ്രചണ്ഡമായ രണരകോപത്തോടെ വില്ലും ശരവും ഉയർത്തിപ്പിടിച്ചു നില്ക്കുന്ന ലക്ഷ്മണനോട് പരവീരഹന്താവായ ശ്രീരാഘവൻ സാന്ത്വനമയം ഇങ്ങിനെ വചിച്ചു. "ഹേ! ലക്ഷ്മണ! നിന്നെപ്പോലുള്ള മഹാമതികൾക്കു പാപകർമ്മം ഒന്നുകൊണ്ടും വിഹിതമല്ല. സമ്യഗ്‌വിവേകത്തോടുകൂടി ഏതൊരുവൻ പാപമാർഗ്ഗത്തെ ഹനിക്കുന്നുവൊ അവനാണ് പുരുഷോത്തമൻ. മിത്രഹത്യാരൂപമായ മഹാപാപം ഹേ! സൌമിത്രെ! സാധുവൃത്തനായ നീ ആചരിക്കരുതു്. സുഗ്രീവനോടുള്ള പ്രീതിയും വേഴ്ചയും മുൻസ്ഥിതിയിൽതന്നെ എന്നും നിന്നിലുണ്ടായിരിക്കണം. കാലം വൈകിച്ചുവെന്നു കരുതി നീ അവനോടു

പരുഷവചനങ്ങൾ ഉർയ്യൂയോ രൂക്ഷമായി പെരുമാറുകയോ അരു ത്. ശാന്തവാക്കുകൾതന്നെ എന്നും ഉച്ചരിക്ക." അനന്തരം അഗ്ര ജൻ പറഞ്ഞതിന്നനുസരിച്ച് പുരുഷഷ്ഭനും വീരാഗ്രണിയും പര വീരഘാതിയുമായ ലക്ഷ്മണൻ കിഷ്കിന്ധാപുരിയിലേക്ക പുറപ്പെട്ടു. ഇന്ദ്രധനുസ്സിന്നു തുല്യമായ തൻെറ ചിത്രകാർമ്മുകവും നിശിതബാണ ങ്ങളും ധരിച്ച് കഠിനമായ കോപത്തോടും വാശിയോടുംകൂടെ ക പീശ്വരവേശ്മത്തെ ലക്ഷ്യമാക്കിയുംകൊണ്ട് അവൻ സഞ്ചരിച്ചു. മംഗളമതിയും പ്രാജ്ഞനും ഭ്രാതൃഹിതത്തിൽ നിരതനുമായ അവൻ പ്രളയാന്തകാലരുദ്രനെപ്പോലെ തീരെ ദുർന്നിരീക്ഷ്യനും ശൃംഗങ്ങളോ ടുകൂടി സഞ്ചരിക്കുന്ന മന്ദരപർവ്വതംപോലെ മഹാ പ്രതാപിയുമായി പ്രകാശിച്ചു. പറഞ്ഞ വാക്കിന്ന് ഒട്ടും ഭംഗംവരാതവണ്ണം ഉത്ത രോത്തരം പ്രവർത്തിക്കുന്നവനും ബുദ്ധികൊണ്ടു ബൃഹസ്പതിക്കു തുല്യ നുമായ ലക്ഷ്മണൻ കാമക്രോധംനിമിത്തമുണ്ടായ തൻെറ ഭ്രാതാവി ൻെറ തീവ്രവഹ്നിയാൽ ആവൃതനായി പ്രഭഞ്ജനന്നു തുല്യം ഉഗ്രതരം യാനംചെയ്തു. കാര്യഗൌരവംനിമിത്തം അതിശീഘ്രമായി സഞ്ച രിച്ചുകൊണ്ടിരുന്ന അവൻെറ ആ യാത്രയിൽ കുതിച്ചുപായുന്ന മത്തേഭപത്തിൻെറ പാദപതനമേററിട്ടെന്നപോലെ അസംഖ്യം ശിലകൾ ശകലിതമായി. സാലങ്ങൾ, താലങ്ങൾ, കർണ്ണികാരങ്ങൾ തുടങ്ങിയ തരുസമൂഹങ്ങൾ പുഴങ്ങിവീണു. അദ്രികൂടങ്ങൾ ഇടി ഞ്ഞുതിർന്നു. ഇങ്ങിനെ ത്വരയോടെ സഞ്ചരിച്ച് ഇക്ഷ്വാകുകുലശാ ർദ്ദൂലനായ ലക്ഷ്മണൻ വാനരബലങ്ങളാൽ ചുററപ്പെട്ടതും ദുർഗ്ഗങ്ങ ളോടു കൂടിയതും മഹാദ്രികൾക്കിടയിൽ സ്ഥിതിചെയ്യുന്നതുമായ കിഷ്കിന്ധയെ ദർശിച്ചു. ദുർമ്മദനായ സുഗ്രീവനെ ചിന്തിച്ച ചിന്തി ച്ച് ക്രോധത്താൽ സ്ഫുരിതോഷ്ഠനായിത്തീർന്ന സൌമിത്രി പുരിക്കു ചുററും ബലശാലികളായ ബഹുവാനരന്മാരെ വീക്ഷിച്ചു. അവർ പുരുഷഷ്ഭനായ സൌമിത്രിയേയും കണ്ടു. ഉടൻ വൻപാറകൾ പുഴക്കിയെടുത്തും വൃക്ഷശാഖകൾ ഒടിച്ചുപിടിച്ചുംകൊണ്ട് മഹാഗ ജങ്ങളെപ്പോലെ അതിവഭയങ്കരന്മാരായ അവർ ലക്ഷ്മണനെ ഉഗ്ര ദൃഷ്ടികളോടെ വീക്ഷിച്ചു. ഇങ്ങിനെ വിവിധായുധങ്ങൾ കരസ്ഥ

മാറി പ്രഹരോദ്യുക്തരായി നിരന്നുനില്ക്കുന്ന ആ വാനരസംഘത്തെ കണ്ടപ്പോൾ ഉഗ്രപ്രതാപിയും രണകൎക്കശനുമായ ലക്ഷ്മണന്റെ ക്രോധം ദ്രുഷ്ടമായ ഇന്ധനത്താൽ പാവകനെപ്പോലെ ഉജ്ജ്വലിച്ചു. ദുസ്സഹമായ ക്രോധംനിമിത്തം അന്തകനു തുല്യാതിരെ ദുന്നിരീക്ഷ്യനായിനിന്ന സൌമിത്രിയെ കണ്ടു സൎവ്വ വാനരന്മാരും ഒന്നുപോലെ ഭയപ്പെട്ടു. ഉടനെ ആ ഹരിപുംഗവന്മാർ സുഗ്രീവമന്ദിരത്തിൽ പ്രവേശിച്ചു അടക്കവെയ്യാത്ത ഭയസംഭ്രമത്തോടെ ലക്ഷ്മണൻ ക്രുദ്ധനായിരിക്കുന്നുവെന്ന വൃത്താന്തം വാനരേശ്വരനോടുണൎത്തിച്ചു. എന്നാൽ കാമവിവശനായി താരയോടൊന്നിച്ചു സ്വൈരസല്ലാപത്തിൽ ലയിച്ചിരുന്ന വാനരേശ്വരന്റെ കൎണ്ണങ്ങളിൽ ഈ വചനങ്ങളൊന്നും കടന്നതേയില്ല. ഈ ഉദന്തങ്ങളെല്ലാം കേട്ടു കുഞ്ജരമേഘസന്നിഭന്മാരും പൎവ്വതതുല്യഭയങ്കരരുമായ അസംഖ്യം വാനരപുംഗവന്മാർ നദീപ്രവാഹംപോലെ ശൈലഗൃഹകൾവിട്ടിറങ്ങി പ്രാകാരസമീപം ചെന്നുനിന്നു. അവരെല്ലാം ഒരുപോലെ വികൃതദൎശനന്മാരും നഖം ദന്തം എന്നീ ആയുധങ്ങൾകൊണ്ടു ഭൃശദാരുണന്മാരും ശാൎദ്ദൂലതുല്യം മഹാദൎപ്പിതരുമായിരുന്നു. അതിൽ ചിലൎക്കു പത്താനകളുടെ ശക്തിയുണ്ടു. നൂറാനകൾക്കു തുല്യം ബലമുള്ളവരും ആ കൂട്ടത്തിലുണ്ടു. ആയിരം വരഗജങ്ങൾക്കു തുല്യം ബലമുള്ള മഹാവീരരും എത്രയെങ്കിലുമുണ്ടു. വായുതുല്യം അപ്രമേയമായ വേഗത്തോടുകൂടിയവരും അസംഖ്യമുണ്ടു. മഹാമേഘത്താൽ ആകാശംപോലെ സുഗ്രീവസേനയാൽ കാനനം മുഴുവൻ ക്ഷണകാലത്തിന്നുള്ളിൽ മൂടപ്പെട്ടു. ചന്ദ്രമസ്സു നക്ഷത്രങ്ങളെയെന്നപോലെ രാജശാസനമനുസരിച്ചു വൻമരങ്ങൾ പുഴക്കിയെടുത്തുകൊണ്ടു നഗരദ്വാരം കാത്തുനില്ക്കുന്ന ആ വാനരബലങ്ങളെ ക്രോധതാമ്രാക്ഷനായ ലക്ഷ്മണൻ പ്രാപിച്ചു. പ്രാകാരസമീപം അണിനിരന്നുനില്ക്കുന്ന സത്വസമ്പന്നരായ ആ വാനരന്മാരെ കണ്ടു മഹാമതിയും നരശാൎദ്ദൂലനുമായ ലക്ഷ്മണൻ ഏറ്റവും ക്രുദ്ധനായി. ആൎത്തമാനസനായ തന്റെ പൂൎവ്വജന്റെ താല്ക്കാലികസ്ഥിതിയേയും വാനരേശ്വരനായ സുഗ്രീവന്റെ പ്രമാദത്തേയും ചിന്തിച്ചു

ചിന്തിച്ച് ആ വീരപുംഗവൻ പ്രവൃദ്ധമായ രോഷത്തിന്ന വശംവദനായി. തന്നിമിത്തം ശാർദ്ദൂലവിക്രമനായ ലക്ഷ്മണൻ ചുട്ടനിവന്ന ദീർഘനിശ്വാസത്തോടും സാരക്തലോചനങ്ങളോടുംകൂടെ ധൂമപരീതമായ വഹ്നിയെപ്പോലെ പ്രോജ്വലിച്ചു. ബാണമുനകളാകുന്ന ജിഹ്വാകൾ, സായകങ്ങളാകുന്ന ഫണസമൂഹങ്ങൾ, സ്വതേജസ്സാകുന്ന വിഷജ്വാല എന്നിവകൊണ്ട് വീരോന്മാഥിയായ സൌമിത്രി അഞ്ചുതലനാഗംപോലെ അത്യന്തം ഭയങ്കരനായി. പ്രദീപ്താഗ്നിപോലെ ദുരാസദനും ക്രുദ്ധസർപ്പത്തെപ്പോലെ ഭീകരനുമായ ലക്ഷ്മണനെക്കണ്ട് അംഗദൻ പരിത്രസ്തനായി. ഇങ്ങിനെ അവൻ വിഷമിച്ചുനില്ക്കെ മഹായശസ്വിയും ക്രോധതാമ്രാക്ഷനുമായ സുമിത്രാത്മജൻ അവനോടിങ്ങിനെ പ്രവചിച്ചു. "ഹേ! വത്സ! നീ ചെന്നു സുഗ്രീവനോട് എന്റെ ആഗമനത്തെ പറയുക. അരിന്ദമനും ഭ്രാതൃവ്യസനസംതപ്തനുമായ രാമാനുജൻ ഇതാ പുരദ്വാരത്തിൽ വന്നു നിൽക്കുന്നു. അവൻ പറയുന്നതു നന്നെന്നു തോന്നുന്നപക്ഷം അപ്രകാരം പ്രവർത്തിക്ക. ഹേ! അംഗദ! ഈ വിവരം സുഗ്രീവനെ അറിയിച്ചു നീ വേഗം തിരിച്ചുപോരിക." ലക്ഷ്മണന്റെ ഈ വാക്കുകൾ കേട്ട് ശോകസംഭ്രാന്തനായ അംഗദൻ അതിതൂർണ്ണം സുഗ്രീവസന്നിധിയിൽ ചെന്നു വന്ദിച്ച് ലക്ഷ്മണൻ ഗോപുരദ്വാരത്തിൽ വന്നുനില്ക്കുന്നുണ്ടെന്ന വിവരം ഉണർത്തിച്ചു. അവൻ തന്റെ പിതാവിന്റെ കാല്ക്കൽ വീണു വീണ്ടും വീണ്ടും സംഗതികൾ വിവരിച്ചു. തന്റെ മാതാവിന്റെയും രുമയുടെയും ചരണങ്ങൾ തൊട്ടുകുമ്പിട്ട് അവരേയും വൃത്താന്തം ധരിപ്പിച്ചു. എത്രതന്നെ പറഞ്ഞിട്ടും നിദ്രാമദനും കാമോന്മത്തനുമായ സുഗ്രീവന്ന് ഒട്ടും ഉണർവ്വുണ്ടായില്ല. വാനരന്മാരാകട്ടെ ലക്ഷ്മണനെക്കണ്ട് ഭയവിമോഹിതചേതസ്സുകളായി കിലുകിലഘോഷം മുഴക്കിക്കൊണ്ടിരുന്നു. ചിലർ ഭയന്നു വിറച്ച് അട്ടഹാസംചെയ്തു. മററുചിലർ അങ്ങുമിങ്ങും പാഞ്ഞ് ഗിരിനിർഝരഘോഷംപോലെയും സിംഹനാദംപോലെയും വജ്രാശനിപോലെയും ഉഗ്രനാദം മുഴക്കി. മദവിഹ്വലനും വ്യാകലസ്രഗ്വിഭൂഷിതനുമായ സുഗ്രീവൻ ഈ ഘോഷങ്ങളെല്ലാം കേട്ട്

പെട്ടെന്നു നിദ്ര കൈവിട്ടു. തത്സമയം അവൻ അംഗദൻ പറയുന്ന വാക്കുകൾ ഒരുവിധം കേട്ടു. അംഗദനോടൊരുമിച്ചു രാജസന്നിധിയിൽ ചെന്നിട്ടുള്ള സുസമ്മതരും ഉദാരദൎശനന്മാരുമായ പ്ലവഗേശ്വരന്റെ അമാത്യപ്പരിഷകളും ലക്ഷ്മണൻ വന്നിട്ടുണ്ടെന്നുള്ള സംഗതി സുഗ്രീവനോടുണർത്തിച്ചു. അനന്തരം അവർ ധൎമ്മാൎത്ഥസംയുക്തമായ സാമവാക്കുകൾ ഉരചെയ്തു സുഗ്രീവനെ പ്രസാദിപ്പിച്ചുകൊണ്ട് ഇന്ദ്രസന്നിധിയിൽ അമരന്മാരെന്നപോലെ കപീശ്വരാന്തികം സ്ഥിതിചെയ്തു. "സത്യസന്ധരും ഉദാരബുദ്ധികളുമായ രാമലക്ഷ്മണന്മാരുടെ വയസ്യഭാവം ഹേ! പ്ലവഗേശ്വര! നിന്തിരുവടിക്കു ലബ്ധമായി. തന്നിമിത്തം ഹേ! രാജൻ! അങ്ങേക്കു രാജ്യവും രാജ്യലക്ഷ്മിയും സിദ്ധിക്കയും ചെയ്തു. ഗംഭീരാശയരും ഭൂമി മുഴുവൻ ഭരിപ്പാൻതക്ക സമൎത്ഥരുമായ അവരിൽ ഇളയവൻ—ലക്ഷ്മണൻ—ഇതാ ധനുഷ്പാണിയായി നഗരദ്വാരത്തിൽ വന്നു നില്ക്കുന്നു. സൎവ്വ വാനരന്മാരും ആ വീരകേസരിയെ കണ്ടു ഭയന്നു് ഘോരതരം മുറവിളിക്കുന്നു. ശ്രീരാഘവന്റെ ആജ്ഞയനുസരിച്ച് വീരശ്രീകനായ ആ പുരുഷപുംഗവൻ ഉത്സാഹമാകുന്ന മഹാരഥത്തിൽ കയറി വാക്യമാകുന്ന സാരഥിയോടുകൂടി ഗോപുരദ്വാരത്തിൽ വന്നു ചേൎന്നിരിക്കുന്നു. ഹേ! രാജൻ! താരേയനായ അംഗദനെ ആ രണശ്ശൂരൻതന്നെയാണ് നിന്തിരുവടിയുടെ സന്നിധിയിലേക്കു പറഞ്ഞയച്ചതു്. ഹേ! പ്ലവഗേശ്വര! രോഷസംരക്തലോചനനായി ആ മഹാത്മാവു് ഇപ്പോഴും അവിടെത്തന്നെ നില്ക്കുന്നുണ്ടു്. ഹേ! വിക്രമരാശെ! വാനരസമൂഹത്തെ മുഴുവൻ ചുട്ടു ഭസ്മമാക്കത്തക്കവണ്ണമുള്ള ക്രോധം ആ ഗംഭീരപുരുഷന്റെ നേത്രങ്ങളിൽ സ്ഫുരിക്കുന്നു. ഹേ! രാജൎഷഭ! ബന്ധുമിത്രസമേതം നിന്തിരുവടി വേഗം ചെന്നു് ആ വീരപുംഗവനെ നമസ്കരിക്കുക. സൌമ്യവാക്കുകൾകൊണ്ടഭിവാദ്യംചെയ്തു് നിന്തിരുവടി അദ്ദേഹത്തെ പ്രശാന്തനാക്കുക. ഹേ! വിക്രമരാശെ! എഴുനില്ക്കുക. ധൎമ്മാത്മാവായ രാമചന്ദ്രന്റെ ഹിതം എന്തോ ആയതു് അങ്ങുന്നു നിൎവ്വഹിക്കു. പ്രതിജ്ഞയെ നിറവേററി സത്യസന്ധനെന്ന പേർ നിന്തിരുവടി നിലനിൎത്തുക."

---

# സൎഗ്ഗം-32

രാമാനുജനായ ലക്ഷ്മണൻ നന്ന ക്രുദ്ധിച്ചിരിക്കുന്നുവെന്ന വിവരം അംഗദനിൽനിന്നും തൻെറ സചിവന്മാരിൽനിന്നും മനസ്സിലായപ്പോൾ സുഗ്രീവൻ താൻ ഇരുന്നിടത്തിൽനിന്നു സസംഭ്രമം എഴുന്നേററു. അനന്തരം മന്ത്രാഭിജ്ഞനായ ആ വാനരപുംഗവൻ മന്ത്രകുശലന്മാരായ തൻെറ മന്ത്രിപ്രഭൃതികളെ നോക്കി ഗുരുലാഘവചിന്തയോടെ ഈവിധം വചിച്ചു. ഹേ! സചിവന്മാരെ! ഞാൻ ലക്ഷ്മണനെ ദൂഷിക്കയൊ ആ പ്രഭുവിന്ന് അഹിതമായിവല്ലതും പ്രവൃത്തിക്കയൊ ഉണ്ടായിട്ടില്ല. പിന്നെ ആ മഹാനുഭാവൻ എൻെറ നേരെ ഈവിധം ക്രുദ്ധിപ്പാൻ കാരണമെന്തു? എന്നെ അവമാനിപ്പാൻ ലാക്കുനോക്കിയിരിക്കുന്ന ദുർബ്ബുദ്ധികളായ എൻെറ വൈരികളിൽ വല്ലവരും പക്ഷെ എന്നെപ്പററി ലക്ഷ്മണനോടു ഏഷണിപറഞ്ഞിരിക്കാം. ലക്ഷ്മണൻെറ ക്രോധത്തിന്നു കാരണമെന്തെന്നാണ് നമുക്കു മുമ്പിൽ ചിന്തിക്കേണ്ടതു്. പിന്നീട് വേണ്ടുന്നതു പ്രവൃത്തിക്കാം. വാസ്തവം പറയുകയാണെങ്കിൽ ശ്രീരാഘവനേയൊ ലക്ഷ്മണനേയൊ എനിക്കു ലേശം ഭയമില്ല. അകാരണമായി മിത്രങ്ങൾ പരിഭവിക്കുന്നുവെങ്കിൽ അതു മനസ്സിന്നു വല്യതായ പരിതാപമല്ലെ. മിത്രങ്ങളെ സമ്പാദിക്കയെന്നതു് എത്രയും സുകരമാണ്. എന്നാൽ ആ വേഴ്ചയെ പരിപാലിക്കുവാനാണ് വളരെ പ്രയാസം. ചിത്തചാഞ്ചല്യംനിമിത്തം ഒരുവന്ന് ഉററബന്ധുവോടുള്ള പ്രീതിയുംകൂടി അല്പകാരണംകൊണ്ടു ഭേദിക്കുന്നു. ഈ സംഗതിയോൎക്കുമ്പോഴാണ് എനിക്കു മഹാത്മാവായ രാഘവനിൽ ഭയം ജനിക്കുന്നതു്. ഉപകാരത്തിന്നു പകരം അപകാരംചെയ്വാൻ ഞാൻ ശക്തനല്ല." സുഗ്രീവൻ പറഞ്ഞവസാനിപ്പിച്ച ഈ വാക്കുകൾ കേട്ടു് ആഞ്ജനേയനും ഹരിപുംഗവനുമായ ഹനുമാൻ അമാത്യപരിഷകൾ ചുഴന്നുനിന്നിരുന്ന ആ സംഘത്തിൽ തൻെറ അഭിപ്രായം ഇങ്ങിനെ പറഞ്ഞു. "ഹേ! ഹരിഗണേശ്വര! എത്രയും

സാരമായ ഈ ഉപകാരം ചെയ്തിട്ടുള്ള ശുദ്ധമതിയായ നിന്തിരുവടിയുടെ സൗഹൃദത്തിനെ നിന്തിരുവടി വിസ്മരിക്കാത്തതിൽ എന്തൊരാശ്ചൎയ്യമാണുള്ളതു്. വീരാഗ്രണിയായ ശ്രീരാഘവൻ ഒട്ടും ചഞ്ചലാ കൂടാതെ നിന്തിരുവടിക്കുവേണ്ടി ശക്രതുല്യപരാക്രമനായ ബാലിയെ പോരിൽ നിഗ്രഹിച്ചുവല്ലൊ. ഇതാലോചിക്കുമ്പോൾ പ്രണയം നിമിത്തമാണ് ഇപ്പോൾ ശ്രീരാഘവൻ നിന്തിരുവടിയോടു ക്രുദ്ധിച്ചിരിക്കുന്നതെന്നു നിശ്ചയമാണ്. പരവീരഘാതിയായ ആ പുരുഷപുംഗവൻ തന്റെ ഭ്രാതാവായ ലക്ഷ്മണനെ നിന്തിരുവടിയുടെ സമീപത്തേക്കയച്ചിട്ടുള്ളതും ആ കാരണംകൊണ്ടുതന്നെ. ഹേ! കപികുലസത്തമ! കാലജ്ഞനായ അങ്ങുന്നു് പ്രമാദംനിമിത്തം കാലംപോയതറിഞ്ഞില്ല. ഉമ്മത്തും പാലയും പൂത്തു. സുപ്രസന്നകാന്തിയോടെ ഇതാ ശരത്കാലവും വന്നണഞ്ഞു. മേഘങ്ങൾ ആകാശത്തെ വിട്ടുമാറി. ഗ്രഹതാരങ്ങൾ നിൎമ്മലമായി പ്രകാശിക്കുന്നു ദിക്കുകളും സരിത്തുകളും ഒരുപോലെ തെളിഞ്ഞുകഴിഞ്ഞു. എന്നിട്ടും നിന്തിരുവടി രാമകാൎയ്യത്തെപ്പററി യാതൊന്നും ചിന്തിക്കുന്നില്ലല്ലൊ. ഹേ! ഹരീശ്വര! നിന്തിരുവടി പ്രമാദംനിമിത്തം മതിമറന്നുപോയെന്നു കരുതിയാണു് ലക്ഷ്മണൻ ഇപ്പോൾ ഇവിടെ ആഗതനായിരിക്കുന്നതു്. ഭാൎയ്യാവിരഹം നിമിത്തം നന്ന പരിതപിക്കുന്ന മഹാത്മാവായ ശ്രീരാഘവൻ അന്യൻമുഖേന പറയുന്ന ഈ പരുഷവചനങ്ങൾ നിന്തിരുവടി കാൎയ്യമായിട്ടു കരുതരുതു്. ഹേ! രാജൻ! അപരാധിയായ നിന്തിരുവടി വേഗം ചെന്നു് ആ മഹാത്മാവിനെ ഹൃദയപൂൎവ്വം അഞ്ജലിചെയ്ക. ആ പ്രഭുവെ പ്രസാദിപ്പിക്കുക. ധൎമ്മജ്ഞന്മാരായ മന്ത്രിമാർ പാൎത്ഥിവനോടു് ഹിതം പറയുകയാണു് വേണ്ടതു്. ഹേ! രാജൻ! തന്നിമിത്തമാണു് ഞാൻ നിന്തിരുവടിയുടെ മുമ്പാകെ വന്നുനിന്നു് നിർഭയമായി ഇങ്ങിനെ വചിക്കുന്നതു്. ശ്രീരാഘവൻ ക്രുദ്ധിച്ചു വില്ലെടുക്കുന്നുവെങ്കിൽ ദേവദാനവന്മാരൊ ഗന്ധൎവ്വയക്ഷന്മാരൊ ആ വീരനെതിരല്ല. ജഗത്തു മുഴുവൻ ആ പുരുഷപുംഗവന്നു കീഴടങ്ങിയേ ഉള്ളു. പ്രസന്നനായ ഒരുവനെ വീണ്ടും കോപകലുഷിതനാക്കിത്തീൎക്കുന്നതു് ഒന്നുകൊണ്ടും

നന്നല്ല. വിശേഷിച്ചും ചെയ്ത ഉപകാരത്തെ വിസ്മരിക്കാത്ത കൃതജ്ഞന്ന് ഇത് ഒരിക്കലും വിഹിതമല്ല. പുത്രമിത്രങ്ങളോടുകൂടെ നിന്തിരുവടി വേഗം ചെന്ന് ആ മഹാത്മാവെ കൈവണങ്ങുക. അങ്ങുന്നു ചെയ്ത പ്രതിജ്ഞയെ നിറവേററുക. ഭാൎയ്യ ഭൎത്താവിന്നെന്നപോലെ നിന്തിരുവടി അദ്ദേഹത്തിന്നു കീഴ്വഴങ്ങുക. ഹേ! കപീന്ദ്ര! രാമലക്ഷ്മണന്മാരുടെ ശാസനം അങ്ങുന്നു മനസ്സുകൊണ്ടുപോലും അനാദരിക്കരുത്. ഇന്ദ്രതുല്യപരാക്രമിയായ ആ ശ്രീരാഘവന്റെ മഹാശക്തി നിന്തിരുവടിക്കറിഞ്ഞുകൂടാത്തതല്ല.

---

## സൎഗ്ഗം-33

അനന്തരം പരവീരഹന്താവായ ലക്ഷ്മണൻ രാമശാസനം കൈക്കൊണ്ടു കിഷ്കിന്ധാപുരിയിൽ പ്രവേശിച്ചു. പുരദ്വാരം കാത്തുനിൽക്കുന്ന ഭീമകായന്മാരും ബലശാലികളുമായ സൎവ്വ വാനരന്മാരും ദാശരഥിയെക്കണ്ടു കൈകൂപ്പിനിന്നതെയുള്ളൂ. ക്രോധകാഠിന്യത്തോടെ നിശ്വസിച്ചുകൊണ്ടിരുന്ന ദശരഥാത്മജനെക്കണ്ടപ്പോൾ ഭയംനിമിത്തം അവർ സംഭ്രാന്തചിത്തരായി. അവരിൽ ആൎക്കും ലക്ഷ്മണനെത്തടുപ്പാൻ ധൈൎയ്യമുണ്ടായില്ല. ശ്രീമാനായ സൌമിത്രിയാകട്ടെ—കോട്ടക്കകം കടന്നുചെന്ന് യഥേഷ്ടം പുഷ്പിച്ചു ദിവ്യശോഭയോടെ വിളങ്ങുന്ന രമ്യകാനനങ്ങളും കാഞ്ചനമയങ്ങളും രത്നൌഘങ്ങൾകൊണ്ടു സവിശേഷം പരിലസിക്കുന്നവയുമായ പത്തനപംക്തികളും വീക്ഷിച്ചു. ഹൎമ്മ്യപ്രാസാദങ്ങൾ, മനോഹരങ്ങളായ അസംഖ്യം വാണിജ്യവീഥികൾ എന്നിവകൊണ്ടു പുരം വിചിത്രതരം ശോഭിച്ചുകൊണ്ടിരുന്നു. സൎവ്വാഭീഷ്ടങ്ങളേയും പ്രദാനം ചെയ്യുന്നവയൊ എന്നു തോന്നുമാറ് കാമ്യതരുക്കൾ എത്രയെങ്കിലും അവിടെ പൂത്തു കാച്ചു നിന്നിരുന്നു. ദേവഗന്ധൎവ്വന്മാരുടെ സന്താനങ്ങളും കാമരൂപികളും പ്രിയദൎശനന്മാരും ദിവ്യമാല്യാംബരധാരികളുമായ അനേകശതം വാനരന്മാർ അവിടമെങ്ങും സഞ്ചരിച്ചു

കൊണ്ടിരുന്നു. ഉത്തമഗന്ധവും വിചിത്രശോഭയുമുള്ള അകിൽ, ചന്ദനം, പത്മം തുടങ്ങിയ വിശിഷ്ടവസ്തുക്കളുടെ പരിമളവും മദ്യഗന്ധവും സൎവ്വത്ര വ്യാപിച്ചുകൊണ്ടിരുന്നു. നിസ്സീമകാന്തിയോടുകൂടിയ ആ പുരിയിൽ നിൎമ്മലജലം നിറഞ്ഞൊഴുകുന്ന അസംഖ്യം നദിനദങ്ങളും മഹാഭാഗനായ സുമിത്രാത്മജൻ കാണുകയുണ്ടായി. രാജമാൎഗ്ഗത്തിൽ നിൎമ്മിക്കപ്പെട്ടിട്ടുള്ള അംഗദൻ, മൈന്ദൻ, ദ്വിവിദൻ, വിദ്യുന്മാലി, ഗവയൻ, ഗവാക്ഷൻ, ഗജൻ, ശരഭൻ, സൂൎയ്യാക്ഷൻ, സമ്പാതി, സുബാഹു, വീരബാഹു, ഹനുമാൻ, മഹാമനസ്കനായ നളൻ, സുഷേണൻ, കുമുദൻ, ജാംബവാൻ, താരൻ, സുപാടലൻ, സുനേത്രൻ, നീലൻ, ദധിമുഖൻ തുടങ്ങിയ അസംഖ്യം കപിമുഖ്യന്മാരുടെ അതിവരമ്യങ്ങളും അത്യുന്നതങ്ങളുമായ പത്തനങ്ങളും കണ്ടു കകുൽസ്ഥാത്മജൻ സഞ്ചരിച്ചു. എത്രയും ദൃഢമായും ശ്ലാഘ്യമായും നിൎമ്മിക്കപ്പെട്ടവയായിരുന്നു ആ മന്ദിരങ്ങൾ. പാണ്ഡുരമേഘംപോലെ പരിശോഭിക്കുന്നതും ദിവ്യമാല്യങ്ങളാൽ അലങ്കരിക്കപ്പെട്ടതുമായ ആ പുരം ധനധാന്യങ്ങളെക്കൊണ്ടും തരുണീരത്നങ്ങളെക്കൊണ്ടും വിശിഷ്യ പ്രകാശിച്ചുകൊണ്ടിരുന്നു. വെൺമുകിൽപോലെ കാന്തിയുള്ള പ്രാകാരങ്ങൾകൊണ്ടു തീരെ ദുഷ്പ്രാപമായ ആ കപീശ്വരവേശ്മം മഹേന്ദ്രഹൎമ്മ്യംപോലെ സുമനോഹരമായിരുന്നു. കൈലാസകൂടംപോലെ, അത്യുന്നതവും ശുഭ്രവുമായ അസംഖ്യം പ്രാസാദശിഖരങ്ങൾകൊണ്ടു രമ്യവുമായ ആ വാനരേന്ദ്രമന്ദിരം അത്യൎത്ഥം വിളങ്ങിയിരുന്നു. മഹേന്ദ്രദത്തങ്ങളും മഹാശ്രീയോടുകൂടിയവയും നീലജീമൂതംപോലെ പരിലസിക്കുന്നവയും നിറയെ പുഷ്പിച്ചുനില്ക്കുന്നവയുമായ കാമ്യതരുക്കളും അവയുടെ രമ്യഛായയും കിഷ്കിന്ധാപുരിയെ സുപ്രസന്നമാക്കിത്തീൎത്തിരുന്നു. ബലശാലികളും ശസ്ത്രപാണികളുമായ അനേകം വാനരന്മാർ നഗരദ്വാരങ്ങൾ കാത്തുനിന്നിരുന്നു. വെളുത്ത മാല്യങ്ങൾകൊണ്ടലങ്കരിച്ച് വെണ്മയോടെ വിളങ്ങുന്ന ആ കാഞ്ചനഗോപുരങ്ങളെല്ലാം കടന്നു തേജോനിധിയായ ലക്ഷ്മണൻ യാതൊരു തടസ്ഥവുംകൂടാതെ മഹാഭ്രത്തെ ഭാസ്കരനെന്നപോലെ കപീശ്വരവേശ്മത്തെ പ്രാപിച്ചു.

വാനരന്മാരാൽ സുനിബിഡവും ഏഴുനില ഹർമ്മ്യങ്ങളോടുകൂടിയതുമായ ഓരോ സൌധവും കടന്നുകടന്നു ലക്ഷ്മണൻ മഹത്തും സമൃദ്ധവുമായ സുഗ്രീവാന്തഃപുരത്തേയും ദർശിച്ചു. വിശിഷ്ടാസ്തരണങ്ങൾ വിരിച്ചിട്ടുള്ള കാഞ്ചനമയമായ പര്യങ്കങ്ങൾ, വെള്ളികട്ടിലുകൾ, വരാസനങ്ങൾ മുതലായവകൊണ്ട് അന്തഃപുരം കമനീയമായിരുന്നു. വാദ്യതാളധ്വനികളും കർണ്ണാനന്ദകരമായ വീണാരവവും ചുററും വ്യാപിച്ചുകൊണ്ടിരുന്നു. മധുരമനോരമങ്ങളായ ആ മൃദുസ്വനങ്ങളെ മഹാബലനായ ലക്ഷ്മണൻ സാനന്ദം ആസ്വദിച്ചു. രൂപയൌവനദൃപ്തികളായ അസംഖ്യം വാനരസ്ത്രീകളേയും ലക്ഷ്മണൻ അവിടെ ദർശിച്ചു. അഭിമാനസമ്പന്നകളും ചിത്രമാല്യാഢ്യകളും വിശിഷ്ടഭൂഷണങ്ങളാൽ അലംകൃതകളുമായ ആ വനിതാരത്നങ്ങൾ അവിടെ യഥേഷ്ടം വിഹരിച്ചുകൊണ്ടിരുന്നു. അസംതൃപ്തകളോ വ്യഗ്രചിത്തകളോ ആയി അവിടെ ആരും ഉണ്ടായിരുന്നില്ല. സന്തുഷ്ടിയും വിഭവവൃദ്ധിയുംകൊണ്ടു പ്രസന്നമതികളായിത്തീർന്നിട്ടുള്ള അവരുടെ ക്രീഡാലാപങ്ങളും തളകിലുക്കം അരഞ്ഞാണനക്കം തുടങ്ങിയ ഭൂഷണരണിതങ്ങളും കേട്ടു ലക്ഷ്മണൻ ലജ്ജിച്ചുപോയി. എങ്കിലും ഈ ആഭരണധ്വനിയും മററും സൌമിത്രിയുടെ രോഷത്തെ അടക്കുവാൻ മാത്രം സമർത്ഥങ്ങളായിരുന്നില്ല. ക്രോധകാഠിന്യത്താൽ അവൻ തൻെറ ചെറുഞാണൊലികൊണ്ടു ദിക്കൊക്കെയും പൂരിപ്പിച്ചു. ചാരിത്രശുദ്ധിയാൽ മഹാബാഹുവായ അവൻ അന്തഃപുരത്തിൽ പ്രവേശിക്കാതെ ഒരു വിജനസ്ഥലത്തു ചെന്നുനിന്നു മൌനം കൈക്കൊണ്ടു. തൻെറ സോദരനെ ചിന്തിച്ചുള്ള ശോകംനിമിത്തം സൌമിത്രിയുടെ അന്തരംഗം അഭിഹതമായി. വീരബാഹുവായ ലക്ഷ്മണൻെറ ഞാണൊലി കേട്ട് "അംഗദൻ പറഞ്ഞതു ശരിതന്നെ. ഭ്രാതൃവത്സലനായ ലക്ഷ്മണൻ ഇതാ എത്തിക്കഴിഞ്ഞു" എന്നിങ്ങിനെ ചിന്തിച്ചു വിറച്ചുകൊണ്ടു പ്ലവഗാധിപനായ സുഗ്രീവൻ ഏററവും സംഭ്രമിച്ചു. ജ്യാനിനാദത്താലും അംഗദൻെറ വചനങ്ങളാലും ലക്ഷ്മണൻ ആഗതനായിട്ടുണ്ടെന്നു ബോദ്ധ്യമായപ്പോൾ സുഗ്രീവൻെറ വദനം വരണ്ടുപോയി.

അനന്തരം ത്രാസസംഭ്രാന്തമാനസനായ ആ വാനരൻ പ്രിയദൎശനയായ താരയോട് ഇങ്ങിനെ വചിച്ചു. "ഹേ! സുഭ്രു! പ്രകൃത്യാ മൃദുചിത്തനായ രാഘവാനുജൻ ഈ വിധം ക്രുദ്ധിപ്പാൻ കാരണമെന്തു? ആ വീരൻ ദുസ്സഹമായ രോഷത്തോടുകൂടിയാണല്ലൊ ഇവിടെ ആഗതനായിരിക്കുന്നത്. ഇതിന്നുള്ള ഹേതുവെന്തെന്നു ഞാൻ അറിയുന്നില്ല. നരോത്തമനായ ഈ കുമാരൻ വൃഥാ കോപിക്ക പതിവില്ല. ആ മഹാനുഭാവനു ഞാൻ വല്ല അപ്രിയവും ചെയ്തതായി ഹേ! താരേശാനനെ! നീ ഓൎക്കുന്നുണ്ടൊ. ഉണ്ടെങ്കിൽ ഇന്നതെന്നു പറയുക. 'പക്ഷെ നീതന്നെ ആ മഹാത്മാവെ കണ്ടു വിവരം പറഞ്ഞാലൊ—അതാണു ഉത്തമം. നീ വേഗം ചെന്നു സാന്ത്വനവാക്കുകൾകൊണ്ടു സൌമിത്രിയെ പ്രസാദിപ്പിക്കുക. നിന്നെക്കാണുമ്പോൾ വിശുദ്ധാത്മാവായ ആ വീരപുരുഷന്റെ അമൎഷം പക്ഷെ അടങ്ങിയെന്നു വരാം. മഹാത്മാക്കൾ ഒരിക്കലും സ്ത്രീകളിൽ ക്രൂരത കാട്ടാറില്ല. നീ ചെന്നു അദ്ദേഹത്തെ സമാധാനിപ്പിച്ചശേഷമെ ശത്രുമാഥിയും കമലപത്രാക്ഷനുമായ ലക്ഷ്മണന്റെ മുമ്പാകെ ഞാൻ ചെല്ലുന്നുള്ളു." സുഗ്രീവന്റെ ഈ വചനങ്ങൾ കേട്ടു മദാലസയായ താര അരയിൽ കിഴിഞ്ഞുകിടക്കുന്ന ഹേമസൂത്രത്തോടുകൂടെ മന്ദംമന്ദം ധാവനംചെയ്തു. നമ്രമുഖിയായി അവൾ ലക്ഷ്മണന്റെ മുമ്പിൽ ചെന്നുനിന്നു. കപീശപത്നിയായ താരയെ കണ്ടപ്പോൾ രാമാനുജനാകട്ടെ—നിവൃത്തകോപനായി ഉദാസീനഭാവം കൈക്കൊണ്ടു. സ്ത്രീസന്നികൎഷംനിമിത്തം അവന്റെ അമൎഷം അടങ്ങി. പുരുഷപുംഗവനായ ലക്ഷ്മണന്റെ ദൃഷ്ടിപ്രസാദം കണ്ടു സുഗ്രീവപത്നിയായ താര പ്രണയപ്രഗത്ഭങ്ങളും മഹാൎത്ഥങ്ങളുമായ പ്രസന്നവാണികൾ ഇങ്ങിനെ വചിച്ചു. "ഹേ! മനുജേന്ദ്ര! അങ്ങയുടെ ഈ കോപത്തിന്നു കാരണമെന്തു? നിന്തിരുവടിയുടെ ആജ്ഞക്കു കീഴടങ്ങാത്തവർ ആരാണ്. അത്യന്തം ഘോരമായ ദാവാഗ്നിയിൽ ചെന്നു ചാടുവാൻ ആർ ഒരുമ്പെടും." താരയുടെ ഈ വചനങ്ങൾ കേട്ടു ലക്ഷ്മണൻ ശങ്ക കൈവിട്ടു ശാന്തമധുരങ്ങളും ഹിതകരങ്ങളുമായ വാക്യങ്ങൾ ഇങ്ങിനെ പ്രതിവചിച്ചു.

"ഹേ! ഭത്തൃഹിതപ്രസക്തെ! ഭവതിയുടെ ഭത്താവ് ധമ്മാത്ഥതത്വങ്ങൾ തീരേ പരിത്യജിച്ച് കാമവൃത്തിയിൽതന്നെ സദാ സക്തനായിരിക്കുന്നുവല്ലൊ. രാജ്യകാൎയ്യത്തിലും അവന്നു ശ്രദ്ധയില്ല. ശോകസംതപ്തരായ ഞങ്ങളുടെ കാൎയ്യവും അവൻ വിസ്മരിച്ചു. ഹേ! താരേ! അമാത്യപ്രഭൃതികളോടൊന്നിച്ച് ഇപ്പോഴും അവൻ കുടിച്ചു മദിക്കയാണല്ലൊ ചെയ്യുന്നതു്. പരിഗണിച്ചുവെച്ചിട്ടുള്ള നാലു മാസത്തെ അവധിയും കഴിഞ്ഞുപോയ കഥ മദവ്യഗ്രതയാൽ സുഗ്രീവൻ അറിഞ്ഞില്ലെന്നുതോന്നുന്നു. ഈവിധം പാനംചെയ്യുന്നതുകൊണ്ട് മഹത്തായ ധമ്മലോപം സംഭവിക്കുന്നു. ഇതു ധമ്മാത്ഥസിദ്ധിക്കു പററിയതല്ല. പാനംനിമിത്തം ധമ്മാത്ഥകാമങ്ങൾ കെട്ടുപോകുന്നു. ഉപകാരത്തിന്നു പ്രത്യുപകാരം ചെയ്യാതിരിക്കുന്നതു് മഹത്തരമായ ധമ്മഹാനിയാണു്. ഗുണവാനായ മിത്രത്തിന്റെ അഭാവം അത്ഥഹാനിക്കും കാരണമായിത്തീരുന്നു. സത്യധമ്മപരായണനായ ഒരു മിത്രം അത്ഥഗുണംകൊണ്ടു വരിഷ്ഠനത്രെ. ഈ രണ്ടു ഗുണങ്ങളോടുകൂടിയ മിത്രം ലുപ്തമാകയാൽ ഇതാ സുഗ്രീവൻ ധമ്മവ്യവസ്ഥിതനല്ലാതായിഭവിച്ചുകഴിഞ്ഞു. അതിനാൽ ഹേ! കാൎയ്യതത്വജ്ഞെ! മേലിൽ ചെയ്യേണ്ടുന്നതെന്തെന്നു നീ തന്നെ ചിന്തിച്ചു നിശ്ചയിക്ക." ലക്ഷ്മണന്റെ ധമ്മാത്ഥയുക്തമായ ഈ മധുരഭാഷിതം കേട്ടു താര രാമകാൎയ്യത്തെ ഉദ്ദേശിച്ച് വിശ്വാസപൂവ്വം വീണ്ടും സൌമിത്രിയോടിങ്ങിനെ വചിച്ചു. "ഹേ! ക്ഷിതിപാലപുത്ര! നിന്തിരുവടി കോപിക്കുവാൻ തക്കവണ്ണം കാലം അതീതമായിട്ടില്ല. വിശേഷിച്ചും വിധേയരായ ഇഷ്ടജനങ്ങളിൽ അങ്ങുന്ന് ഈവിധം കോപിക്കുന്നതു ധമ്മമല്ല. ഹേ! വീര! നിന്തിരുവടിയുടെ ഹിതത്തെ കാംക്ഷിക്കുന്നവനായ വാനരേശ്വരന്റെ ഈ പ്രമാദം അങ്ങുന്നു ക്ഷമിക്കേണമെ. ഹേ! കുമാര! ഉൽകൃഷ്ടവീൎയ്യഗുണസമ്പന്നനായ നിന്തിരുവടി അപകൃഷ്ടവീൎയ്യനിൽ കോപിക്കുന്നതു ന്യായമാണോ. ഹേ! വിക്രമരാശെ! നിന്തിരുവടിയുടെ രോഷത്തിന്നു കാരണം എന്തെന്നു ഞാൻ അറിയുന്നു. ഹരീശ്വരൻ നിന്തിരുവടിയുടെ കാൎയ്യത്തിന്നു അല്പം കാലവിളംബം വരുത്തിയെ

ന്നതാണ്. നിന്തിരുവടി ഹരീശ്വരനു ചെയ്തിട്ടുള്ള ഉപകാരം ഒരിക്കലും വിസ്മരിക്കത്തക്കതല്ലെന്ന എനിക്ക നല്ല നിശ്ചയമുണ്ട്. വാനരേശ്വരൻ മേലിൽ ചെയ്യേണ്ടതെന്തെന്നും ഹേ! വീര! ഞാൻ നല്ലപോലെ അറിയുന്നു. അവിഷഹ്യമായ മനോഭവന്റെ ബലവീര്യവും ഇന്നവിധമാണെന്ന് എനിക്കറിയാം. വാനരേശ്വരനായ സുഗ്രീവനെ ആർനിമിത്തമാണ് മന്മഥൻ അവബദ്ധനാക്കിതീർത്തിട്ടുള്ളതെന്നും ഞാൻ അറിയാതെയില്ല. എന്നാൽ ഹേ! കുമാര! കാമതന്ത്രം അറിഞ്ഞുകൂടായ്കയാലാണ് നിന്തിരുവടി ഈവിധം അമഷത്തിന്നു വശംവദനാകുന്നത്. മദാന്ധനായ ഒരുവൻ ദേശകാലങ്ങളേയൊ ധർമ്മാർത്ഥങ്ങളേയോ കാണുന്നില്ല. സ്മരസായകമെററു നന്ന വശംകെട്ടുകയാൽ വാനരേശ്വരൻ ഇതാ നില്ലജ്ജനായിബ്ഭവിച്ചിരിക്കുന്നു. ഹേ! പരവീരഘാതിൻ! സഹോദരനായ ഈ വാനരവംശനാഥനിൽ ഉണ്ടായിട്ടുള്ള കോപത്തെപ്പരിത്യജിച്ച് നിന്തിരുവടി പ്രശാന്തനാകേണമെ. ധർമ്മേഛുക്കളും തപോധനന്മാരുമായ മഹഷിമാരുംകൂടി കാമപാശത്തിൽ പെട്ടു മോഹിക്കുന്നു. അങ്ങിനെയിരിക്കെ ഒരു വാനരനും പ്രകൃത്യാ ചപലനുമായ സുഗ്രീവന്റെകഥ പറയേണമൊ. എന്നുമാത്രമല്ല രാജപദം പ്രാപിച്ചുവനുമാണല്ലൊ ഇപ്പോൾ സുഗ്രീവൻ. ഈ നിലയിലുള്ള ഏതൊരുവനാണ് സുഖവൃത്തിയിൽനിന്നും നിവൎത്തനാകുക." അഭ്യൎത്ഥനങ്ങളായ ഈവിധം മധുരവാക്കുകൾകൊണ്ടു വാനരനാരിയായ താരലക്ഷ്മണനെ ആശ്വസിപ്പിച്ചു. മദവ്യാകുലനായ തന്റെ പതിയുടെ ഹിതത്തിന്നുവേണ്ടി വീണ്ടും താര തുടൎന്നുപറഞ്ഞു. "നരോത്തമനായ ശ്രീരാഘവൻ സുഗ്രീവൻ ചെയ്യേണ്ടുന്ന കാൎയ്യം ഇന്നതാണെന്നു മുമ്പുതന്നെ ആജ്ഞാപിച്ചിട്ടുണ്ടല്ലൊ. കാമനു വിധേയനായിത്തീൎന്നിട്ടുണ്ടെങ്കിലും ഹേ! നൃപാത്മജ! സുഗ്രീവൻ നിന്തിരുവടിയുടെ കാൎയ്യം വിസ്മരിച്ചിട്ടില്ല. ഓരോ പൎവ്വതങ്ങളിലും പാൎത്തുപോരുന്ന വീരാഗ്രണികളും കാമരൂപികളുമായ അസംഖ്യംകോടി വാനരന്മാർ ഇതാ ഇവിടെ വന്നുചേരുന്നതു നിന്തിരുവടി കണ്ടുകൊൾക. ഹേ! മഹാഭാഗ! നമുക്കു അന്തഃപുരത്തിലേക്കു പോ

കാം. ചാരിത്രശാലികളായ സജ്ജനങ്ങളുടെ ദർശനം മിത്രദാരങ്ങൾക്കു ദോഷകരമല്ല." ഇപ്രകാരം താരയാൽ ആമന്ത്രണംചെയ്യപ്പെട്ട മഹാബാഹുവും അരിന്ദമനുമായ ലക്ഷ്മണൻ അവളോടൊന്നിച്ച് അന്തഃപുരത്തിൽ പ്രവേശിച്ചു. മഹാർഹങ്ങളായ ആസ്തരണങ്ങൾ വിരിച്ചിട്ടുള്ള ഒരു സുവർണ്ണപീഠത്തിന്മേൽ സൂര്യസന്നിഭനായ സുഗ്രീവൻ അവിടെ സ്ഥിതിചെയ്തിരുന്നു. വിശിഷ്ടാംബരങ്ങളും വരമാല്യങ്ങളും അണിഞ്ഞ് മഹായശസ്വിയും ദിവ്യരൂപിയും അമരേന്ദ്രതുല്യനും അജയ്യനുമായ ആ വാനരശ്രേഷ്ഠനെ ലക്ഷണാന്വിതനായ ലക്ഷ്മണൻ വീക്ഷിച്ചു. സുവിഭൂഷിതകളായ പ്രമദമാരാൽ ചുററപ്പെട്ടും രുമയെ പരിരംഭണംചെയ്തുകൊണ്ടും സുവർണ്ണപരിഷ്കൃതമായ വരാസനത്തിന്മേൽ സ്ഥിതിചെയ്യുന്ന വിശാലനേത്രനായ സുഗ്രീവനെ കണ്ടപ്പോൾ ലക്ഷ്മണൻ ക്രോധംനിമിത്തം കൺ ചുകന്ന് കാലനെപ്പോലെ ദുർന്നിരീക്ഷ്യനായി.

---

## സർഗ്ഗം-34

---

പുരുഷപുംഗവനായ ലക്ഷ്മണൻ അത്യന്തം ക്രുദ്ധിച്ചിരിക്കുന്നതു കണ്ട് സുഗ്രീവൻ ഭയസംഭ്രാന്തിയാൽ വ്യഥേന്ദ്രിയനായി. ഭ്രാതൃശോകം നിമിത്തം സന്തപിച്ചും വർദ്ധിച്ച കോപംനിമിത്തം അത്യുഗ്രം നിശ്വസിച്ചും സ്വതേജസ്സാൽ തീവ്രതരം ഉജ്വലിച്ചുംകൊണ്ടിരുന്ന ലക്ഷ്മണനെ പരിഭ്രാന്തചിത്തനായ വാനരേശ്വരൻ വീക്ഷിച്ചു. ഉടൻ പൊന്നണിഞ്ഞ മഹേന്ദ്രധ്വജംപോലെ വിളങ്ങിക്കൊണ്ടിരുന്ന അവൻ താൻ ഇരുന്നിരുന്ന സുവർണ്ണപീഠത്തിൽനിന്നും കുതിച്ചെഴുന്നേററു. ഗഗനത്തിൽ പൂർണ്ണചന്ദ്രനെ താരാഗണങ്ങളെന്നപോലെ താരതുടങ്ങിയ സ്ത്രീകളെല്ലാം മഹാമതിയായ അവനെ ചുററിനിന്നു. താരതുടങ്ങിയ അംഗനമാരാൽ പരിവൃഢനും സംരക്തലോചനനും കൃതാഞ്ജലിയോടെ കല്പവൃക്ഷം കണക്കെ സ്ഥിതിചെയ്യുന്നവനുമായ സുഗ്രീവനെ കണ്ടു ലക്ഷ്മണൻ സരോ

ഷാ ഇങ്ങിനെ വചിച്ചു. "ഹേ! വാനര! സ്വാഭിമാനം, കരുണ, ജിതേന്ദ്രിയത്വം, സത്യം എന്നീ വരഗുണങ്ങൾകൊണ്ടു സമ്പൂർണ്ണനായ ഒരു രാജശ്രേഷ്ഠനെ ലോകങ്ങൾ പൂജിക്കുന്നു. അധർമ്മനിരതനായ ഏതൊരു പാർത്ഥിവനാണ് മിത്രങ്ങൾക്കുപകാരംചെയ്യുക. പ്രതിജ്ഞാഭംഗം വരുത്തുന്നവനെക്കാൾ ഘോരഘാതകൻ മററാരാണ്. പാപകൃത്തായ ഒരുവൻ അനേകായിരം അശ്വങ്ങളേയോ ഗോക്കളേയോ സ്വജനങ്ങളെത്തന്നെയോ ഹനിപ്പാൻപോലും മടിക്കുന്നില്ല. ഹേ! വാനരേശ്വര! ഉപകാരത്തിന്നു പ്രത്യുപകാരം ചെയ്യാത്തവൻ കൃതഘ്നൻതന്നെ. ഏതൊരുവൻ കൃതഘ്നനോ അവൻ സർവ്വ ഭൂതങ്ങൾക്കും വദ്ധ്യനാണ്. സർവ്വലോകങ്ങളാലും പൂജിക്കപ്പെടുന്ന ഈ തത്വം ചതുർമ്മുഖനാൽ ഗാനംചെയ്യപ്പെട്ടതാണ്. എന്നീ തത്വം ഹേ! സുഗ്രീവ! നീ നല്ലപോലെ ധരിക്കുക. ബ്രഹ്മഹത്തി, സുരാപാനം, മോഷണം, വ്രതഭംഗം, ഇവയ്ക്കെല്ലാം നിഷ്കൃതിയുണ്ട്. എന്നാൽ കൃതജ്ഞതക്കു യാതൊരു പ്രതിശാന്തിയും വിധിച്ചുകാണുന്നില്ല. ഹേ! പ്ലവംഗമ! നീ അനാര്യനും, കൃതഘ്നനും, ഭോഷ്കുപറയുന്നവനുമാണെന്ന് ഇപ്പോൾ വ്യക്തമായി. ശ്രീരാമചന്ദ്രൻ നിനക്കു ചെയ്തിട്ടുള്ള ഉപകാരത്തിന്നു പകരം അപകാരമാണല്ലൊ നീ ചെയ്യുന്നതു്. ആ മഹാത്മാവിന്നു നീ പ്രത്യുപകാരമല്ലെ ചെയ്യേണ്ടതു്. സീതയെത്തിരയുവാൻ നീ ഇതുവരെ യാതൊരു പരിശ്രമവും ചെയ്തതായി കാണുന്നില്ല. ഗ്രാമ്യഭോഗങ്ങളിൽതന്നെ സദാ സക്തനായി നീ പ്രതിജ്ഞാഭംഗം വരുത്തിക്കൂട്ടി. മണ്ഡൂകത്തെപ്പിടിക്കുവാൻ വേണ്ടി മണ്ഡൂകശബ്ദം പുറപ്പെടുവിക്കുന്ന ഒരു ഘോരസർപ്പത്തിന്നു തുല്യനാണ് നീ. ഈ പരമാർത്ഥം സാധുവായ രാമചന്ദ്രൻ ഗ്രഹിച്ചില്ല. ദുരാത്മാവും മഹാ പാപിയുമായ നിനക്ക് മഹാഭാഗനായ ശ്രീരാഘവൻെറ കരുണനിമിത്തമാണല്ലൊ ഈ കപിരാജ്യം പ്രാപ്തമായതു്. അക്ലിഷ്ടകർമ്മാവായ ശ്രീരാഘവൻ ചെയ്തിട്ടുള്ള ഉപകാരം നീ അറിയുന്നില്ലെങ്കിൽ ആ പരാക്രമശാലിയുടെ ഉഗ്രധനുസ്സിൽനിന്നു പുറപ്പെടുന്ന നിശിതബാണങ്ങൾ നിന്നിൽ ആ സ്മരണയുണ്ടാക്കും. ബാലി പോ

യ മാൎഗ്ഗം അടഞ്ഞിട്ടില്ല. ഹേ! സുഗ്രീവ! നിലയ്ക്കുനില്ക്കു. ചെയ്ത പ്രതിജ്ഞയെ നിറവേററുക. ഹതനായി നീ നിൻെറ അഗ്രജനെ അനുഗമിക്കേണ്ട. ഇക്ഷ്വാകുകുലവരിഷ്ഠനായ ശ്രീരാഘവൻെറ ഉഗ്ര കാൎമ്മുകത്തിൽനിന്നു വിമുക്തങ്ങളാകുന്ന വജ്രസന്നിഭങ്ങളായ ബാണങ്ങളുടെ രുചി നീ അനുഭവിച്ചറിഞ്ഞിട്ടില്ല. മഹാത്മാവായ രാഘവനെ ഭജിച്ചു സുഖിച്ചിരിക്കു. സുഖത്തെ ഇച്ഛിക്കുന്ന ഒരുവൻ ഒരിക്കലും രാമകാൎയ്യത്തെ വിസ്മരിക്കയില്ല."

## സൎഗ്ഗം-35

അനന്തരം ദിവ്യശ്രീകനായ സൌമിത്രിയുടെ ഈ വാക്കുകൾ കേട്ട താരാധിപവക്ത്രയായ താര ഇങ്ങിനെ പറഞ്ഞു. "ഹേ! ലക്ഷ്മണ! നിന്തിരുവടി ഈവിധം പരുഷവാക്കുകൾ ഉരയ്ക്കരുത്. യാതൊരു പരുഷവാക്കിന്നും ഹരീശ്വരൻ അൎഹനല്ല. വിശേഷിച്ചും നിന്തിരുവടിയുടെ ഈ ക്രുദ്ധവചനങ്ങൾ ഹരിവരനെ അത്യന്തം പരിതപിപ്പിക്കുന്നു. ഹേ! മഹാത്മൻ! സുഗ്രീവൻ കൃതഘ്നനല്ല, ശഠനല്ല, കഠിനചിത്തനുമല്ല. അവൻ അനൃതവാദിയല്ല, കുടിലബുദ്ധിയുമല്ല. ശ്രീരാമചന്ദ്രൻ എത്രയും വിലയേറിയ ഉപകാരമാണ് ഹരീശ്വരന്നു ചെയ്തിട്ടുള്ളതു്. ആ പ്രഭു അതിന്നുവേണ്ടി ഏററവും ദുഷ്കരമായ കൎമ്മംപോലും ആചരിച്ചു. ഹേ! സുമിത്രാത്മജ! സുഗ്രീവൻ അതു വിസ്മരിച്ചിട്ടില്ല. ഈ വമ്പിച്ച വാനരരാജ്യവും വിപുലമായ കീൎത്തിയും വാനരേശ്വരന്നു ലഭിച്ചതു ശ്രീരാഘവൻെറ കാരുണ്യംനിമിത്തമാണ്. ആ മഹാപുരുഷൻെറ പ്രസാദംകൊണ്ടുതന്നെയാണ് രുമയും സുഗ്രീവന്നു ലബ്ധയായതു. എന്നെ ലഭിച്ചതും ആ രാമപ്രസാദംകൊണ്ടുതന്നെ. സുദുസ്സഹമായ ദുഃഖാൎണ്ണവത്തിൽ ചിരകാലം ആണ്ടുകിടന്നിരുന്ന വാനരേശ്വരൻ ഈ ഉത്തമസുഖം പ്രാപ്തമായപ്പോൾ മുനിശ്രേഷ്ഠനായ വിശ്വാമിത്രനെപ്പോലെ കാലംപോയതറിഞ്ഞില്ല. ഹേ! ലക്ഷ്മണ! പണ്ടു

ധമ്മനിരതനായ ഈ മുനിപുംഗവൻ മേനകയിൽ ലയിച്ച് ദശ വഷങ്ങൾ ഒരു ദിവസംപോലെ കരുതിപ്പോയി. കാലജ്ഞനും മഹാദ്യുതിയുമായ ഈ തപോധനൻപോലും കാലത്തെ അറിയാതിരുന്ന സ്ഥിതിക്ക് പാമരന്മാരുടെ കഥയെന്ത്? ശരീരധമ്മത്തിന്നടിമപ്പെട്ട കാമഭോഗങ്ങളിൽ ഒട്ടം തൃപ്തിവരാതെ പരിശ്രാന്തനായിബ്ഭുവിച്ചിരിക്കുന്ന വാനരേശ്വരൻെറ ഈ അപരാധം ഹേ! ലക്ഷ്മണ! നിന്തിരുവടി ക്ഷമിക്കേണമെ. ഹേ! വത്സ! തത്വഗ്രാഹിയായ നിന്തിരുവടി പ്രാകൃതന്മാരെപ്പോലെ പെട്ടെന്നു ഈ രോഷത്തിന്നു വശംവദനാകുന്നുവല്ലൊ. ഹേ! സൌമിത്രെ! നിന്തിരുവടിയെപ്പോലെ സത്വസമ്പന്നനായ ഒരു മഹാപുരുഷൻ കോപത്തിന്നടിമയാകയൊ. ഹേ! ധമ്മജ്ഞ! സുഗ്രീവനുവേണ്ടി ഇതാ ഞാൻ നിന്തിരുവടിയോടത്ഥിക്കുന്നു. എന്നെ ഓത്തിട്ടെങ്കിലും അങ്ങുന്നിപ്പോൾ ഈ മഹാരോഷത്തെപ്പരിത്യജിച്ചു പ്രസന്നനാകേണമെ. രാമപ്രിയത്തെ കാംക്ഷിച്ച് രുമയേയും എന്നേയും ധനധാന്യാദ്യൈശ്വൎയ്യങ്ങളോടുക്രുടിയ ഈ കപിരാജ്യത്തെത്തന്നെയും സുഗ്രീവൻ വേണ്ടിവരുന്നപക്ഷം പരിത്യജിക്കുന്നവനാണ്. വാനരേശ്വരനായ സുഗ്രീവൻ രാവണനെ രണത്തിൽ നിഗ്രഹിക്കും. ശശാങ്കനെ രോഹിണിയോടെന്നപോലെ ശ്രീരാഘവനെ ഉത്തമോത്തമയായ സീതയോടു യോജിപ്പിക്കും. ലങ്കയിൽ ശതകോടി രാക്ഷസന്മാരുണ്ട്. ദുദ്ധഷരും കാമരൂപികളുമായ അവരെ നിഗ്രഹിച്ചല്ലാതെ മൈഥിലിയെ അപഹരിച്ചുകൊണ്ടുപോയ രാവണനെ കൊല്ലുകയെന്നതു സാദ്ധ്യമല്ല. മറെറാരു സാഹായ്യവുംക്രൂടാതെ രാവണനെ ഹനിക്കുവാൻ സുഗ്രീവന്നു ശക്യമാണൊ എന്നുംക്രൂടി ഞാൻ ശങ്കിക്കുന്നു. വിശേഷിച്ചും രാവണൻ ക്രൂരകമ്മാവാണ്. അഭിജ്ഞനും ഹരീശ്വരനുമായ ബാലി എന്നോടു പറഞ്ഞിട്ടുള്ളതാണിതു്. അതിനാൽ ഇതു എത്രയും വിശ്വാസയോഗ്യംതന്നെ. ഹേ! ലക്ഷ്മണ! നിന്തിരുവടിയുടെ കാൎയ്യത്തിന്നുവേണ്ടി സൈന്യശേഖരം ചെയ്യാൻ അനവധി വാനരമുഖ്യന്മാരെ സുഗ്രീവൻ നിയോഗിച്ചുകഴിഞ്ഞിരിക്കുന്നു. അവർ വന്നെത്തേണ്ടുന്ന താമസമേയുള്ളു. ആ

ആജ്ഞയനുസരിച്ച് സൈന്യമെല്ലാം ഇവിടെ വന്നുചേരേണ്ടുന്ന കാലമായി. ഹേ! അരിന്ദമ! മഹാബലരും ദിപ്തതേജസ്സുകളുമായ അനന്തം കോടി വാനരന്മാർ ഇപ്പോൾ നിന്തിരുവടിയുടെ മുമ്പാകെ സന്നിഹിതരാകും. അങ്ങുന്നു കോപത്തെപ്പരിത്യജിക്കു. ഹേ! കകൽസ്ഥാത്മജ! പ്രവൃദ്ധമായ ക്രോധംനിമിത്തം അരുണവർണ്ണമായിബ്ഭവിച്ചിട്ടുള്ള നിന്തിരുവടിയുടെ വദനവും ആതാമ്രനേത്രങ്ങളും വാനരസ്ത്രീകളിൽ ഭയവും ആശങ്കയും ഉളവാക്കുന്നു."

## സർഗ്ഗം-36

കപീശ്വരപത്നിയായ താരയുടെ ധർമ്മസംയുക്തവും വിനയമധുരവുമായ വാക്യത്തെ ലക്ഷ്മണൻ ഏററവും മാനിച്ചു. ക്രമേണ ക്രോധത്തെ വെടിഞ്ഞു സൌമിത്രി പ്രശാന്തനായി. താരയുടെ സുധയ്ക്കുതുല്യമായ ഈ വചനങ്ങൾ ആദരിക്കപ്പെട്ടുവെന്നു കണ്ടപ്പോൾ സുഗ്രീവൻ ക്ലിന്നവസനംകണക്കെ സന്താപം പരിത്യജിച്ചു. ആ മഹാത്മാവ് തന്റെ കണ്ഠത്തിൽ വന്നു പതിച്ചുകിടക്കുന്ന ഉന്മാദമാകുന്ന മാല്യത്തെ ഛിന്നമാക്കിയുംകൊണ്ടു മദഹീനനായിബ്ഭവിച്ചു. അനന്തരം അവൻ ഭീമബലനായ ലക്ഷ്മണനെ വിനയവചനങ്ങൾകൊണ്ടു പ്രീതനാക്കി. "ഹേ! സൌമിത്രേ! പ്രനഷ്ടങ്ങളായ എന്റെ ഐശ്വര്യവും കീർത്തിയും അതിവിപുലമായ ഈ കപിരാജ്യവും എനിക്കു വീണ്ടും കിട്ടിയത് രാമപ്രസാദത്താലാണ്. മഹാപ്രശസ്തനായ ആ ദേവന്റെ വീരകർമ്മത്തിന്നു തക്ക പ്രത്യുപകാരംചെയ്യാൻ ഹേ! അരിന്ദമ! ഏതൊരു പരാക്രമിയാണ് ശക്തനാകുക. സ്വവീര്യത്തെ സഹായമാക്കിത്തന്നെ ധർമ്മാത്മാവായ ശ്രീരാഘവൻ രാവണനെ സംഹരിച്ചു സീതയെ പ്രാപിക്കും. ഏകബാണത്താൽ സപ്തമഹാദ്രുമങ്ങൾ, ശൈലവനങ്ങൾ എന്നു തന്നെയല്ല ഭൂതലംപോലും വിദാരണംചെയ്തിട്ടുള്ള ആ മഹാപരാക്രമശാലിയ്ക്കു് അന്യസഹായമെന്തിന്ന് ? യാതൊരുവന്റെ ജ്യാനിനാദത്താൽ മഹാപർവ്വതങ്ങളോടുകൂടി ഭൂമിമുഴവൻ പ്രകമ്പനം

ചെയ്യുമൊ ആ വീരനു തുണയെന്തിന്! ഹേ! നരഷഭ! ശ്രീരാഘവൻ വൈരിനിഗ്രഹത്തിന്നു ചെല്ലുന്ന അവസരത്തിൽ ഞാൻ ആ മഹാനുഭാവൻെറ പിമ്പെ നടന്നുകൊള്ളാം. വിശ്വാസംനിമിത്തമൊ പ്രണയപാരവശ്യംനിമിത്തമൊ ഞാൻ അല്പം വല്ല അപരാധവും ചെയ്തുപോയിട്ടുണ്ടെങ്കിൽ ദാസനായിരിക്കുന്ന എന്നിൽ അങ്ങുന്നു ക്ഷമിക്കേണമെ. ഹേ! ലക്ഷ്മണ! ആക്കതന്നെ പിഴവന്നുപോകയില്ല" സുഗ്രീവൻെറ ഈ വാക്യങ്ങൾ കേട്ടു മഹാത്മാവായ ലക്ഷ്മണൻ ഏററവും പ്രസന്നനായി. അനന്തരം പ്രേമപുരസ്സരം സൌമിത്രി ഇങ്ങിനെ വചിച്ചു. "ഹേ! വാനരേശ്വര! എല്ലാംകൊണ്ടും എൻെറ ഭ്രാതാവ് ഇപ്പോൾ സനാഥനായി. വിനീതനായ അങ്ങുന്ന് ഞങ്ങൾക്കു നാഥനായിഭവിച്ചതു ഞങ്ങളുടെ ഭാഗ്യംതന്നെ. അങ്ങയുടെ പ്രഭാവവും പ്രദ്യോതിയും ഒക്കുമ്പോൾ കപിരാജ്യഭോഗങ്ങൾ ഭുജിക്കുവാൻ അങ്ങുന്നഹനാണ്. അങ്ങയുടെ മൈത്രിനിമിത്തം ശ്രീരാഘവൻ ഇതാ വിപുലപ്രതാപിയായി. ഇനി ഉടനെ ആ മഹാനുഭാവൻ ശത്രുക്കളെ സംഹരിക്കും. കൃതജ്ഞനും ധമ്മതത്വജ്ഞനും യുദ്ധകമ്മവിചക്ഷണനുമായ ഒരുവന്നു ചേന്ന വചനങ്ങളാണ് ഹേ! സുഗ്രീവ! അങ്ങുന്നിപ്പോൾ ഉരചെയ്തതു്. അന്യരിലുള്ള ദോഷങ്ങൾ കണ്ടറിഞ്ഞു് അവയെ പരിഹരിപ്പാൻ ശ്രീരാഘവനെപ്പോലെതന്നെ ഹേ! വീര! അങ്ങുന്നും ചതുരനാണ്. വിക്രമംകൊണ്ടും ബലവീയ്യങ്ങൾ കാണ്ടും അങ്ങുന്നു രാമന്നു സമനാണ്. അങ്ങയുടെ സാഹായ്യം ദൈവദത്തമാണെന്നു ഞാൻ കരുതുന്നു. ഹേ! കപിയൂഥപ! ഭവാൻ എന്നോടൊന്നിച്ചുതന്നെ പുറപ്പെട്ടുപോരുക. എന്നാൽ ഭായ്യാപഹരണംനിമിത്തം വ്യഥിതഹൃദയനായിഭവിച്ചിരിക്കുന്ന അങ്ങയുടെ വയസ്യനെ വേഗം ആശ്വസിപ്പിക്കാമല്ലൊ. ഹേ! വാനരേശ്വര! ശോകാഭിഹതനായ രഘുവരൻെറ ദുഃഖനിലകണ്ടു് ഈ പരുഷവചനങ്ങൾ ഞാൻ അങ്ങയോടു പറഞ്ഞുപോയി. അതിൽ അങ്ങുന്നു ഒട്ടും പരിഭവിക്കരുതു്."

# സർഗ്ഗം-37

മഹാത്മാവായ ലക്ഷ്മണന്റെ ഈ വാക്കുകൾ കേട്ട സുഗ്രീവൻ തന്റെ അരികിൽ നിന്നിരുന്ന മന്ത്രിപ്രവരനായ മാരുതിയോടിങ്ങിനെ പറഞ്ഞു. "മഹേന്ദ്രം, വിന്ധ്യം, ഹിമവാൻ, കൈലാസം, പാണ്ഡുരശിഖരങ്ങളോടെ വിളങ്ങുന്ന മന്ദരം എന്നീ പഞ്ചമഹാശൈലങ്ങൾ, തരുണാദിത്യശോഭയോടെ പടിഞ്ഞാറുഭാഗത്തു സമുദ്രക്കരയിൽ സ്ഥതിചെയ്യുന്ന ഉത്തുംഗശൃംഗങ്ങളോടുകൂടിയ മററു ധരണീധരങ്ങൾ, സന്ധ്യാഭ്രംപോലെ പൂർവ്വദിക്കിൽ പരിലസിക്കുന്ന ആദിത്യഭവനമായ ഉദയഗിരി, കരിങ്കാറുപോലെ ഗംഭീരതരം സ്ഥിതിചെയ്യുന്ന അഞ്ജനക്കുന്ന്, ബാലസൂര്യ്യനുതുല്യം ജ്വലിക്കുന്ന മഹാരുണപർവ്വതം, ഭീമതമമായ പത്മതാലവനങ്ങൾ എന്നീ പ്രദേശങ്ങളിലെല്ലാം ഹേ! പ്ലവംഗമ! കുഞ്ജരതുല്യം ബലശാലികളായ അസംഖ്യം വാനരന്മാർ വസിച്ചുപോരുന്നു. കനകവർണ്ണമുള്ള അസംഖ്യം പേർ ശിലാഗുഹകളിൽ പാർക്കുന്നുണ്ട്. മഹാമേരുവിന്നു സമീപമുള്ള ധൂമ്രപർവ്വതത്തിന്മേൽ ഭീമവേഗികളായ അനേകായിരം പ്ലവഗവീരന്മാർ അധിവസിക്കുന്നു. അവർ സദാ മൈരേയമധു ഭക്ഷിച്ചുംകൊണ്ടാണ് മരുവുന്നത്. പൂമണം കലന്ന വൻകാടുകളിലും താപസവര്യ്യരാൽ ആരാധിക്കപ്പെടുന്ന രമ്യകാനനങ്ങളിലും വാനരന്മാർ സംഘംസംഘമായി പാർക്കുന്നുണ്ട്. സാമദാനാദിനയതന്ത്രങ്ങൾ വേണ്ടുംവണ്ണം നടത്തി നീ അവരെയെല്ലാം ഇവിടെ വേഗം ആനയിക്കുക. മഹാവേഗികളായ ചില ദൂതരെ നാം മുമ്പുതന്നെ നിയോഗിച്ചിട്ടുണ്ടല്ലൊ. ചിലർകൂടി വേഗം പോകട്ടെ. അതിശീഘ്രം സർവ്വവാനരന്മാരും ഇവിടെ വന്നുചേരണം. നീ ചെന്നു വേഗം തക്ക കല്പന കൊടുക്കുക. കാമപ്രസക്തന്മാർ, ദീർഘസൂത്രവിചക്ഷണന്മാർ തുടങ്ങിയ എല്ലാ വാനരന്മാരേയും അതിതൂർണ്ണം ഇവിടെ ആനയിക്കണം. നമ്മുടെ ഈ ശാസനം സർവ്വവാനരന്മാർക്കും അറിവുകൊടുക്കുക.

പത്തു ദിവസത്തിന്നുള്ളിൽ ഇവിടെ വന്നുചേരാതെ ഏതൊരു ദുർമ്മതി രാജശാസനത്തെ ദൂഷിപ്പിക്കുന്നുവോ അവൻ വദ്ധ്യനാണ്. വാനരന്മാർ നാലുദിക്കും പോകട്ടെ. മേഘപംക്തികൾപോലെ ഭയങ്കരന്മാരായ ചിലർ ആകാശമാർഗ്ഗമായും സഞ്ചരിക്കട്ടെ. കീശപ്രവരന്മാരുടെ വാസസ്ഥലങ്ങൾ അറിയുന്നവരും ശീഘ്രഗാമികളുമായ പലരും ത്വരയോടെ ചെന്ന് സർവ്വമർക്കടസൈന്യത്തേയും ഇവിടെ കൊണ്ടുവരേണം" വാനരേശ്വരന്റെ ഈ ശാസനം കേട്ട വായുജൻ അതിസമർത്ഥരും ദുർധർഷരും ശീഘ്രവേഗികളുമായ അസംഖ്യം ശാഖാമൃഗങ്ങളെ ദിക്കുകൾതോറും കല്പിച്ചയച്ചു. സുഗ്രീവശാസനം വഹിച്ചുംകൊണ്ടു വാനരന്മാർ കുതിച്ചുയൎന്ന് പക്ഷിനക്ഷത്രമാർഗ്ഗമായ വിയൽപഥത്തൂടെ അതിതൂൎണ്ണം യാനംചെയ്തു. അരക്ഷണത്തിൽ അവർ രാമകാൎയ്യാൎത്ഥം വിപിനങ്ങൾ, ശൈലവനങ്ങൾ, സരസ്സുകൾ, സമുദ്രങ്ങൾ മുതലായവയെല്ലാം കടന്നു സഞ്ചരിച്ചു. വാനരരാജാവായ സുഗ്രീവന്റെ കൃതാന്തശാസനത്തിന്നുതുല്യം തീവ്രതമമായ ഈ ആജ്ഞയെ സർവ്വദിക്കിലും അവർ വിളംബരംചെയ്തു. ഭീമദാരുണമായ ഈ കല്പനകേട്ട് അഞ്ജനശൈലത്തിൽനിന്നും അസ്തമനഗിരികൂടങ്ങളിൽനിന്നും കൈലാസമുടികളിൽനിന്നും വിന്ധ്യഗിരിയിൽനിന്നും മററുമായി ഭീമശരീരികളും തപ്തകാഞ്ചനംപോലെ കാന്തിയുള്ളവരുമായ അനേകസഹസ്രം വാനരസൈന്യം തെരുതെരെ ഇറങ്ങി രാഘവാന്തികം പ്രാപിച്ചു. ഫലമൂലങ്ങൾ ഭക്ഷിച്ചു പാലാഴിക്കരയിലും പച്ചിലക്കാടുകളിലും തെങ്ങിൻതോപ്പുകളിലും വസിച്ചുപോരുന്ന സിംഹശാൎദ്ദൂലപരാക്രമികളായ വാനരന്മാരും രാഘവസന്നിധിയിൽ കുതിച്ചെത്തി. ഇങ്ങിനെ വനഭാഗങ്ങൾ, നദീതീരങ്ങൾ, മഹാഗുഹകൾ എന്നീ സ്ഥലങ്ങളിലുള്ള സർവ്വമർക്കടങ്ങളും കൂട്ടംകൂട്ടമായി അവിടെ വന്നുകൂടി. വാനരന്മാരെ വിളിച്ചുകൂട്ടുവാൻ ചെന്നിരുന്ന പരാക്രമശാലികളായ ദൂതന്മാർ ഹിമവാങ്കൽ നിരന്നുനില്ക്കുന്ന മഹാദ്രുമങ്ങൾ കണ്ടു വിസ്മയഭരിതരായി. പണ്ടു ആ ഗിരിശിഖരത്തിൽവെച്ച് സർവ്വദേവന്മാരും തെളിയുവാൻതക്കവണ്ണം ഒരു മാഹേശ്വരമഖം നട

ത്തപ്പെട്ടിട്ടുണ്ട്. ആ മഹായജ്ഞത്തിൽ ഒഴുകിവന്നിരുന്ന ഹുതാനത്തിൽ മുളച്ചു വളന്നിട്ടുള്ളവയാണ് അവർ കണ്ട ആ മഹാദ്രുമങ്ങൾ. അവയുടെ ഫലങ്ങൾ ഷഡ്രസം തുളിയുള്ളവയായിരുന്നു. അവയുടെ മനോഹരതയും മാഹാത്മ്യവും ഇത്രയെന്നു പറഞ്ഞുകൂടാ. ദിവ്യൌഷധരസം കലന്നതും അമൃതകല്പങ്ങളുമായ ആ ഫലങ്ങളിൽ ഒന്നു ഒരുവൻ ഭക്ഷിക്കുന്നുവെങ്കിൽ പിന്നെ ഒരു മാസത്തേക്ക് അവന്നു ഭക്ഷണമേ വേണ്ട. വാനരദൂതന്മാർ തങ്ങൾക്കു മതിയാവോളം അവയെ അറുത്തു ഭക്ഷിച്ചു. രാജാവായ സുഗ്രീവന്നു കാഴ്ചവെപ്പാനായി അവർ ആ ദിവ്യവേദിയിൽ വളന്നുനിന്നിരുന്ന കുറെ ഫലങ്ങളും ദിവ്യസൌരഭ്യമുള്ള രമ്യകുസുമങ്ങളും ശേഖരിച്ചു. വീണ്ടും സഞ്ചരിച്ചുസഞ്ചരിച്ച് സവ്വ വാനരന്മാരേയും പുറപ്പെടുവിച്ചശേഷം അവർ സുഗ്രീവസന്നിധിയിൽ കുതിച്ചെത്തി. ശീഘ്രഗാമികളായ ആ വാനരന്മാർ മുഹൂത്തകാലത്തിനുള്ളിൽ കിഷ്കിന്ധയെ പ്രാപിച്ചു. തങ്ങൾ കൊണ്ടുചെന്നിരുന്ന കാഴ്ചദ്രവ്യങ്ങളെല്ലാം വാനരേശ്വരന്റെ മുമ്പിൽ വെച്ച് അവർ ഇപ്രകാരം ഉണത്തിച്ചു. "ഹേ! രാജൻ! സവ്വ ശൈലങ്ങളിലും സമുദ്രതീരങ്ങളിലും വനങ്ങളിലും ഞങ്ങൾ അതിജവം സഞ്ചരിച്ചു. നിന്തിരുവടിയുടെ ആജ്ഞയെ എല്ലാ വാനരന്മാക്കും അറിവുകൊടുക്കുകയും ചെയ്തു. അതനുസരിച്ചു അവരെല്ലാം പുറപ്പെട്ടുകഴിഞ്ഞിരിക്കുന്നു" ദൂതന്മാരുടെ ഈ വാക്കുകൾ കേട്ടു പ്രഹൃഷ്ടചിത്തനായ പ്ലവഗാധിപൻ അവരുടെ ദിവ്യമായ ആ കാഴ്ചകൾ ഏററവും നന്ദിയോടെ സ്വീകരിച്ചു.

---

## സഗ്ഗം-38

---

വാനരന്മാർ കൊണ്ടുചെന്നിരുന്ന ഉപായനങ്ങളെല്ലാം സസന്തോഷം സ്വീകരിച്ചശേഷം സുഗ്രീവൻ ഇഷ്ടവചനങ്ങൾകൊണ്ട് അവരെ സന്തോഷിപ്പിച്ചു. ബലശാലിയും അരിന്ദമനുമായ ശ്രീരാഘവന്റെ ഹിതത്തിന്നുവേണ്ടി വാനരന്മാർ പ്രവത്തിച്ചു ഈ

കൃത്യംനിമിത്തം ലക്ഷ്മണൻ ഏററവും പ്രസന്നനായി. നിസ്സീമമായ സന്തോഷത്താൽ ആ മഹാത്മാവിൻെറ വദനം വികസിച്ചു. അനന്തരം ഭീമബലനും സർവ്വവാനരനാഥനുമായ സുഗ്രീവനോട് "ഹേ സൌമ്യ! സന്തോഷമുള്ളപക്ഷം ഭവാൻ എൻെറ ഒരുമിച്ചുതന്നെ പോരിക" എന്നിങ്ങിനെ ലക്ഷ്മൻ വിനയമധുരമാംവണ്ണം വചിച്ചതു കേട്ട് അവൻ ഇങ്ങിനെ മറുവടി പറഞ്ഞു. "ഹേ! ലക്ഷ്മണ! നമുക്ക് ഒരുമിച്ചുതന്നെ പുറപ്പെടാം. ഞാൻ അങ്ങയുടെ ഈ വചനങ്ങളെ ഹൃദയപൂർവ്വം മാനിക്കുന്നു." ശുഭലക്ഷണനായ ലക്ഷ്മണനോടിപ്രകാരം പറഞ്ഞു സുഗ്രീവൻ താരതുടങ്ങിയ തൻെറ അംഗനമാരോടെല്ലാം യാത്രപറഞ്ഞു. അനന്തരം അവൻ വാനരന്മാരെ നോക്കി ഇങ്ങിനെ ആജ്ഞാപിച്ചു. "ഹേ! കപിപ്രവീരരെ! നിങ്ങൾ എല്ലാവരും പുറപ്പെട്ടുകൊള്ളുവിൻ. എൻെറ ശിബികവേഗം കൊണ്ടുവരട്ടെ." ഈ ആജ്ഞയനുസരിച്ച് അവരെല്ലാം കപീശ്വരനെ അഞ്ജലിചെയ്തുകൊണ്ടു ശീഘ്രം പുറപ്പെട്ടു. പല്ലക്കും ഉടനെ കൊണ്ടുവരപ്പെട്ടു. അനന്തരം കപികുലനാഥനായ സുഗ്രീവൻ "ഹേ! ലക്ഷ്മണ! അങ്ങുന്നു ശിബികയിൽ കയറുക." എന്നിങ്ങിനെ പറഞ്ഞു സൌമിത്രിയോടുകൂടി സൂര്യസന്നിഭവും കാഞ്ചനമയവുമായ ആ വരവാഹനത്തിൽ ആരോഹണംചെയ്തു. ഗൌരാതപത്രം, വെൺചാമരങ്ങൾ എന്നിവകൊണ്ടലങ്കരിക്കപ്പെട്ടിട്ടുള്ള ആ ശിബികയിൽ കയറി ശംഖം, ഭേരിതുടങ്ങിയ വാദ്യങ്ങളുടെ ധ്വനിയാലും പ്രതിധ്വനിയാലും വാനരന്മാരുടെ സ്തുതിപാഠകങ്ങളാലും രമ്യമായിരുന്ന കോലാഹലശബ്ദത്തോടുകൂടെ വാനരേശ്വരനായ സുഗ്രീവൻ യാത്രതുടങ്ങി. ശസ്ത്രപാണികളായ അസംഖ്യം വാനരന്മാരോടുകൂടെ ഇങ്ങിനെ യാത്രചെയ്തു സുഗ്രീവൻ ശ്രീരാഘവൻ വസിച്ചുപോരുന്ന രമ്യദേശത്തെ പ്രാപിച്ചു. ഉടൻ മഹാമതിയായ ലക്ഷ്മണൻ സുഗ്രീവനോടുകൂടെ ശിബികയിൽനിന്നിറങ്ങി. വാനരന്മാരാൽ ചുററപ്പെട്ടുംകൊണ്ടു സുഗ്രീവൻ രാമാന്തികം ചെന്നുനിന്നു മഹാമതിയായ ആ പ്രഭുവെ അഞ്ജലിചെയ്തു. കുട്മളപങ്കജങ്ങളോടുകൂടിയ ഒരു പൊയ്കയെന്നപോലെ വിളങ്ങുന്ന ആ വാനര

സൈന്യത്തെ ദശിച്ചപ്പോൾ ശ്രീരാഘവൻെറ നേത്രങ്ങൾ ഹഷോന്മീലിതങ്ങളായി. തൻെറ ചരണങ്ങളിൽ വന്നു വീണുകിടക്കുന്ന സുഗ്രീവനെ എഴുന്നേല്പിച്ച് ശ്രീരാഘവൻ അവനെ പ്രേമാദരത്തോടെ ആശ്ലേഷംചെയ്തു. അനന്തരം ധമ്മാത്മാവായ ആ പുരുഷശ്രേഷ്ഠൻ കപിവരനായ സുഗ്രീവനെ തൻെറ അരികിൽ പിടിച്ചിരുത്തി ഇങ്ങിനെ വചിച്ചു: "ഹേ! ഹരിസത്തമ! കാലധമ്മം അറിഞ്ഞു യാതൊരു പാത്ഥിവൻ ധമ്മാത്ഥപഥങ്ങളിൽക്കൂടെ ചരിക്കുന്നുവോ അവനാണ് രാജശ്രേഷ്ഠൻ. ധമ്മാത്ഥങ്ങളെ തീരെ പരിത്യജിച്ചു കാമത്തെ മാത്രം ആശ്രയിച്ച് വൃഥാ കാലം പോക്കുന്ന ഒരുവൻ, വൃക്ഷാഗ്രത്തിൽ നിദ്രചെയ്തുകൊണ്ടിരിക്കെ പെട്ടെന്നു താഴെ പതിച്ചുണരുന്നവനെപ്പോലെ അതിദുഃഖിതനായി ഭവിക്കുന്നു. ശത്രുനിഗ്രഹത്തിൽ ഉല്പതിഷ്ണുവും മിത്രസംഗ്രഹത്തിൽ അനുരക്തനുമായി യാതൊരു പാത്ഥിവൻ ധമ്മാത്ഥകാമരൂപങ്ങളാകുന്ന ത്രിവഗ്ഗഫലത്തെ യഥാകാലം ഭുജിക്കുന്നുവോ അവനാണ് ധമ്മാത്മാവു. ഹേ! ശത്രുവിനാശന! ഇതാ ഉദ്യോഗകാലം പ്രാപ്തമായി. മന്ത്രിപ്രഭൃതികളോടുകൂടെ മേലിൽ വേണ്ടതെന്തെന്നു അങ്ങുന്നു നല്ലപോലെ ചിന്തിക്ക." ശ്രീരാമചന്ദ്രൻെറ സുധാമധുരങ്ങളായ ഈ വാക്കുകൾ കേട്ട സുഗ്രീവൻ ഇപ്രകാരം വചിച്ചു: "ഹേ! ദേവ! പ്രനഷ്ടമായ കീത്തിയും നശിച്ചുപോയ ലക്ഷ്മിയും കൈവിട്ടുപോയ കപിരാജ്യവും എനിക്കു വീണ്ടും ലബ്ധമായതു് നിന്തിരുവടിയുടേയും നിന്തിരുവടിയുടെ ഭ്രാതാവായ ഈ കുമാരൻെറയും പ്രസാദംഹേതുവാലാണ്. ഉപകാരത്തിന്നു പ്രത്യുപകാരം ചെയ്യാത്ത മൂഢൻ പുരുഷദൂഷകനാണ്. ഹേ! ശത്രുനിഷൂദന! നോക്കുക. പൃഥിവിയിലുള്ള സവ്വ വാനരന്മാരും ഇതാ ഇവിടെ സംഘംസംഘമായി വന്നുചേരുന്നു. അതിശൂരന്മാരും ബലവാന്മാരുമായ ഋക്ഷങ്ങൾ, ഗോപുച്ഛങ്ങൾ, വനദുഗ്ഗങ്ങളിൽ മദിച്ചു നടക്കുന്ന ഘോരദശനന്മാരായ വാനരന്മാർ, ദേവഗന്ധവ്വപുത്രരും കാമരൂപികളുമായ മററു മഹാവീരന്മാർ ഇങ്ങിനെ അനന്തകോടി സൈന്യങ്ങൾ അതാതു പടനായകന്മാരുടെ ആധിപത്യത്തിൻകീഴിൽ ഇതാ വന്നു

ചേൻകൊണ്ടേയിരിക്കുന്നു. വിന്ധ്യ, മേരു തുടങ്ങിയ മഹാശൈലങ്ങളിലും സമുദ്രതീരത്തും വസിക്കുന്ന മഹേന്ദ്രതുല്യവിക്രമന്മാരും മന്ദരതുല്യഭയങ്കരന്മാരുമായ അയുതംകോടി വാനരന്മാർ ഇനിയും നിന്തിരുവടിയുടെ മുമ്പാകെ വന്നുചേരുവാനുണ്ട്. ക്ഷണകാലത്തിനുള്ളിൽ അവരും ഇവിടെ വന്നുചേരും. വീര്യസമ്പന്നരായ ഈ വാനരന്മാർ സംഗരത്തിൽ ബന്ധുമിത്രസമേതം രാവണനെ നിഗ്രഹിച്ചു മൈഥിലിയെ തിരികെ കൊണ്ടുപോരും." ഹരിപ്രവീരനായ സുഗ്രീവന്റെ ഈ ഉദ്യമങ്ങൾ കണ്ടു വസുധാധിപനായ രാമചന്ദ്രൻ ഹർഷാധിക്യത്താൽ പ്രബുദ്ധമായ നീലോല്പലംപോലെ പ്രസന്നനായി.

---

## സർഗ്ഗം-39

---

ബദ്ധാഞ്ജലിയോടുകൂടെ ബഹുവിധം വചിക്കുന്ന സുഗ്രീവനെ സ്നേഹപുരസ്സരം ആശ്ലേഷംചെയ്തുകൊണ്ടു സധാർമ്മികനായ രാഘവൻ ഇങ്ങിനെ വചിച്ചു: "ഹേ! സൌമ്യ! ഇന്ദ്രൻ മഴ പെയ്യിക്കുന്നു; ദിനകരൻ തന്റെ കിരണസഹസ്രങ്ങൾ പരത്തി അംബരത്തിൽനിന്നും ഇരുൾ അകററുന്നു; ഹിമാംശു തന്റെ അംശുജാലംകൊണ്ടു പൃഥിവിയെ പ്രസന്നമാക്കുന്നു. എന്നതുപോലെ അങ്ങയെപ്പോലുള്ള മഹാമതികൾ മിത്രങ്ങൾക്കുപകാരം ചെയ്യുന്നു. ഇതിൽ ആശ്ചര്യമില്ല. ഹേ! സുഗ്രീവ! നിന്നിൽ പ്രതിഫലിക്കുന്ന കന്മഷഹീനങ്ങളായ ഗുണങ്ങളെ ഞാൻ അറിയുന്നു. ഹേ! പിംഗേശ! നീ ഹിതവാദിയാണെന്നതിനു സംശയമില്ല. സുഹൃത്തായ നീ എനിക്കു വേണ്ടുന്ന ഒത്താശകൾ ചെയ്യുക. ഹേ! സഖെ! അങ്ങയുടെ സാഹായ്യമുണ്ടെങ്കിൽ സർവ്വ ശത്രുക്കളേയും ഞാൻ പോരിൽ നിഗ്രഹിക്കും. ശചിയെ അനുഹ്ലാദനെന്നപോലെ രാക്ഷസാധമനായ രാവണൻ വൈദേഹിയെ വഞ്ചിച്ചതു് അവനു നാശത്തിന്നാണ്. മഹാദൃപ്തനായ പൌലോമിയുടെ പിതാവിനെ ശതക്രതുവെന്നപോലെ ഞാൻ കാലം വൈകാതെ നിശിതശസ്ത്ര

ങ്ങൾകൊണ്ടു രാവണനെ നിഗ്രഹിക്കും.” ശ്രീരാഘവൻ ഇതിനെ പറഞ്ഞു വിരമിച്ചതോടുകൂടി തീവ്രതരം ജ്വലിച്ചുകൊണ്ടിരുന്ന സൂൎയ്യാതപം പെട്ടെന്നു പൊടിപടലത്താൽ മറയപ്പെട്ടു. ആ രജസ്സുകൾകൊണ്ടു ദിക്കുകൾ ആകുലപ്പെട്ടു. ശൈലവനങ്ങളോടുകൂടി ഭൂമി കമ്പിച്ചു. ഉടൻ നാഗേന്ദ്രതുല്യകാന്തിയോടും ഉഗ്രദംഷ്ട്രകളോടുംകൂടി ഭീമബലരായ അസംഖ്യം വാനരന്മാർ അവിടെ വന്നു നിറഞ്ഞു. അരക്ഷണത്തിൽ കാമരൂപികളായ അനന്തകോടി വാനരന്മാർ അവിടെ അണിനിരന്നു. വൻകാടുകളിൽ വസിച്ചുപോരുന്ന ഭീമശരീരികൾ, സമുദ്രതീരത്തിൽ പാൎക്കുന്ന ഘോരരൂപികൾ എന്നുതുടങ്ങിയ ആ വീരയോദ്ധാക്കളെല്ലാം മേഘസ്തനിതം പോലെ ഭയങ്കരതരം ഗൎജ്ജിച്ചുകൊണ്ടേയിരുന്നു. തരുണഭാസ്കരനെപ്പോലെ പ്രകാശിക്കുന്നവർ, ചന്ദ്രകാന്തിപോലെ വിളങ്ങുന്നവർ, പത്മകേസരവൎണ്ണത്തോടുകൂടിയവർ, ശുഭ്രകാന്തിയുള്ളവർ, മഹാമേരുവിൽ വസിക്കുന്നവർ ഇങ്ങിനെ അസംഖ്യംകോടി വാനരന്മാർ പടത്തലവന്മാരോടുകൂടെ സുഗ്രീവനെ പ്രാപിച്ചു. ശതബലിയെന്നു പേരായ വീരവാനരൻ തന്റെ കീഴിലുള്ള അനേകായിരം പടകളോടുകൂടി വന്നു വാനരേശ്വരനെ വന്ദിച്ചു. കാഞ്ചനപൎവ്വതംപോലെ മഹാകാന്തിമാനും പ്രഗത്ഭധീരനുമായ താരയുടെ പിതാവ് തന്റെ കീഴിലുള്ള വീരഭടഗണങ്ങളോടുകൂടെ ആൎത്തുവിളിച്ചും അട്ടഹസിച്ചുംകൊണ്ടു വരുന്നതു കണ്ടു ദിക്കുകൾ പോലും ചഞ്ചലിച്ചു. ഇപ്രകാരംതന്നെ അനേകം സൈന്യനായകന്മാരോടുകൂടിയ ഒരു മഹാസേനയെ, രുമയുടെ പിതാവും സുഗ്രീവശ്വശുരനുമായ പിംഗേശൻ വാനരേശ്വരന്റെ മുമ്പാകെ ഹാജരാക്കി. പത്മകേസരത്തിന്റെയും തരുണഭാസ്കരന്റെയും കാന്തിയെ ജയിക്കുന്നവനും ജിതവൈരിയുമായ മാരുതിയുടെ പിതാവ്—ദിവ്യശ്രീകനായ കേസരി അനന്തമായ ഒരു വലിയ സേനയോടുകൂടെ ഭയങ്കരരവം മുഴക്കിക്കൊണ്ട് അവിടെ സന്നിഹിതനായി. ഗോലാംഗൂലങ്ങളുടെ നാഥനും പ്രശസ്ത പരാക്രമിയുമായ ഗവാക്ഷൻ ആയുധപാണികളായ തന്റെ വീരഭടരേയും ആനയിപ്പിച്ചു. ശത്രു

ഘാതിയും അനല്പധീരനുമായ ധൂമ്രൻ തന്റെ കീഴിലുള്ള ഘോര സൈന്യങ്ങളോടും മഹാവീര്യൻ, യൂഥപൻ, പനസൻ, അഞ്ജന ശൈലംപോലെ മഹാഭയങ്കരനായ നീലൻ, മാമലപോലെ ഭീമാ കാരനായ ഗവയൻ, ബലശാലിയായ ദരീമുഖൻ, യൂഥപാലൻ, മ ഹാബലരായ അശ്വിപുത്രന്മാർ, മഹാവീര്യവാനും ശത്രുമാഥിയുമാ യ ഗജൻ, ഋക്ഷാധിപനും മഹാത്മാവുമായ ജാംബവാൻ, മഹാ കായനും അതുലവിക്രമിയുമായ രുമണ്വാൻ എന്നിവർ അവരുടെ വമ്പിച്ച ബലങ്ങളോടുംകൂടെ സുഗ്രീവാന്തികം കുതിച്ചെത്തി. നൂറാ യിരം കോടി വാനരപ്പടക്കു നാഥനായ ഗന്ധമാദനനെന്ന വാനര യൂഥപൻ തന്റെ വമ്പിച്ച സേനയെയും അനേകസഹസ്രം യുദ്ധ വീരന്മാരെ വിക്രമാംബുരാശിയും യുവരാജാവുമായ അംഗദനും പ്രമത്തശക്തി പ്രകാശിപ്പിച്ചുകൊണ്ടു പ്ലവഗേശ്വരസന്നിധിയെ പ്രാപിപ്പിച്ചു. താരാഭനും ഘോരപരാക്രമിയുമായ താരൻ തന്റെ സൈന്യത്തെയും ഇന്ദ്രജാനു, ബാലമാർത്താണ്ഡദ്യുതിയും മഹാവീരനു മായ രംഭൻ എന്നിവർ തങ്ങളുടെ വ്യൂഹത്തെയും കൊണ്ടുചെന്നു സുഗ്രീവശാസനത്തെ ആദരിച്ചു. ഉഗ്രകർമ്മാവും ക്രൂരഘാതിയുമാ യ ദുർമ്മുഖൻ രണ്ടു കോടി സൈന്യത്തോടും പ്രചണ്ഡസൂര്യദ്യുതിയാ യ ഹനൂമാൻ കൈലാസകൂടംപോലെ ഘോരരൂപികളായ ആയി രം കോടി വാനരന്മാരോടുംകൂടിച്ചെന്നു സുഗ്രീവനെ കൈവണ ങ്ങി. ഇപ്രകാരംതന്നെ ശൌര്യവാരിധിയായ നളൻ, ശ്രീമാനും സുഗ്രീവനു സമ്മതനുമായ ദധിമുഖൻ, ശരഭൻ, കുമുദൻ, വഹ്നി നാളൻ, രംഹൻ എന്നിവരും മററസംഖ്യം കാമരൂപികളായ സേ നാപതികളും അവരവരുടെ സേനയോടുകൂടെ വന്നുചേർന്നു. കാടു കളും, മേടുകളും, വനങ്ങളും, ചോലകളും എന്നീ പ്രദേശങ്ങളെല്ലാം വാനരപ്പടയാൽ തിങ്ങി അദൃശ്യങ്ങളായി. ഇങ്ങിനെ അസംഖ്യം കോടി വാനരന്മാർ സുഗ്രീവാജ്ഞയെ ഭയന്ന് ആടിയും പാടിയും ഓടിക്കിതച്ചും ആർത്തു തിമർത്തും സൂര്യനെ ഘനപടലങ്ങളെന്ന പോലെ സുഗ്രീവനെ പ്രാപിച്ചു. മഹാഭുജന്മാരായ ഈ അസം ഖ്യംകോടി വാനരന്മാരും ഒന്നുപോലെ കപീശ്വരന്റെ കല്പന

കേൾപ്പാൻ ബദ്ധശ്രദ്ധരായി തൊഴുതു നിന്നു. സുധാമ്മികനായ സുഗ്രീവൻ തന്റെ ഈ മഹാവ്യൂഹത്തെച്ചൂണ്ടിക്കാട്ടിയുംകൊണ്ടു ശ്രീരാഘവനോടിങ്ങിനെ പറഞ്ഞു: "ഹേ! ബലാഭിജ്ഞ! വനങ്ങൾ ഉപവനങ്ങൾ, കായൽകരകൾ, കടലോരങ്ങൾ തുടങ്ങിയ എല്ലാ പ്രദേശങ്ങളിൽനിന്നും ഇതാ ഇവിടെ വന്നുചേൎന്നിരിക്കുന്ന വാനരബലത്തെ അങ്ങുന്നു കണ്ടുകൊൾക."

---

# സൎഗ്ഗം-40

---

അനന്തരം ഐശ്വൎയ്യവൎദ്ധിതനും പ്ലവഗേശ്വരനുമായ സുഗ്രീവൻ പരബലമൎദ്ദിയും നരശാൎദ്ദൂലനുമായ ശ്രീരാഘവനോടിപ്രകാരം പറഞ്ഞു. "ഹേ! രാമചന്ദ്ര! കാമരൂപികളും ബലശാലികളും മത്തവാരണംപോലെ മഹാപരാക്രമികളുമായ അനേകായിരം വാനരസൈന്യങ്ങൾ ഇതാ ഇവിടെ വന്നുചേൎന്നിട്ടുണ്ട്. ഇവർ എല്ലാവരും എന്റെ രാജ്യത്തിൽ വസിക്കുന്നവരാണ്. ദൈത്യദാനവന്മാൎക്കുതുല്യം ഭയങ്കരരും ഭീമവിക്രമികളുമായ ഇവർ മഹാപ്രശസ്തരും കൎമ്മാപദാനങ്ങളിൽ ഒരിക്കലും തളൎച്ചയുണ്ടാകാത്ത സ്ഥിരോത്സാഹികളുമാണ്. നനാശൈലശിഖരങ്ങളിലും മററും വസിച്ചുപോരുന്ന ഈ വാനരന്മാർ വെള്ളത്തിലും കരയിലും ഒരുപോലെ സഞ്ചരിപ്പാൻ ശക്തരാണ്. ഈ അനന്തകോടി സൈന്യവും ഹേ! രഘുപതെ! നിന്തിരുവടിയുടെ കിങ്കരന്മാരാണെന്നു കരുതുക. നിൎദ്ദേശമനുസരിച്ചു പ്രവൎത്തിക്കുന്നവരും ഗുരുഹിതത്തിൽ തല്പരരുമായ ഇവർ ഏവരും ഹേ! അരിന്ദമ! നിന്തിരുവടിയുടെ ഇഷ്ടത്തെ സാധിപ്പിപ്പാൻ സമൎത്ഥരാണ്. നിന്തിരുവടി ഇപ്പോൾ എന്തു വിചാരിക്കുന്നു. ഈ നൂറായിരം കോടി ഘോരവാനരപ്പടയും നിന്തിരുവടിയുടെ കല്പന കേൾപ്പാൻ ഇതാ കാത്തുനില്ക്കുന്നു. യഥായുക്തം അരുളിച്ചെയ്യുക. ഈ മഹാസൈന്യം മുഴവൻ ഹേ! ശത്രുഘാതിൻ! അങ്ങേക്കധീനമാണ്. നിന്തിരുവടിയുടെ സൈന്യ

ത്തോടു നിന്തിരുവടിതന്നെ ആജ്ഞാപിക്ക. ഈ വാനരന്മാർ പ്രവൎത്തിക്കേണ്ടതെന്തെന്നു് എനിക്കു നല്ല നിശ്ചയമുണ്ടു്. എങ്കിലും ആജ്ഞാപിക്കുന്നതു നിന്തിരുവടിതന്നെ ആയിരിക്കണം." എന്നിപ്രകാരം പറയുന്ന സുഗ്രീവനെ സ്നേഹപുരസ്സരം ആശ്ലേഷം ചെയ്തുകൊണ്ടു ദാശരഥി ഇങ്ങിനെ പറഞ്ഞു. "ഹേ! ഹരീശ്വര! എന്റെ പ്രാണവല്ലഭയായ ജാനകി ഇപ്പോൾ ജിവിച്ചിരിപ്പുണ്ടോ ഇല്ലയൊ എന്നാണു് ഒന്നാമതറിയേണ്ടതു്. രാവണൻ ഇപ്പോൾ എവിടെയുണ്ടു്. സീത വസിക്കുന്നതെവിടെ. എന്നെല്ലാം ഗ്രഹിച്ചതിന്നുശേഷം കാലോചിതമായി നമുക്കു കാൎയ്യങ്ങൾ നിൎവ്വഹിക്കാം. ഞാനൊ ലക്ഷ്മണനൊ ഈ കാൎയ്യത്തിനു പ്രാപ്തരല്ല. ഇതിന്നു തക്ക സമൎത്ഥൻ അങ്ങുന്നാണു്. അതിനാൽ ഹേ! വീര! ഈ കാൎയ്യത്തിൽ വേണ്ടുന്നതെല്ലാം അങ്ങുന്നുതന്നെ വാനരന്മാരോടാജ്ഞാപിക്ക. എന്റെ അവസ്ഥ മുഴുവൻ അങ്ങയ്ക്കു നല്ലപോലെ അറിയാമല്ലൊ. കാലവിശേഷജ്ഞനും ജ്ഞാനസമ്പന്നനും വിക്രമരാശിയുമായ അങ്ങുന്നു ലക്ഷ്മണനെ അപേക്ഷിച്ചു് എന്റെ ദ്വിതീയമിത്രമാണു്. സുകൃതാൎത്ഥവിത്തമനായ അങ്ങുന്നു് എന്റെ കാൎയ്യത്തിന്നു വേണ്ടുന്നതെല്ലാം പ്രവൎത്തിക്കുമെന്നു് എനിക്കു നല്ല ബോധമുണ്ടു്." ശ്രീരാഘവൻ ഇങ്ങിനെ പറഞ്ഞതു കേട്ടു സുഗ്രീവൻ വിനയവാരിധിയും ശൈലേന്ദ്രതുല്യ തേജസ്വിയും മേഘനിൎഘോഷംപോലെ ഗംഭീരസ്വനത്തോടുകൂടിയവനുമായ വിനതനെന്ന യൂഥപാലനെ വിളിച്ചിപ്രകാരം പറഞ്ഞു. "ഹേ! കപിവര! ദേശകാലനയജ്ഞനും കാൎയ്യാകാൎയ്യവിവേചനത്തിൽ സമൎത്ഥനുമായ, സോമസൂൎയ്യാത്മജരോടും പ്രമത്തശക്തരായ മററു നൂറായിരം വാനരയോദ്ധാക്കളോടുംകൂടെ നീ ശൈലവനങ്ങൾ കാനനങ്ങൾ എന്നിവകൊണ്ടു നിറഞ്ഞിരിക്കുന്ന പൂൎവ്വദിക്മുഖം ലക്ഷ്യമാക്കി സഞ്ചരിക്ക. വിദേഹജയായ സീതയേയും രാവണനേയും അവിടമെങ്ങും തിരയുക. ഗിരിശൃംഗങ്ങൾ, വനങ്ങൾ, യമുനാതീരശൈലങ്ങൾ ഉടങ്ങിയ കാനനങ്ങളിലും ഭാഗീരഥി, കോമളയായ സരയൂനദി, കൌശികി, കാളിന്ദി, ഹൃദയമോഹനയായ യമുന, സ

രസ്വതി, സിന്ധു, മുത്തുപോലെ നിൎമ്മലമായ ജലം നിറഞ്ഞൊഴുകുന്ന ശോണ എന്നീ നദികളുടെ കൂലങ്ങളിലും ശൈലകാനനങ്ങൾകൊണ്ടു ശോഭിക്കുന്ന മഹി, കാളമഹി, ബ്രഹ്മമാലം, മാളവം, വിദേഹം, കാശി, കോസലം, മാഗധം, മഹാഗ്രാമം, പുണ്ഡ്രം, വംഗം എന്നീ രാജ്യങ്ങളിലും കോശകാരം, രജതാകരം തുടങ്ങിയ മഹാമന്ദിരങ്ങളിലുമെല്ലാം വേണ്ടതിൻവണ്ണം നിങ്ങൾ സീതയെയും രാവണനെയും തിരയുക. സപ്തസമുദ്രങ്ങളിലുള്ള ദ്വീപുകൾ, അത്യന്തം ദീൎഘമായിക്കിടക്കുന്ന മന്ദരപൎവ്വതത്തിന്റെ ഉന്നതശിഖരങ്ങൾ തുടങ്ങിയ പ്രദേശങ്ങളിലും ചെന്നു നിങ്ങൾ ദശരഥന്റെ സ്നുഷയായ വൈദേഹിയെ തിരയുവിൻ. പെരുംചെവിയുള്ളവർ, ഓഷ്ഠങ്ങളിൽ ചെവിയുള്ളവർ, ലോഹതുല്യം കാഠിന്യമുള്ള മുഖത്തോടുകൂടിയവർ, ഒററക്കാലുള്ളവർ, അക്ഷയബലന്മാർ, ഹേമവൎണ്ണത്തോടുകൂടിയവർ, മത്സ്യം തിന്നുപജീവിക്കുന്നവർ, മനുഷ്യമാംസം ഭക്ഷിക്കുന്നവർ എന്നിങ്ങിനെയുള്ള കിരാതന്മാരുടെ പത്തനങ്ങൾ അവിടെ അസംഖ്യമുണ്ടു്. നരവ്യാഘ്രരെന്നു പ്രഖ്യാതരായ അനേകായിരം അന്തൎജലചാരികളും ആ പ്രദേശങ്ങളിൽ വസിച്ചുപോരുന്നു. അവരുടെ വാസസ്ഥലങ്ങളിലും ചെന്നു നല്ലവണ്ണം പരിശോധിക്കണം. സപ്തരാജ്യോപശോഭിതവും, സുവൎണ്ണം, രജതം, രത്നം തുടങ്ങിയ ലോഹഖനികൾകൊണ്ടു നിറഞ്ഞതുമായ യവദ്വീപും മാൎഗ്ഗമദ്ധ്യത്തിൽ നിങ്ങൾക്കു കാണാം. അതിന്നപ്പുറം ദേവദാനവന്മാരാൽ സേവിക്കപ്പെടുന്നതും, ശൃംഗങ്ങൾ വളൎന്നുചെന്നു് ആകാശത്തെ സ്പൎശിക്കുന്നതുമായ ശിശിരപൎവ്വതം ഗംഭീരതേജസ്സോടെ വിളങ്ങുന്നു. ആ ഉന്നതഗിരിയിലുള്ള കാനനങ്ങൾ, ദുൎഗ്ഗങ്ങൾ, പ്രപാതങ്ങൾ മുതലായ ഭാഗങ്ങളിലും ചെന്നു് യശസ്വിനിയായ രാമപത്നിയെ നിങ്ങൾ അന്വേഷിക്കുവിൻ. അനന്തരം രക്തജലം നിറഞ്ഞൊഴുകുന്ന അത്യഗാധമായ ശോണയിലും ചെന്നു തിരഞ്ഞ ശേഷം സിദ്ധചാരണന്മാരാൽ ആരാധിക്കപ്പെടുന്ന സമുദ്രതീരത്തു ചെല്ലുവിൻ. മനോമോഹനമായ ആ പ്രദേശവും അതിന്നു സമീപമുള്ള മററു ചിത്രകാനനങ്ങളും നിങ്ങൾ ശ്രദ്ധയോടെ തിരയണം.

പൎവ്വതങ്ങളാൽ പ്രശോഭിതമായ നദികൾ, സുരമ്യങ്ങളായ പൂങ്കാവുകൾ, ഏററവും വിസ്തീൎണ്ണങ്ങളായ ഗുഹാന്തൎഭാഗങ്ങൾ, കാട്ടുകൾ, മേട്ടുകൾ എന്നിവയും നിങ്ങൾ ചെന്നു തിരയുക. അനന്തരം അതിവിശാലമായ ദ്വീപുകൾ, അലയടിച്ചുയൎന്നുകൊണ്ടിരിക്കുന്ന ഗംഭീരസമുദ്രങ്ങൾ എന്നിവയും മുഴുവൻ പരിശോധിക്കു. അസംഖ്യം അസുരന്മാർ അവിടെ വസിക്കുന്നുണ്ടു്. ഛായാശനശീലരും ഘോരരൂപികളും ഈശ്വരകല്പനയാൽ ദീൎഘകാലം ആഹാരമില്ലാതെ അത്യന്തം ബുഭുക്ഷയോടുകൂടെ വസിക്കുന്നവരുമായ രാക്ഷസന്മാരും അവിടെ അസംഖ്യമുണ്ടു്. വീണ്ടും സഞ്ചരിച്ചു് കാളമേഘപ്രതിമവും മഹോരഗങ്ങൾ വസിക്കുന്നതും വമ്പിച്ച ഇരമ്പത്തോടുകൂടിയതുമായ മഹോദധിയെ പ്രാപിക്കുവിൻ. അവിടവും കടന്നുചെന്നാൽ ശോണവൎണ്ണമായ ജലം നിറഞ്ഞു് ഊൎമ്മിജാലങ്ങൾകൊണ്ടു ഭയങ്കരമായിരിക്കുന്ന ചെങ്കടലും അതിന്റെ തീരത്തിൽ നില്ക്കുന്ന പൂളവൃക്ഷവും കാണാം. നാനാരത്നവിഭൂഷിതവും കൈലാസംപോലെ മഹാപ്രഭയോടുകൂടിയതും വിശ്വകൎമ്മാവിനാൽ നിൎമ്മിക്കപ്പെട്ടതുമായ വൈനതേയനികേതനം അതിനു സമീപത്താണു്. മഹാഗിരിപോലെ ഭീമരൂപികളും മന്ദേഹാഹ്വയന്മാരുമായ രാക്ഷസന്മാർ നാനാരൂപങ്ങളോടുകൂടെ അവിടെ പല പൎവ്വതകൂടങ്ങളിലും പാൎക്കുന്നുണ്ടു്. ബ്രഹ്മതേജോഹതരായ ആ ഘോരരാക്ഷസന്മാർ ദിവസേന സൂൎയ്യോദയകാലത്തു വെള്ളത്തിൽ ചെന്നു പതിക്കുന്നു. വീണ്ടും സൂൎയ്യാതപം ഏററുകൊണ്ടു് അവർ അദ്രികൂടത്തിൽ കയറി സ്ഥിതിചെയ്യുന്നു. ആ പ്രദേശവും വിട്ടു് അപ്പുറം ചെന്നാൽ പാണ്ഡുരമേഘംപോലെ പരിശോഭിക്കുന്ന പാലാഴി കാണാം. ഉൽഷി മുത്തുമാലകൾകൊണ്ടെന്നപോലെ ആ മഹോദധി ഊൎമ്മിജാലങ്ങൾകൊണ്ടു ശോഭിക്കുന്നു. അതിന്നമദ്ധ്യേ ശ്വേതവൎണ്ണവും ദിവ്യഗന്ധവുമുള്ള കുസുമങ്ങൾകൊണ്ടു നിറഞ്ഞ ഋഷഭപൎവ്വതം വെള്ളിമലപോലെ വിളങ്ങുന്നുണ്ടു്. ഹേമകേസരങ്ങളോടുകൂടിയ രജതപത്മങ്ങളും രാജഹംസങ്ങളുംകൊണ്ടു് ഏററവും ശോഭിക്കുന്ന സുദൎശനമെന്ന പേരായ പൊയ്ക നിങ്ങൾക്കു് ആ മഹാശൈലത്തി

ങ്കൽ കാണാം. ദേവന്മാർ, സിദ്ധചാരണന്മാർ, യക്ഷകിന്നരന്മാർ എന്നിവരെല്ലാം ക്രീഡാസക്തരായി അംഗനമാരോടൊന്നിച്ച് ഈ പൊയ്കയിൽ വന്നുചേരുന്നു. ഹേ! വാനരന്മാരെ! ഈ ക്ഷീരസമുദ്രവും കടന്നു നിങ്ങൾ സഞ്ചരിക്കുവിൻ. അപ്പോൾ നിങ്ങൾക്ക് സർവ്വഭൂതഭയങ്കരവും പരിപാവനവുമായ ശുദ്ധസമുദ്രം ദൃശ്യമാകും. ബഡവാഗ്നിയുടെ കോപജമായ തേജസ്സു ഭയങ്കരതരം അവിടെ ഉജ്വലിക്കുന്നു. സർവ്വ ചരാചരങ്ങളും ആ മഹാതേജസ്സിന്നു ഭക്ഷണമായിത്തീരുന്നു. ഹയമുഖരൂപമായ ആ വഹ്നിയെക്കണ്ടു ഭയന്നു സർവ്വ ജലജന്തുക്കളും രോദനംചെയ്യുന്നതും നിങ്ങൾക്കവിടെ കേൾക്കാം. ശുദ്ധസമുദ്രത്തിൽനിന്നും പതിമൂന്നു യോജന വടക്കായി ജാതരൂപശിലയെന്നു പേരുള്ള മഹത്തായ കാഞ്ചനപർവ്വതം സ്ഥിതിചെയ്യുന്നു. പത്മപത്രങ്ങൾപോലെ വിശാലമായ നേത്രങ്ങളോടും ചന്ദ്രന്നുതുല്യം രമണീയമായ കാന്തിയോടുംകൂടെ ധരണിയെ ധരിച്ചിരിക്കുന്ന പന്നഗശ്രേഷ്ഠനെ നിങ്ങൾക്കവിടെ ദശിക്കാം. സർവ്വ ഭൂതങ്ങൾക്കും അഭിവന്ദ്യനും ആയിരം ശിരസ്സുകളുള്ളവനും നീലവസനം ധരിച്ചിരിക്കുന്നവനുമായ ആദിശേഷൻ ആ പർവ്വതാഗ്രത്തിങ്കലാണ് വസിക്കുന്നത്. മൂന്നു ശിഖരങ്ങളോടുകൂടി താലാകൃതിയിൽ നിർമ്മിക്കപ്പെട്ടിട്ടുള്ള ഒരു സ്വർണ്ണസ്തംഭം ആ പർവ്വതത്തിന്മേൽ ഉണ്ട്. അതിദിവ്യമായൊരു വേദി ആ സ്തംഭത്തിന്നു ചുററും ശോഭിക്കുന്നു. പൂർവ്വദിക്കിൽ അമരശ്രേഷ്ഠന്മാരാൽ സ്ഥാപിക്കപ്പെട്ടിട്ടുള്ളതാണ് ആ സ്തംഭം. അതിന്നും അപ്പുറത്താണ് ശ്രീമത്തും ഹേമമയവുമായ ഉദയപർവ്വതം സ്ഥിതിചെയ്യുന്നത്. ജാതരൂപമയവും ദിവ്യവും മനോഹരസാനുക്കളോടുകൂടിയതുമായ അതിൻെറ ശിഖരം നൂറു യോജന പൊക്കത്തിൽ ഉയൎന്നുചെന്ന് ആകാശത്തെ സ്പർശിക്കുന്നു. സാലങ്ങൾ, താലങ്ങൾ, തമാലങ്ങൾ, കർണ്ണികാരങ്ങൾ എന്നിവയെല്ലാം അവിടെ സദാ പൂത്തുനില്ക്കുന്നു. സ്വർണ്ണമയമായ അവയുടെ ദിവ്യതേജസ്സു നാലുഭാഗവും വ്യാപിക്കുന്നു. ഒരു യോജന വിസ്താരവും പത്തു യോജന പൊക്കവുമുള്ള സൌമനം എന്നു പേരായ ഒരു ശൃംഗം അതിന്നുണ്ട്. പണ്ടു പുരുഷോത്തമനായ

വിഷ്ണു തൻെറ ത്രിവിക്രമത്തിൽ ഒന്നാമത്തെ അടി ഇവിടെയാണ് പതിപ്പിച്ചിട്ടുള്ളത്. രണ്ടാമത്തേതു മേരുമുടിയിലുമാണത്രെ. ദിനകരൻ ജംബുദ്വീപിൻെറ ഉത്തരഭാഗത്തുകൂടെ സഞ്ചരിച്ച് അത്യുന്നതമായ ഈ ശിഖരത്തിലെത്തുമ്പോഴാണ് ദൃശ്യനാകുന്നത്. വൈഖാനസന്മാർ, ബാലഖില്യർ എന്നി സൂര്യതേജോപമന്മാരായ മുനീന്ദ്രരെ നിങ്ങൾക്കവിടെ കാണാം. സുദർശനദ്വീപ് ഈ പർവ്വതത്തിൻെറ പുരോഭാഗത്താണ് സ്ഥിതിചെയ്യുന്നതു്. ദേഹികൾക്കെല്ലാം കാഴ്ച നൽകുന്ന ആ ദിവ്യതേജസ്സ് ഇവിടെയാണ് പ്രകാശിക്കുന്നതു്. ഇതിൻെറ ശിഖരങ്ങളിലും കന്ദരങ്ങളിലും ഉപവനങ്ങളിലും ചെന്നു നിങ്ങൾ രാവണനേയും സീതയേയും അന്വേഷിക്കണം. ഈ കാഞ്ചനപർവ്വതത്തിൻേറയും സൂര്യൻേറയും പ്രകാശം കൂടികലന്ന് പ്രഭാതസന്ധ്യ രക്തവർണ്ണമായി ശോഭിക്കുന്നു. പൃഥിവിയുടേയും ഭുവനത്തിൻേറയും പൂർവ്വദ്വാരമായും സൂര്യോദയസ്ഥാനമായും സൃഷ്ടിക്കപ്പെട്ടിട്ടുള്ള ഈ പ്രദേശത്തെയാണ് പൂർവ്വദിക്കെന്നു പറയുന്നതു്. ഈ ശൈലപൃഷ്ഠത്തിങ്കലും ഇതിലുള്ള മഹാഗുഹകളിലും നിർഝരങ്ങളിലും ചെന്നു നിങ്ങൾ രാവണനേയും സീതയേയും തിരയുവിൻ. ഇതിന്നപ്പുറമുള്ള സീമാതീതമായ പ്രദേശം തീരെ അഗമ്യമാണ്. സൂര്യോദയംപോലുമില്ലാതെ ആ പ്രദേശമെല്ലാം തിമിരാവൃതമായി കിടക്കുന്നു. ഹേ! കപിവരരെ! നിങ്ങൾ അതിശീഘ്രം ചെന്ന് അന്ധകാരമയമായ ആ പ്രദേശം വരെയുള്ള പർവ്വതങ്ങൾ, മഹാദരികൾ, വിലങ്ങൾ, താഴ്വരകൾ തുടങ്ങിയ പ്രദേശങ്ങളിലും ഞാൻ പറയാത്തതായ മററു വല്ല പ്രദേശങ്ങളുണ്ടെങ്കിൽ അവിടെയും ചെന്നു വേണ്ടതിൻവണ്ണം സീതയെ തിരയുവിൻ. കപികൾക്ക് അതുവരക്കുമെ സഞ്ചരിച്ചുകൂട്ടു. രാവണനേയും സീതയേയും അന്വേഷിച്ചുകൊണ്ടു പൂർവ്വദിക്മുഖമായി നിങ്ങൾ ഉദയാദ്രിവരക്കും സഞ്ചരിപ്പിൻ. ഒരു മാസത്തിന്നുള്ളിൽ ഇവിടെ തിരിച്ചെത്തുകയും വേണം. കാലതാമസം വരുത്തുന്നവൻ വധ്യനാണെന്നു ധരിച്ചുകൊള്ളുക. അതിജാഗ്രതയോടെ ചെന്നു വൈദേഹിയെ തിരഞ്ഞ് കൃതാർത്ഥതയോടെ നിങ്ങൾ

വേഗം തിരിച്ചുപോരുവിൻ. വനഷണ്ഡമണ്ഡിതമായ മഹാവനങ്ങളിൽക്കൂടെ അതിജവം യാത്രചെയ്തു രാഘവമഹിഷിയായ വൈദേഹിയെ നിങ്ങൾ ഏതുവിധവും തിരഞ്ഞുകാണണം. ഹേ! കപിവരരെ! എന്നാൽ മാത്രമേ നിങ്ങൾക്കു മേലിൽ സൈ്വരമുണ്ടാവൂ."

---

## സർഗ്ഗം-41

---

വാനരേശ്വരനായ സുഗ്രീവൻ ആ മഹാവ്യൂഹത്തെ നോക്കി ഇങ്ങിനെ ആജ്ഞാപിച്ച ശേഷം അതിഭയങ്കരമായ മറെറാരു സൈന്യത്തെ ദക്ഷിണദിക്കിലേക്കു നിയോഗിച്ചു. അഗ്നിസുതനായ നീലൻ, ഹനുമാൻ, പിതാമഹപുത്രനും ബലശാലിയുമായ ജാംബവാൻ, സുഹോത്രൻ, ശരാരി, ശരഗുല്മൻ, ഗജൻ, ഗവാക്ഷൻ, ഗവയൻ, ഋഷഭൻ, മൈന്ദൻ, വിവിദൻ, വിജയൻ, ഗന്ധമാദനൻ, ഉല്ക്കാമുഖൻ, അസംഗൻ, ഹുതാശനപുത്രന്മാർ, വീര്യസമ്പന്നനായ അംഗദൻ എന്നീ മഹാവേഗികളും വിക്രമരാശികളും വിശേഷജ്ഞാനികളുമായ വാനരയോദ്ധാക്കളായിരുന്നു ആ വൻപടയുടെ നായകന്മാർ. ഇവരുടെ നേതൃത്വത്തിൻകീഴിൽ ദക്ഷിണദിക്കിലേക്കു പുറപ്പെട്ട സർവ്വ വാനരന്മാരും പരാക്രമംകൊണ്ടും തൂർണ്ണഗതികൊണ്ടും മഹാപ്രശസ്തരായിരുന്നു. ദക്ഷിണദിക്കിലുള്ളോരോ പ്രദേശങ്ങളെപ്പററിയും വിവരിച്ചു വാനരേശ്വരൻ അവരെ മനസ്സിലാക്കി. ആ മഹാസൈന്യത്തെ നോക്കി സുഗ്രീവൻ ഇങ്ങിനെ വചിച്ചു. "ഹേ! വാനരന്മാരെ! നിങ്ങളുടെ മാർഗ്ഗത്തിലുള്ള വിന്ധ്യപർവ്വതം അസംഖ്യം ശൃംഗങ്ങൾകൊണ്ടും നാനാവൃക്ഷങ്ങൾകൊണ്ടും ഘോരസർപ്പങ്ങൾകൊണ്ടും മണ്ഡിതമാണ്. അത്യന്തം ഭയങ്കരമായ ആ ഗിരിതടത്തിലും ഹൃദയരമ്യയായ ഗോദാവരി, കൃഷ്ണവേണി, കാവേരി, മഹാനദി, അതിധന്യയായ വരദാനദി, ശോണ്ണവനഗരങ്ങൾ എന്നിവിടേയും നിങ്ങൾ ചെന്നു സീതയെ തിരയുവിൻ. അശ്വവന്തി, അവന്തി, വിദർഭം, ഋഷീകം,

അത്യന്തം രമണീയമായ മാഹിഷം, വംഗം, കലിംഗം, കൌശികം മുതലായ രാജ്യങ്ങളിലും ചെന്നന്വേഷിച്ച് ദണ്ഡകാരണ്യവും അതിങ്കലുള്ള വനങ്ങൾ, നദികൾ, ഗുഹകൾ എന്നീ പ്രദേശങ്ങളിലുമെല്ലാം ഭവങ്ങൾതിൻവണ്ണം തിരയുവിൻ. അനന്തരം ആന്ധ്രം, പുണ്ഡ്രം, ചോളം, പാണ്ഡ്യം, കേരളം തുടങ്ങിയ രാജ്യങ്ങളിലും അവിടെ സമീപത്തുള്ള ധാതുമണ്ഡിതമായ അയോമുഖപൎവ്വതത്തിലും നിങ്ങൾ വൈദേഹിയെ തിരയുക. വിചിത്രപുഷ്പങ്ങളാൽ സാന്ദ്രവും ശ്രീമത്തും ഉത്തുംഗശൃംഗങ്ങളോടുകൂടിയതുമായ ആ മഹാപൎവ്വതത്തിലെ ചന്ദനവനങ്ങളിലും നിങ്ങൾ സശ്രദ്ധം തിരയേണം. അതിധന്യവും അമരവനിതകളാൽ വന്ദിക്കപ്പെടുന്നതും പ്രസന്നസലിലം നിറഞ്ഞൊഴുകുന്നതുമായ കാവേരിനദിയും നിങ്ങൾക്കവിടെ കാണാം. വീണ്ടും സഞ്ചരിപ്പിൻ. അപ്പോൾ ദിവ്യപ്രകാശത്തോടുകൂടിയ മലയപൎവ്വതത്തിൽ ചെന്നുചേരും. സൂൎയ്യതുല്യം മഹാതേജസ്വിയായ അഗസ്ത്യമുനിയെ നിങ്ങൾക്ക് ആ പൎവ്വതമുടിയിൽ ദൎശിക്കാം. മഹാത്മാവായ ആ മുനിപുംഗവന്റെ അനുജ്ഞയോടുകൂടെ വീണ്ടും സഞ്ചരിക്കുക. എന്നാൽ താമ്രപൎണ്ണിയുടെ സുരുചിരമായ തീരത്തെത്തും. അത്യന്തം രമ്യമായ ചന്ദനദ്വീപും അവിടെനിന്നു ദൂരത്തല്ല. കാന്തനെ കാന്തയെന്നപോലെ ആ വനഭൂമി ആഴിയെ പ്രാപിക്കുന്നു. വീണ്ടും നിങ്ങൾ യാത്രചെയ്ത് ഹേമമയവും മുക്താമണിവിഭൂഷിതവും അതിശ്രേഷ്ഠവുമായ പാണ്ഡ്യദേശഗോപുരത്തിൽ ചെന്നുചേരുവിൻ. അതേവഴിയായി സമുദ്രതീരത്തിലും ചെല്ലുക. നാനാവനങ്ങളോടുകൂടിയതും കാഞ്ചനമയവുമായ ശ്രീമഹേന്ദ്രപൎവ്വതത്തെ അഗസ്ത്യമുനി കടലിൽ സ്ഥാപിച്ചിട്ടുള്ളതു് ഇവിടെയാണ്. വിവിധവൃക്ഷങ്ങൾകൊണ്ടും വിചിത്രതരമായ ലതകൾകൊണ്ടും നിറഞ്ഞിരിക്കുന്ന രമണീയമായ ആ പൎവ്വതശ്രേഷ്ഠൻ ദിവ്യതേജസ്സോടെ സമുദ്രമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നു. ദേവഗന്ധൎവ്വന്മാരും യക്ഷപ്രവരരും അപ്സരസ്ത്രീകളും സദാ പാൎത്തുപോരുന്ന സുമനോഹരമായ ആ അദ്രിശിഖരത്തിൽ അമരേശ്വരൻ വാവുതോറും എഴുന്നെള്ളുന്നു. അതിന്റെ അപ്പു

റത്തു് മനുഷ്യക്കു തിരെ അഗമ്യവും നൂറു യോജന നീളമുള്ളതുമായ ഒരു ദ്വീപുണ്ടു്. അതിലും നിങ്ങൾ ചെന്നു വൈദേഹിയെ തിരയു വിൻ! ദുരാത്മാവും വദ്ധ്യനും രാക്ഷസാധിപനും എന്നാൽ സഹ സ്രാക്ഷനെപ്പോലെ മഹാദ്യുതിയുമായ രാവണൻ ആ പ്രദേശത്തെ ങ്ങാനുമുണ്ടായിരിക്കാം. ദക്ഷിണസമുദ്രത്തിൻെറ മദ്ധ്യത്തിൽ ഛാ യാശനശീലയായ അംഗാരകയെന്ന രാക്ഷസി വസിക്കുന്നു. ഇവ യെല്ലാം നല്ലവണ്ണം ഗ്രഹിച്ചു വളരെ സൂക്ഷിച്ചുവേണം നിങ്ങൾ ആ വഴിക്കു സഞ്ചരിക്കുവാൻ. വീണ്ടും മുന്നോട്ടു ചെന്നാൽ നൂറു കാതം വിസ്താരമുള്ള ആ ആഴിമദ്ധ്യത്തിൽ സിദ്ധചാരണന്മാരാൽ സേവിക്ക പ്പെടുന്ന പുഷ്പകമെന്ന ശ്രീമത്തായ മഹാചലം കാണാം. ചന്ദ്രസൂ ര്യ്യാംശുസങ്കാശത്തോടുകൂടി സാഗരവാരിയാൽ ചുററപ്പെട്ടുകിടക്കു ന്ന ആ മഹാപർവ്വതത്തിൻെറ ശൃംഗങ്ങൾ ഉയന്നു് ആകാശത്തിൽ ചെന്നു മുട്ടുന്നു. കാഞ്ചനശോഭയോടുകൂടിയ അവയിൽ ഒരു ശൃംഗം ദിനകരനാൽ സേവിക്കപ്പെടുന്നതാണ്. വെള്ളിപോലെ ശ്വേതവ ർണ്ണമായി വിളങ്ങുന്ന മറെറാന്നു് നിശാകരനാലും.സേവിക്കപ്പെടുന്നു. കൃതഘ്നന്മാർ, നാസ്തികന്മാർ, നൃശംസന്മാർ എന്നിവക്കൊക്കും ആ ദിവ്യശൃംഗങ്ങൾ ദൃശ്യമല്ല. ആ ശൈലരാജനെ ഹൃദയപൂർവ്വം നമ സ്കരിപ്പിൻ. പിന്നീടു നിങ്ങൾ വൈദേഹിയെ ആ പ്രദേശത്തെ ങ്ങും തിരയുവിൻ. ഏതുവും ദുർഗ്ഗമമായ സൂര്യ്യവാനെന്ന പർവ്വത ത്തിലേക്കു അവിടെനിന്നു് അധികം ദൂരമില്ല. അനതിക്രമ്യമായ ആ പർവ്വതത്തിൽക്കൂടെ പതിനാലുയോജന ദൂരംചെന്നാൽ വൈദ്യു തപർവ്വതം കാണാം. സർവ്വകാമഫലങ്ങളോടുകൂടെ തരുക്കൾ എതു കാലത്തും അവിടെ മനോഹരമായി പരിലസിക്കുന്നു. ആ പർവ്വ തത്തിങ്കലുള്ള ഫലമൂലങ്ങൾ ഭുജിച്ചും മധു കുടിച്ചും നിങ്ങൾ യഥേ ഷ്ടം വിശ്രമിക്കുവിൻ. വീണ്ടും യാത്രചെയ്യുക. എന്നാൽ നേത്ര മനോഹരമായ കുഞ്ജരപർവ്വതത്തിൽ ചെന്നുചേരും. വിശ്വകർമ്മ നിർമ്മിതമായ അഗസ്ത്യമന്ദിരം ഇവിടെയാണ്. കാഞ്ചനമയവും നാനാരത്നങ്ങളാൽ അലങ്കരിക്കപ്പെട്ടതുമായ ആ പത്തനത്തിന്നു പത്തു കാതം പൊക്കവും ഒരു കാതം വിസ്താരവുമുണ്ടു്. സർപ്പപ

രിയായ ഭോഗവതി അതിന്നു സമീപത്താണ്. ദുൎദ്ധഷവും വിശാലകക്ഷ്യകളോടുകൂടിയതുമായ ആ മന്ദിരം തീക്ഷ്ണദംഷ്ട്രകളും ഉഗ്രവിഷവുമുള്ള അസംഖ്യം ഘോരസൎപ്പങ്ങളാൽ സുരക്ഷിതമാണ്. ഈ പുരിയിലാണ് പ്രാജ്ഞനും സൎപ്പരാജാവുമായ വാസുകി പാൎക്കുന്നത്. ഈ വിശിഷ്ടപുരിയും ചുററുമുള്ള മററു ഗൂഢപ്രദേശങ്ങളും നിങ്ങൾ ചെന്നു തിരയേണം. അനന്തരം മഹാവൃഷഭംപോലെ ഗംഭീരമായി സ്ഥിതിചെയ്യുന്ന ഋഷഭപൎവ്വതത്തിൽ ചെല്ലുവിൻ. സൎവ്വരത്നമയമായ ആ മഹാചലം ചിലപ്പോൾ ഗോശീൎഷം, പത്മകം, ഹരിചന്ദനം എന്നിവയുടെ വൎണ്ണത്തോടെ ശോഭിക്കുന്നു. അഗ്നിപ്രഭയോടുകൂടിയ ദിവ്യചന്ദനം ഈ പൎവ്വതത്തിൽ യഥേഷ്ടമുണ്ട്. ഹേ! വാനരന്മാരെ! അതിൻെറ മാഹാത്മ്യം കണ്ടു നിങ്ങൾ അതിനെ തൊടുകപോലും അരുത്. രോഹിതരെന്ന ഒരുതരം ഘോരഗന്ധൎവ്വന്മാരാണ് ആ വനം കാത്തുപോരുന്നത്. ശൈലൂഷൻ, ഗ്രാമണി, ശിഗ്രു, ബഭ്രു, ശുഭ്രൻ എന്നി സൂൎയ്യതേജസ്വികളായ അഞ്ചു ഗന്ധൎവ്വന്മാരാണ് അവരുടെ അധിപന്മാർ. ആ സ്ഥലത്തും നിങ്ങൾ വൈദേഹിയെ തിരഞ്ഞ് വീണ്ടും യാത്രചെയ്യുവിൻ. അവിടവും കടന്നാൽ പൃഥിവിയുടെ ദക്ഷിണാന്തമായി. രവി, സോമൻ, അഗ്നി എന്നിവരെപ്പോലെ മഹാതേജസ്വികളും സ്വൎഗ്ഗജിത്തുക്കളുമായ പുണ്യാത്മാക്കൾ മാത്രമെ അതിദുൎഗ്ഗമമായ ആ സ്ഥലത്തു വസിക്കുന്നുള്ളു. അതിന്നപ്പുറം സുദാരുണമായ പിതൃലോകമാണ്. അവിടെ നമ്മൾക്കു ചെന്നുകൂടാ. നിബിഡമായ തിമിരത്താൽ അവഗൂഢമായ കൃതാന്തമന്ദിരം അവിടെയാണ്. ഹേ! വാനരശ്രേഷ്ഠരെ! അതുവരെയ്ക്കുമെ നിങ്ങൾ സഞ്ചരിക്കാവൂ. ഈ പ്രദേശവും മററു അയൽപ്രദേശങ്ങളുമെല്ലാം ശ്രദ്ധയോടെ തിരയുവിൻ. വൈദേഹിയുടെ സ്ഥിതി എന്തെന്നറിഞ്ഞു വേഗം തിരിച്ചുപോരുക. ഏതൊരുവൻ സീതയെ കണ്ടുവെന്നു മുമ്പിൽ വന്നു പറയുന്നുവോ അവനെ ഞാൻ സുഖവിഭവങ്ങൾകൊണ്ട് എനിക്കു തുല്യനാക്കും. അവനെക്കാൾ പ്രിയനായിട്ട് എനിക്കു മററാരും ഉണ്ടാകയില്ല. പലഘട്ടം അപരാധം ചെയ്തവനാണെങ്കിലും അവനെ

ഞാൻ എന്റെ ഉററ മിത്രമായി കരുതുന്നതാണ്. ഹേ! കപിവരരെ! ബലശാലികളും മഹാപരാക്രമികളുമായ നിങ്ങൾ എല്ലാവരും സൽകുലത്തിൽ ജനിച്ചവരാണ്. രാഘവപത്നിയെ കണ്ടുകിട്ടുവാൻ തക്കവണ്ണം നിങ്ങൾ ഒത്തൊരുമിച്ചു നിങ്ങളുടെ പൌരുഷം പ്രദർശിപ്പിക്കുക."

---

## സർഗ്ഗം-42

മഹാത്മാവായ സുഗ്രീവൻ ഇങ്ങിനെ ഏതാനും കപിവരരെ ദക്ഷിണദിക്കിലേക്കു കല്പിച്ചയച്ചശേഷം തന്റെ ശ്വശുരനായ സുഷേണനെന്ന യൂഥപാലനോടിങ്ങിനെ വചിച്ചു. "പൂജ്യരും മഹാബലരും ഗരുഡതുല്യവേഗികളും ബുദ്ധിവിക്രമസമ്പന്നരും ശൂരരുമായ മരീചിപുത്രരോടും മററു മഹേന്ദ്രദ്യുതികളായ രണ്ടു ലക്ഷം പടജ്ജനങ്ങളോടുംകൂടി ഹേ! സുഷേണ! അങ്ങുന്നു ചെന്ന് പശ്ചിമദിക്കു മുഴുവൻ ദേവിയെ തിരയുക. സുരാഷ്ട്രം, ബാഹ്ലീകം, സൌരം, ഭീമം തടങ്ങിയ [illegible]

കൾ, ബകുളം, ഉദ്ദാലകം എന്നിവ തിങ്ങിനില്ക്കുന്ന ചോലകൾ,
കൈതത്തോപ്പുകൾ എന്നീ പ്രദേശങ്ങളിലും ചെന്നു നിങ്ങൾ
വൈദേഹിയെ അന്വേഷിക്കുവിൻ. പടിഞ്ഞാറുമുഖമാ യൊഴുകുന്ന
അസംഖ്യം നദികൾ അവിടെയുണ്ട്. അവ ഓരോന്നും നിർമ്മല
മാല ശീതജലംകൊണ്ട് എത്രയും പ്രശസ്തങ്ങളാണ്. തപോവന
ങ്ങൾ, വൻകാടുകൾ, ഭയങ്കരശൈലങ്ങൾ, മരുഭൂമികൾ, ഗിരികൂട
ങ്ങൾ, പർവ്വതങ്ങളാൽ ചുററപ്പെട്ട മഹാദുർഗ്ഗങ്ങൾ എന്നി സ്ഥലങ്ങ
ളും ശ്രദ്ധയോടെ തിരയുവിൻ. വീണ്ടും യാത്രചെയ്താൽ പശ്ചിമ
സമുദ്രം കാണാം. ഹേ! വാനരന്മാരെ! തിമിംഗലം, ന ക്രൌഞ്ചം തുടങ്ങി
യ ജലജന്തുക്കളെക്കൊണ്ടു നിറഞ്ഞിരിക്കുന്ന ആ സാ ാരം അത്യ
ന്തം ഘോരമാണ്. അതിന്റെ തീരം മുഴുവൻ തെ ങ്ങിൻതോട്ട
ങ്ങൾകൊണ്ടു ശോഭിക്കുന്നു. കൈതത്തോപ്പുകളും തമാ വനങ്ങളും
അവിടെ അസംഖ്യമുണ്ട്. ആ പ്രദേശവും മുഴുവൻ ത ിരയുവിൻ.

വനങ്ങളും ഉപവനങ്ങളും ഒന്നും വിട്ടുപോകരുത്. അവിടെ സമീപത്തായിട്ടാണ് മുരചീപത്തനം. അവന്തി, അംഗലോപ തുടങ്ങിയ രാജ്യങ്ങളും അവിടെനിന്നു അധികം ദൂരത്തല്ല. ആ രാജ്യങ്ങളിലും നിങ്ങൾ ചെല്ലണം. അതിന്നു ചുററുമായി അരണ്യങ്ങൾ അനേകമുണ്ട്. നഗരങ്ങളും വളരെയുണ്ട്. ഒരു സ്ഥലവും തിരയുവാൻ വിട്ടുപോയെന്നു വരരുത്. സിന്ധുനദി കടലിൽ ചെന്നു ചേരുന്ന സ്ഥലത്തു് ശതശൃംഗങ്ങളോടുകൂടിയ ഒരു വലിയ പർവ്വതം കാണാം. മഹാദ്രുമങ്ങളോടുകൂടിയ ആ ശൈലമാണ് ഹേമഗിരി. അത്യന്തം രമണീയമായ അതിൻെറ സാനുവിൽ പറക്കുന്ന സിംഹങ്ങൾ അനവധിയുണ്ട്. തിമിംഗലം, ഗജം മുതലായ ജീവികളെയാണ് ഭക്ഷണാർത്ഥം അവ അവയുടെ ഗുഹകളിലേക്കു പിടിച്ചുകൊണ്ടുപോകാറുള്ളതു്. മത്തഗജങ്ങളുടെയും സിംഹങ്ങളുടെയും മേഘധ്വനിപോലെയുള്ള ഗർജ്ജനം ആ പർവ്വതം മുഴവൻ സദാ മുഴങ്ങുന്നു. തോയസമ്പൂർണ്ണങ്ങളായ നദികളും അവിടെ വളരെയുണ്ട്. വിചിത്രവൃക്ഷങ്ങളോടുകൂടിയ ആ മഹാപർവ്വതത്തിൻെറ സ്വർണ്ണമയങ്ങളായ ശിഖരങ്ങൾ ഉയൎന്നുചെന്ന് ആകാശത്തെ സ്പർശിക്കുന്നു. ആ സ്ഥലവുമെല്ലാം നിങ്ങൾ വേണ്ടപോലെ തിരയുക. ആ ശൈലത്തിൽനിന്ന് അധികം ദൂരത്തല്ലാതെ സമുദ്രത്തോളം നീണ്ടുകിടക്കുന്നതും ശതയോജനവിസ്താരമുള്ളതുമായ പാരിയാത്ര പർവ്വതം സ്വർണ്ണമയങ്ങളായ ശൃംഗങ്ങളോടുകൂടെ സ്ഥിതിചെയ്യുന്നു. ആ ശൃംഗങ്ങളെ കാണ്മാൻ അത്ര എളുപ്പമല്ല. ആ സ്ഥലത്തും നിങ്ങൾ ചെന്നു വൈദേഹിയെ തിരയേണം. പാവകജ്വാലപോലെ മഹാതേജസ്വികളും അമിതപരാക്രമികളും കാമരൂപികളുമായ ഇരുപത്തിനാലു കോടി ഗന്ധർവ്വന്മാർ അവിടെ വസിക്കുന്നുണ്ട്. ബലശാലികളായ അവരോടു നിങ്ങൾ അധികം അടുക്കരുത്. അവിടെയുള്ള വല്ല കായൊ കിഴങ്ങൊ നിങ്ങൾ തൊട്ടുപോകയും അരുത്. ഭീമബലന്മാരും പരാക്രമശാലികളുമായ ആ ഗന്ധർവ്വന്മാർ മഹാധീരരും ദുർദ്ധർഷരുമാണ്. ഇതു നിങ്ങൾക്കു പ്രത്യേകം ഓർമ്മ വേണം. അവിടെ വളരുന്ന കായ്കനികളെ മഹാപരാക്രമികളായ

ആ ഗന്ധർവ്വന്മാരാണ് കാത്തുപോരുന്നത്. അതിന്നപ്പുറത്താണ് വജ്രാകൃതിയോടുകൂടിയ വജ്രമെന്ന മഹാപർവ്വതം. നാനാവൃക്ഷലതകൾകൊണ്ടു സാന്ദ്രമായി എങ്ങും ഒരുപോലെ നൂറു യോജന പൊക്കത്തിൽ വളൎന്നില്ക്കുന്ന ആ മഹാശൈലം വൈഡൂൎയ്യവൎണ്ണത്തോടെ ശോഭിക്കുന്നു. ഹേ! കീശപുംഗവന്മാരെ! അതിങ്കലുള്ള എല്ലാ ഗുഹകളും നിങ്ങൾ ചെന്നു പരിശോധിക്കണം. പിന്നീട് അല്പം നടന്നാൽ വിശ്വകൎമ്മനിൎമ്മിതമായ ചക്രവാനെന്ന പൎവ്വതം കാണാം. അവിടെവെച്ചാണ് പണ്ടു പഞ്ചജനാഖ്യരേയും ഹയഗ്രീവനെന്ന ദാനവനേയും നിഗ്രഹിച്ച് പുരുഷോത്തമനായ വിഷ്ണു ശംഖചക്രങ്ങൾ ഹരിച്ചതു്. അതിന്റെ വിചിത്രസാനുക്കളും മഹാഗുഹകളും മുഴുവൻ നിങ്ങൾ ചെന്നു തിരയണം. പിന്നിട്ട അറുപതു കാതംവഴി ചെന്നാൽ വരാഹപൎവ്വതം കാണാം. സുവൎണ്ണ ശിഖരങ്ങളോടും സുശ്രീയോടുംകൂടിയ ആ പൎവ്വതരാജൻ അത്യഗാധമായ ആഴിയിലാണ് സ്ഥിതിചെയ്യുന്നതു്. അതിന്റെ കിഴക്കുഭാഗത്താണ് ജ്യോതിഷമെന്നു പേരുള്ള ശ്രേഷ്ഠമായ പുരം. കാഞ്ചനശോഭയോടുകൂടിയ ആ രമ്യപുരത്തിൽ നരകാസുരൻ വസിക്കുന്നു. വീണ്ടും സഞ്ചരിപ്പിൻ. അപ്പോൾ നിങ്ങൾ മേഘവാനെന്ന പൎവ്വതത്തിലെത്തും. കാഞ്ചനമയമായ ഈ ഉത്തുംഗപൎവ്വതം വിശാലങ്ങളായ അനേകം ദരികൾകൊണ്ടും പ്രപാതങ്ങൾകൊണ്ടും ഏററവും മനോഹരമായതാണ്. മദിച്ചുനടക്കുന്ന കാട്ടാനകൾ, പുലികൾ, വരാഹങ്ങൾ, സിംഹങ്ങൾ എന്നിവ ഈ പ്രദേശത്തെ ഭയങ്കരഗൎജ്ജനത്താൽ സദാ മുഴക്കിക്കൊണ്ടിരിക്കുന്നു. പാകശാസനനായ മഹേന്ദ്രനെ സുരന്മാർ ഇവിടെവെച്ചാണ് അഭിഷേകം ചെയ്തിട്ടുള്ളത്. മഹേന്ദ്രനാൽ സംരക്ഷിക്കപ്പെട്ടുപോരുന്ന ഈ പൎവ്വതവും കടന്നാൽ ഉത്തരകോണിൽ സ്ഥിതിചെയ്യുന്ന മേരുപൎവ്വതത്തിലെത്തും. കനകപ്രഭങ്ങളും സൂൎയ്യനെപ്പോലെ ഉജ്വലിക്കുന്നവയുമായ അറുപതിനായിരം ശൃംഗങ്ങൾ അതിന്നുണ്ടു്. പൂത്തു പൊൻനിറത്തോടെ വിളങ്ങുന്ന അസംഖ്യം ഉന്നതവൃക്ഷങ്ങൾകൊണ്ടു് അവ ഏററവും നിബിഡങ്ങളാണ്. പണ്ടു സൂൎയ്യദേവൻ പ്രസാ

ഭിച്ച് ആ ഗിരിവയ്യന്ന് ഇങ്ങിനെ ഒരു വരം നല്കീട്ടുണ്ട്. "ഹേ! ഗിരി ശ്രേഷ്ഠ! നിന്നെ ആശ്രയിക്കുന്ന ഏതൊരു പദാൎത്ഥവും സുവൎണ്ണമയമായി ഭവിക്കും. അവ രാവും പകലും ഒരുപോലെ തിളങ്ങും. നിങ്കൽ അധിവസിക്കുന്ന ദേവഗന്ധൎവ്വന്മാരും ദാനവന്മാരും കൂടി കാഞ്ചനവൎണ്ണത്തോടെ ശോഭിക്കും." ഹേ! വാനരന്മാരെ! നിങ്ങൾ ഇവയെല്ലാം നല്ലപോലെ ഓൎമ്മിക്കുവിൻ. വിശ്വദേവന്മാർ, മരുത്തുകൾ, വസുക്കൾ, ദേവന്മാർ എന്നിവരെല്ലാം ആദിത്യനമസ്കാരം ചെയ്യാനായി സന്ധ്യാകാലത്തു മേരുവിങ്കൽ ചെന്നുചേരുന്നു. അവരുടെ ഉപാസനാനന്തരം ആദിത്യഭഗവാൻ അസ്തഗിരിയെ പ്രാപിച്ചു സൎവ്വ ഭൂതങ്ങൾക്കും അദൃശ്യനാകുന്നു. മേരുപൎവ്വതത്തിൽ നിന്ന് അസ്തഗിരിയിലേക്കു പതിനായിരം യോജന വഴിയുണ്ട്. ഇത്രയുംദൂരം ആദിത്യഭഗവാൻ അരനിമിഷത്തിൽ കടന്നുപോകുന്നു. അസ്താദ്രിയുടെ ശിഖരത്തിൽ സൂൎയ്യപ്രഭയോടുകൂടിയ ഒരു ദിവ്യമന്ദിരം കാണാം. അസംഖ്യം പ്രാസാദങ്ങളുള്ള ആ മഹാസദനം വിശ്വകൎമ്മാവിനാൽ നിൎമ്മിക്കപ്പെട്ടതാണ്. വിചിത്രവൃക്ഷങ്ങളാലും നാനാവിധ പക്ഷികളാലും ചുററപ്പെട്ട ആ ഉത്തമഭവനത്തിലാണ് പാശധരനും മഹാത്മാവുമായ വരുണൻ വസിക്കുന്നത്. മേരുപൎവ്വതത്തിനും അസ്തഗിരിക്കും മദ്ധ്യത്തിലാണ് പത്തു ശിഖരങ്ങളോടുകൂടിയ താലവൃക്ഷം നില്ക്കുന്നത്. ആ ഉന്നതവൃക്ഷം പൊന്മയമായ വിചിത്രവേദികളാൽ സുരമ്യം ശോഭിക്കുന്നു. തപസ്സനിമിത്തം ബ്രഹ്മതേജസ്സോടെ ജ്വലിക്കുന്ന മേരുസാവൎണ്ണിയെന്ന ധൎമ്മജ്ഞൻ ഇവിടെയാണ് വസിക്കുന്നത്. സൂൎയ്യസന്നിഭനായ ആ മഹൎഷിപുംഗവനെ കൈവണങ്ങി, ആ മഹാത്മാവോടു നിങ്ങൾ സീതയുടെ വൃത്താന്തം അന്വേഷിക്കുവിൻ. ഈ സ്ഥലം വരെയ്ക്കേ ദിവാകരൻ ജീവലോകത്തിന്നു വെളിച്ചം നല്കുന്നുള്ളു. ഇതിന്നപ്പുറമെല്ലാം അന്ധകാരമയമാക്കിത്തീൎത്തുംകൊണ്ടു സൂൎയ്യഭഗവാൻ അസ്തഗിരിയിൽ ചെന്നുചേരുന്നു. ഹേ! വാനരന്മാരെ! അതുവരയ്ക്കും നിങ്ങൾ നിൎഭയം സഞ്ചരിപ്പിൻ. ഇങ്ങിനെ സൎവ്വദിക്കും പരിശോധിച്ച് സീതയും രാവണനും എവിടെയാണെന്നു നിങ്ങൾ

കണ്ടുപിടിക്കണം. ഒരു മാസത്തിന്നുള്ളിൽ ഇവിടെ തിരിച്ചെത്തു കയും വേണം. അതിലധികം താമസം വരുത്തുന്നവൻ എല്ലാം കൊണ്ടും വദ്ധ്യനാണ്. ഹേ! സുഷേണ! ഭവാൻ ഇവരോടുകൂ ടെച്ചെന്ന് എല്ലാം വേണ്ടുംവണ്ണം പ്രവൎത്തിക്കുക. ഹേ! വാനര ന്മാരെ! മഹാബാഹുവും ബലശാലിയുമായ സുഷേണൻ എന്റെ ശ്വശുരനും തന്നിമിത്തം എനിക്കു ഗുരുവുമാണ്. ഇവന്റെ വാക്കു പ്രമാണിച്ചു നിങ്ങളെല്ലാവരുംകൂടി പശ്ചിമദിക്കു മുഴവൻ ദേവിയെ തിരയുക. നരേന്ദ്രപത്നിയായ സീതയെ കണ്ടുകിട്ടിയാലെ നാം ഉപകാരത്തിനു പ്രത്യുപകാരം ചെയ്തുവെന്നുവരികയുള്ളു. അപ്പോ ഴെ നാം കൃതാൎത്ഥരാകയും ഉള്ളു. കാൎയ്യസിദ്ധിക്കു വേണ്ടുന്ന സൎവ്വ കൎമ്മങ്ങളും ദേശകാലങ്ങളനുസരിച്ചു പ്രവൎത്തിക്ക." സുഗ്രീവന്റെ ഈ ആജ്ഞയനുസരിച്ചു സുഷേണൻതുടങ്ങിയ വാനരന്മാർ വാന രേശ്വരനോടു യാത്രപറഞ്ഞു നേരെ പശ്ചിമദിക്കിലേക്കു പുറപ്പെട്ടു.

---

## സൎഗ്ഗം-43

---

തന്റെ ശ്വശുരനായ സുഷേണനേയും മററു വൻപടയേയും പശ്ചിമദിക്കിലേക്കു നിയോഗിച്ചശേഷം ശതബലിയെന്ന കപി പുംഗവനോടു വാനരേശ്വരൻ ഇങ്ങിനെ ആജ്ഞാപിച്ചു. "ഹേ! വാനര! നീയും നിന്നെപ്പോലെ മഹാസമൎത്ഥരായ മററു നൂറായിരം കിങ്കരന്മാരും വൈവസ്വതപുത്രരായ മന്ത്രിസത്തമന്മാരും ഒരുമിച്ചു ചെന്ന് ഹിമാചലം തുടങ്ങിയ അനേകം പൎവ്വതങ്ങളാൽ നിറയ പ്പെട്ട ഉത്തരാശ മുഴവൻ രാമപത്നിയെ തിരയുക. ഈ കാൎയ്യം നിൎവ്വഹിച്ചാലെ നാം കടം വീടിയെന്നു പറഞ്ഞുകൂടു. അപ്പോഴെ നാം കൃതാൎത്ഥരാകയും ഉള്ളു. മഹാത്മാവായ ശ്രീരാഘവൻ നമു ക്കെത്രയും വലിയ ഉപകാരമാണ് ചെയ്തിട്ടുള്ളത്. അതിന്നു പ്രത്യുപകാരം ചെയ്യാതെ നാം ജീവിച്ചിട്ടു ഫലമെന്തു? ഇങ്ങോട്ടു പകാരം ചെയ്യാത്തവൎക്കുപോലും കഴിയുന്ന സാഹായ്യം ചെയ്യുന്നു

വെങ്കിൽ ജന്മസാഫല്യമാണ്. അങ്ങിനെയിരിക്കെ ഉപകാരം ചെയ്തവരോടുള്ള കടമയെ പറയെണമൊ. ഇതെല്ലാം നല്ലപോലെ ധരിച്ച് എനിക്കെത്രയും പ്രിയമായ ഈ കൃത്യത്തിൽ വേണ്ടുംവണ്ണം നിങ്ങൾ മനസ്സിരുത്തുക. നരപുംഗവനും പരപുരഞ്ജയനുമായ രാമചന്ദ്രൻ ജീവലോകത്തിന്നെല്ലാം മാന്യനാണ്. ആ മഹാത്മാവിനു നമ്മോടു പ്രത്യേകമായൊരു പ്രീതിയും ജനിച്ചിരിക്കുന്നു. അതിനാൽ ഹേ! വാനരന്മാരെ! നിങ്ങൾ ഓരോരുത്തനും നിങ്ങളുടെ ബുദ്ധിചാതുൎയ്യം, ശൌൎയ്യപരാക്രമം എന്നിവ യഥോചിതം പ്രദൎശിപ്പിച്ച് വനദുൎഗ്ഗങ്ങൾ, ശൈലവനാന്തരങ്ങൾ, നദീകൂലങ്ങൾ തുടങ്ങിയ സൎവ്വ ദിക്കുകളിലും ചെന്നു സീതയെ തിരയുക. പുളിന്ദം, ശൂരസേനം, മ്ലേച്ഛം, ഭരതം, മദ്രം, കാംബോജം, യവനം, ബാഹ്ലികം, ഋഷീകം, പൌരവം എന്നീ രാജ്യങ്ങളിലെല്ലാം സഞ്ചരിച്ചു പിന്നീടു ടങ്കണത്തിൽ ചെല്ലുവിൻ. അനന്തരം ചീനം പരമചീനം, നിഹാരം മുതലായ രാജ്യങ്ങളും അവിടെനിന്ന് അധികം ദൂരത്തല്ലാത്ത ഹിമാചലം തുടങ്ങിയ പൎവ്വതങ്ങളും തിരയുവിൻ. ലോദ്ധ്രവനം, പത്മകതോപ്പ്, ദേവദാരുവനങ്ങൾ എന്നീ പ്രദേശങ്ങളും പരിശോധിക്ക. പിന്നെ ദേവദാനവന്മാരാൽ ആരാധിക്കപ്പെടുന്ന സോമാശ്രമത്തിൽ ചെല്ലുക. അവിടവും നല്ലവണ്ണം തിരഞ്ഞശേഷം മഹാസാനുക്കളോടുകൂടിയ കാളാചലത്തിൽ ചെല്ലുവിൻ. പാറപ്പിളൎപ്പുകളും ഗഹ്വരങ്ങളും അവിടെ അസംഖ്യമുണ്ട്. അവയിലുമെല്ലാം നിങ്ങൾ ചെന്നു മഹാഭാഗയായ രാമപത്നിയെ തിരയുവിൻ. ഒന്നും വിട്ടുപോയെന്നു വരരുത്. ആ പൎവ്വതത്തിന്നപ്പുറത്താണ് ഹേമഗൎഭമെന്ന പൎവ്വതം. അതിന്നും അപ്പുറത്താണ് സുദൎശനശൈലം. ആ ശൈലവും കടന്നു ചെന്നാൽ പതംഗാലയമായ ദേവസഖാവെന്ന പൎവ്വതമായി. വിവിധദ്രുമങ്ങളാൽ സുവിഭൂഷിതമായ ആ പൎവ്വതത്തിൽ അസംഖ്യം പക്ഷിവൃന്ദങ്ങൾ പാൎക്കുന്നു. വീണ്ടും മുന്നോട്ടു സഞ്ചരിക്കുവിൻ. എന്നാൽ ശൂന്യമായൊരു പ്രദേശം കാണാം. ഈ ശൂന്യദേശം നൂറു യോജന പരപ്പുള്ളതാണ്. സൎവ്വജീവികളാലും പരിവൎജ്ജിക്കപ്പെട്ട ഈ പ്രദേശത്തിൽ

മരങ്ങളാകട്ടെ പുഴകളാകട്ടെ ഇല്ല. യാതൊരു ഭൂതവും ഇവിടെ ജീവിക്കുന്നതുമില്ല. ഈ സ്ഥലം കാണുമ്പോൾതന്നെ ആക്കും രോമാഞ്ചമുണ്ടാകും. ഈ പ്രദേശവും പിന്നിട്ട യാത്രചെയ്യുവിൻ. അപ്പോൾ നിങ്ങൾ പാണ്ഡുരമേഘംപോലെ പരിശോഭിക്കുന്ന കൈലാസപർവ്വതത്തിലെത്തും. ആ മഹാശൈലത്തിൻെറ ദർശനംകൊണ്ടുതന്നെ നിങ്ങളുടെ ഹൃദയം കളിക്കും. കുബേരൻെറ അത്യന്തം രമ്യമായ മന്ദിരം ആ പർവ്വതത്തിങ്കലാണ്. വിപുലവും സ്വർണ്ണമയവുമായ ആ പത്തനം ദേവശില്പിയാൽ നിർമ്മിക്കപ്പെട്ടതാണ്. അവിടെ അതിവിചിത്രമായൊരു സരസ്സുണ്ട്. അസംഖ്യം കമലങ്ങളും ഉല്പലങ്ങളും അതിൽ വികസിച്ചുനില്ക്കുന്നു. ഹംസങ്ങളും കുളക്കോഴികളും അതിൽ സദാ ക്രീഡിക്കുന്നു. അപ്സരസ്ത്രീകൾ രമിപ്പാനായി അവിടെ വന്നുകൂടുന്നു. സർവ്വമാന്യനായ വൈശ്രവണൻ ഗുഹ്യകന്മാരോടുകൂടി ആ വിശിഷ്ടമായ പൊയ്കയിലാണ് ചെന്നുല്ലസിക്കാറുള്ളത്. ചന്ദ്രാഭയോടുകൂടിയ കൈലാസശൈലത്തിൻെറ ശിഖരങ്ങൾ, ഗുഹകൾ തുടങ്ങിയ എല്ലാ ഭാഗവും നിങ്ങൾ ഒന്നൊന്നായി ചെന്നു തിരയുക. വീണ്ടും നടന്നാൽ അനതിക്രമ്യമായ ക്രൌഞ്ചാലയം കാണാം. അതിങ്കലുള്ള മഹാദരികളിൽ സൂര്യസന്നിഭന്മാരും ദേവന്മാരാൽപോലും അർച്ചിക്കപ്പെടുന്നവരുമായ മഹർഷിമാർ തപസ്സുചെയ്യുന്നു. ഈ ഗുഹകളും സാനുക്കൾ, ശിഖരങ്ങൾ, പാറപ്പിളർപ്പുകൾ, താഴ്വരകൾ തുടങ്ങിയ മററു പർവ്വതഭാഗങ്ങളും നിങ്ങൾ സശ്രദ്ധം പരിശോധിക്കുവിൻ. പിന്നിട്ട കാമശൈലം, ഖഗാലയം, മാനസം, അവൃക്ഷം എന്നിവയും പരിശോധിക്ക. വളരെ ശ്രദ്ധയോടുകൂടിയേ നിങ്ങൾ ഈ സ്ഥലത്തു സഞ്ചരിക്കാവൂ. യാതൊരു ജീവിയും ഈ മാർഗ്ഗത്തൂടെ സഞ്ചരിക്കാറില്ല. ദേവദാനവന്മാരോ രാക്ഷസന്മാരോ ഇവിടെ ചെല്ലുന്നില്ല. ക്രൌഞ്ചപർവ്വതത്തിൻെറ അപ്പുറത്താണ് മൈനാകപർവ്വതം. മയനെന്ന ദാനവൻ തൻെറ ഭവനം നിർമ്മിച്ചിട്ടുള്ളത് ഈ പർവ്വതത്തിങ്കലാണ്. ഇതിൻെറ സാനുപ്രസ്ഥങ്ങളിലും കന്ദരങ്ങളിലും അശ്വമുഖസ്ത്രീകൾ വസിക്കുന്നു. ഈ പ്രദേശത്തിന്നപ്പുറം സിദ്ധാശ്രമമാണ്. അവിടെച്ചെന്നു നി

ങ്ങൾ പരിശുദ്ധാത്മാക്കളായ സിദ്ധന്മാർ, വൈഖാനസന്മാർ, മഹഷിമാർ, ബാലഖില്യർ, തപസ്വികൾ എന്നിവരെയെല്ലാം വന്ദിക്ക. വളരെ വിനയത്തോടെ സീതാദേവിയുടെ വൃത്താന്തം അവരോട്ട ചോദിക്കുക. അവിടെ ഹേമപുഷ്കരങ്ങൾകൊണ്ടു നിറഞ്ഞ് വൈഖാനസം എന്ന പേരായ ഒരു പുഷ്കരണിയുണ്ട്. തരുണാദിത്യസങ്കാശത്തോടുകൂടിയ അസംഖ്യം അരയന്നങ്ങൾ അതിൽ നീന്തിക്കളിക്കുന്നു. കുബേരവാഹനമായ സാർവ്വഭൌമനെന്ന വരഗജം ആ പ്രദേശത്തു കരിണികളോടൊന്നിച്ചു സദാ ക്രീഡിക്കുന്നു. ചേതോഹരമായ ആ സരസ്സിന്നപ്പുറം ഗ്രഹതാരങ്ങളും പയോധരങ്ങളുമില്ലാതെ അനാദിയായിക്കിടക്കുന്ന ശൂന്യാകാശമാണ്. എങ്കിലും സൂർയ്യാംശുക്കൾകൊണ്ടെന്നപോലെ ഈ പ്രദേശം പരിശോഭിക്കുന്നു. ദേവതുല്യരും സ്വതവെതന്നെ പ്രകാശമുള്ളവരുമായ സിദ്ധന്മാരുടെ മഹൽതേജസ്സാണ് ഇതിന്നു കാരണം. ഈ സ്ഥലവും കടന്നു സഞ്ചരിപ്പിൻ. എന്നാൽ ശൈലോദമെന്ന നദി കാണാം. അതിൻെറ ഇരുകരയ്ക്കും കീചകമെന്ന പേരായ മുളകൾ കിടക്കുന്നുണ്ട്. ആ മുളകളാണ് സിദ്ധന്മാരെ തോണിയെന്നപോലെ പുഴ കടത്തി അക്കരയ്ക്കും ഇക്കരയ്ക്കും കൊണ്ടുചെല്ലുന്നത്. ഈ പുഴക്കപ്പുറം പുണ്യാത്മാക്കൾ വസിക്കുന്ന ഉത്തരകുരുരാജ്യമാണ്. പരിശുദ്ധജലം വഴിഞ്ഞൊഴുകുന്ന അസംഖ്യം നദികൾ ഇവിടെ ഉണ്ട്. നീലവൈഡൂർയ്യപത്രങ്ങളോടുകൂടിയ കാഞ്ചനപത്മങ്ങൾ ഇതിൽ സർവ്വത്ര പരിലസിക്കുന്നു. ഹിരണ്മയവും ബാലാർക്കനെപ്പോലെ പ്രശോഭിക്കുന്നവയുമായ രക്തോല്പലങ്ങളും അവിടെ അസംഖ്യം വികസിച്ചുനില്ക്കുന്നു. നീലക്കല്ലുപോലെ വിളങ്ങുന്ന പത്രങ്ങൾകൊണ്ടും കാഞ്ചനംപോലെ മിന്നുന്ന കേസരങ്ങൾകൊണ്ടും മനോജ്ഞങ്ങളായ ഇന്ദീവരങ്ങൾ ഇവിടെ അനവധിയുണ്ട്. മുത്തുകളും വിലയേറിയ രത്നങ്ങളും സ്വർണ്ണത്തരികളും കൂടികലർന്ന മണൽതിട്ടകൾ ഈ നദികളിൽ അവിടവിടെ എത്രയെങ്കിലും കാണാം. സർവ്വവിധരത്നങ്ങളും അവിടെ കുന്നുപോലെ കൂടിക്കിടക്കുന്നു. അതിമനോഹരങ്ങളായ ഈ കാഴ്ചകൾ നിങ്ങളെ ആശ്ചര്യഭരിതരാക്കും. അഗ്നിജ്വാ

ജ്വാലപോലെ ഉജ്ജ്വലിക്കുന്ന ഹേമകൂടങ്ങളും അസംഖ്യം നിങ്ങൾക്കവിടെ കാണാം. സദാകാലത്തും പൂത്തു കായ്ക്കുന്ന അനേകം വൃക്ഷങ്ങൾ ഈ പ്രദേശത്തെ ദിവ്യഗന്ധരസങ്ങളാൽ മനോഹരമാക്കിത്തീർക്കുന്നു. പതംഗങ്ങൾ കൂട്ടംകൂട്ടമായി അവിടെ വൃക്ഷങ്ങളിൽ പാർക്കുന്നുണ്ട്. കാമ്യപദാർത്ഥങ്ങൾ പൊഴിക്കുന്ന പലതരം വൃക്ഷങ്ങളും അവിടെ യഥേഷ്ടമുണ്ട്. അവയിൽ ചിലവ വിശിഷ്ടവസ്ത്രങ്ങൾ നല്കുന്നു. ചിലവ മുത്തും രത്നവും പതിച്ച് സ്ത്രീപുരുഷന്മാർക്കനുരൂപമായ ദിവ്യഭൂഷണങ്ങൾ തൂകുന്നു. മററു ചിലതിൽനിന്നു സുഖസേവ്യങ്ങളായ വിവിധതരം ദിവ്യവസ്തുക്കൾ എല്ലാ ഋതുക്കളിലും കിട്ടുന്നു. വിചിത്രതരമായ സുവർണ്ണമെത്തകൾ, ആസ്തരണങ്ങൾ എന്നിവ നൽകുന്ന വൃക്ഷങ്ങളും അനവധിയുണ്ട്. ചിലതിൽനിന്നു അമൃതതുല്യം രുചിയുള്ള പേയഭക്ഷ്യങ്ങൾ കിട്ടുന്നു. ചാരുമാല്യങ്ങൾ നല്കുന്ന വൃക്ഷങ്ങളും ദുർല്ലഭമല്ല. യൌവ്വനശ്രീ, സൌന്ദര്യം, വരഗുണങ്ങൾ എന്നിവകൊണ്ടു പരിശോഭിക്കുന്ന സ്ത്രീകളോടൊന്നിച്ചു രതിതല്പരന്മാരായ സിദ്ധന്മാരും ഗന്ധർവ്വന്മാരും കിന്നരവിദ്യാധരന്മാരും മററസംഖ്യം പുണ്യാത്മാക്കളും സദാ ഇവിടെ സല്ലപിക്കുന്നു. സംഗീതമധുരസ്വനം, വാദ്യഘോഷം, ഉത്സാഹസൂചകമായ ഹസിതങ്ങൾ എന്നുതുടങ്ങി സർവ്വഭൂതമനോഹരങ്ങളായ മഞ്ജുളശബ്ദങ്ങൾ എപ്പോഴും ഇവിടെ കേൾക്കാം. സന്തോഷമില്ലാത്തവരോ സന്തോഷിക്കാത്തവരൊ ആയി ഇവിടെ ആരുമില്ല. രമ്യശ്രീ ഇവിടെ ദിനംപ്രതി വർദ്ധിച്ചുകൊണ്ടേയിരിക്കുന്നു. ഈ പ്രദേശം കടന്നാൽ ഉത്തരസമുദ്രമായി. ആ ആഴിമദ്ധ്യത്തിലാണ് ഹേമമയമായ സോമഗിരി. ഇന്ദ്രലോകഗതന്മാരും ബ്രഹ്മലോകഗതന്മാരും ദേവന്മാരും ദിവസേന ആ ഗിരിവര്യനെച്ചെന്നു ദർശിക്കുന്നു. സൂര്യൻ മറഞ്ഞുപോയാൽകൂടിയും സൂര്യരശ്മിയാലെന്നപോലെ ആ ഗിരിവര്യന്റെ കാന്തിനിമിത്തം ആ പ്രദേശമെല്ലാം സുരമ്യം വിളങ്ങുന്നു. ഭഗവാനും ജഗദാത്മാവും ഏകാദശാത്മകനുമായ ശംഭു, ബ്രഹ്മാവിനാലും മററു മഹർഷിമാരാലും ചൂഴപ്പെട്ടുകൊണ്ട് ആ പർവ്വതത്തിങ്കലാണ് വസിക്കുന്നത്. അതിന്നപ്പുറ

നീ നിൻെറ പിതാവിനു തുല്യനാണ്. നിനക്കു തുല്യനായി മററാരേയും കാണുന്നില്ല. അതിനാൽ ഹേ! ഹനുമൻ! സീതയെ കണ്ടുകിട്ടുവാൻതക്കവണ്ണം നീതന്നെ യത്നം ചെയ്യണം. ബലം, ബുദ്ധിശക്തി, പരാക്രമം എന്നിവക്കെല്ലാം അധിവാസസ്ഥാനമാണ് നീ. ഹേ! നയപണ്ഡിത! ദേശകാലാനുഗതിയും നയവും നീ നല്ലപോലെ അറിയുന്നു." ഹരീശ്വരൻ സർവ്വഭാരവും ഹനുമാങ്കൽ ഏല്പിച്ചതു കണ്ടു ശ്രീരാഘവൻ ഇപ്രകാരം ചിന്തിച്ചു. "ഇതാ സുഗ്രീവൻ കാര്യംമുഴുവൻ ഇവങ്കൽ ഏല്പിക്കുന്നു. കാര്യസാദ്ധ്യത്തിൽ ഇവനു പ്രത്യേകമായ നൈപുണ്യമുണ്ടായിരിക്കണം. അല്ലെങ്കിൽ കർമ്മപരിജ്ഞാനിയായ കപീശ്വരൻ ഈവിധം ഒരിക്കലും ചെയ്കയില്ല. ഇവൻ പുറപ്പെട്ടാൽ ഏതു കാര്യവും കൈകൂടിയെന്നു നിശ്ചയിക്കാം. ഇവൻ മഹോത്സാഹിതന്നെ സംശയമില്ല." എന്നീ ചിന്തകളാൽ ശ്രീരാഘവൻെറ ഹൃദയം അത്യന്തം പ്രസന്നമായി. അനന്തരം കൃതാർത്ഥനായ രാമചന്ദ്രൻ തൻെറ മുദ്രമോതിരം അടയാളമായി മാരുതിയുടെ കൈവശം ഏല്പിച്ചു സന്തോഷപൂർവ്വം ഇങ്ങിനെ വചിച്ചു. "ഹേ! ഹനുമൻ! ഈ അടയാളം കാണുമ്പോൾ ജനകജ നിന്നെ വിശ്വസിക്കും. ഈ മോതിരം അതിന്നു മതി. ഹേ! ഹരിപ്രവിര! നിൻെറ ഉത്സാഹവും ബലവീര്യങ്ങളും സുഗ്രീവൻ നിന്നോടു ചെയ്തിട്ടുള്ള സന്ദേശങ്ങളും മററും ഓർക്കുമ്പോൾ കാര്യം സഫലമായെന്നുതന്നെ ഞാൻ വിശ്വസിക്കുന്നു." അനന്തരം ഹരിശ്രേഷ്ഠനായ ഹനുമാൻ ആ മുദ്രാംഗുലീയം വാങ്ങി ഭക്തിപുരസ്സരം അതിനെ തൻെറ മൂർദ്ധാവിൽ വെച്ചു വന്ദിച്ചു. പ്രഭുവായ രാമചന്ദ്രനേയും സുഗ്രീവനേയും കൈവണങ്ങി കപിപുംഗവനായ അവൻ യാത്ര പറഞ്ഞു. നിരഭ്രമായ ആകാശത്തിൽ നക്ഷത്രങ്ങൾക്കിടയിൽ ശോഭിക്കുന്ന ചന്ദ്രമണ്ഡലംപോലെ പവനാത്മജനായ ഹനുമാൻ ആ വാനരസേനക്കു മദ്ധ്യേ വിളങ്ങി. ഹേ! ബലശാലിൻ! പവനനന്ദന! അങ്ങയുടെ അനല്പമായ പരാക്രമംനിമിത്തം ജനകജ ദൃശ്യയാകേണമേ.

---

# സൎഗ്ഗം-45

അനന്തരം പ്ലവഗപുംഗവനായ സുഗ്രീവൻ സൎവ്വ വാനരസേനയേയും വിളിച്ച് രാമകാൎയ്യാൎത്ഥം വീണ്ടും അവരെ ഇങ്ങിനെ ജാഗ്രതപ്പെടുത്തി. "ഹേ! വാനരന്മാരെ! ഞാൻ പറഞ്ഞതായ എല്ലാ സ്ഥലങ്ങളും ഒന്നൊഴിയാതെ നിങ്ങൾ ചെന്നു തിരയുവിൻ." ഹരീശ്വരന്റെ ഈ ഉഗ്രശാസനം കൈക്കൊണ്ടു വാനരന്മാർ ശലഭങ്ങളെപ്പോലെ ഭൂമി മുഴുവൻ മറച്ചുകൊണ്ടു യാത്രയൊരുങ്ങി. ഗിരികൂടങ്ങളാൽ സുരമ്യം ശോഭിക്കുന്ന ഉത്തരദിക്കു നോക്കി ശതബലിയെന്ന യൂഥപാലൻ യാനം ചെയ്തു. വിനതൻ കിഴക്കെദിക്കിലും താരൻ, അംഗദൻ മുതലായവരോടുകൂടി മാരുതി മുനിപുംഗവനായ അഗസ്ത്യൻ വാണരുളുന്ന ദക്ഷിണാശയിലും സുഷേണൻ വരുണപാലിതമായ പശ്ചിമദിക്കിലും സഞ്ചരിച്ചു. അതതു ദിക്കിന്നു തക്കവണ്ണം യൂഥപാലരേയും യൂഥത്തേയും നിയമിച്ചയച്ചശേഷം വാനരേശ്വരൻ തന്റെ സഖാവായ രാമചന്ദ്രനോടുകൂടെ സസുഖം വസിച്ചു. വാനരേശ്വരനാൽ നിയോഗിക്കപ്പെട്ട ആ സൎവ്വ വാനരന്മാരും സുഗ്രീവസന്നിധിയിൽ നിന്നുകൊണ്ടുതന്നെ ആൎത്തുവിളിച്ചും അട്ടഹസിച്ചും ഇങ്ങിനെ ഓരോ വീരവാദം പറഞ്ഞു "സീതയെ ഞാൻ കൊണ്ടുപോരാം. രാവണനെ നിഗ്രഹിക്കും" എന്നൊരുവൻ. "രാവണനെ മുട്ടിച്ചു മട്ടിച്ച് ജനകജയെ വീണ്ടുകൊണ്ടുവരുവാൻ ഞാൻ ഒരുവൻ മതി" എന്നു മറ്റൊരുത്തൻ. "ഹേ! വാനരന്മാരെ! നിങ്ങളെല്ലാം ഇങ്ങോട്ടു മാറി നില്പിൻ. ശത്രുകരത്തിൽ അകപ്പെട്ടു തളൎന്നു വിറയ്ക്കുന്ന സീതയെ വീണ്ടുകൊണ്ടുവരുവാൻ ഞാൻ മതി. പാതാളത്തിലായാലും വൈദേഹിയെ ഞാൻ കൊണ്ടുപോരുന്നുണ്ട്" എന്നു മറ്റൊരുത്തൻ. "മഹാമരങ്ങളെ ഞാൻ ഊതി വീഴ്ത്താം" എന്നൊരുത്തൻ. "പൎവ്വതങ്ങളെ മറിച്ചുതള്ളുവാൻ ഞാൻ സമൎത്ഥനാണ്" എന്നു മറ്റൊരുത്തൻ. "ഞാൻ മന്നിടത്തെപ്പിളൎക്കാം. ഞാൻ സമുദ്രത്തെക്കലക്കാം. ഞാൻ ഒരു യോജന വഴി ചാടാം. എനിക്കു നൂറു യോജന ചാടുവാൻ ശക്തിയുണ്ട്. ഞാൻ അതിൽ ഇരട്ടി.

പാതാളത്തിലും, ഭൂമിയിലും, ആകാശത്തിലും, കടലിലും, പർവ്വതത്തിലും എൻെറ ഗതിക്കു ഭംഗമില്ല." എന്നിങ്ങിനെ അവരിൽ ഓരോരുത്തരും വീരവാദംപറഞ്ഞുകൊണ്ട് അതതുദിക്കിലേക്കു യാത്രചെയ്തു. വാനരസേനക്കു കുറിച്ചുകൊടുത്ത അവധി പ്രതീക്ഷിച്ചുകൊണ്ടു ശ്രീരാഘവൻ ലക്ഷ്മണനോടുകൂടെ പ്രസ്രവണപർവ്വതത്തിലും വസിച്ചു.

---

# സർഗ്ഗം-46

---

വാനരന്മാരെല്ലാം അതതു ദിക്കിലേക്കു യാത്രയായശേഷം ശ്രീരാഘവൻ സുഗ്രീവനോടിങ്ങിനെ ചോദിച്ചു. "ഹേ! സുഗ്രീവ! അങ്ങയ്ക്ക് ഈ ഭൂമണ്ഡലം മുഴുവൻ അറിവാൻ ഇടയായതെങ്ങിനെ?" ഇതിന്നുത്തരമായി സുഗ്രീവൻ വിനയപുരസ്സരം ഇപ്രകാരം വചിച്ചു. "ഹേ! നരർഷഭ! എല്ലാം ഞാൻ വിസ്തരിച്ചു പറയുന്നുണ്ട്. നിന്തിരുവടി കേട്ടുകൊൾക. ദുന്ദുഭിയുടെ ആദ്യപുത്രനായ മായാവി ഒരിയ്ക്കൽ ബാലിയുമായി നേരിട്ട കഥ ഞാൻ നിന്തിരുവടിയോടു പറഞ്ഞിട്ടുണ്ടല്ലൊ. ബലശാലിയായ ബാലിയെ ഭയന്ന് മഹിഷരൂപിയായ ആ ദാനവൻ പാഞ്ഞു മലയപർവ്വതത്തിലുള്ള ഒരു ഗുഹയിൽ ചെന്നൊളിച്ചു. എന്നെ ആ വിലദ്വാരത്തുതന്നെ നില്ക്കുവാൻ ഏല്പിച്ച് ഹരിശ്രേഷ്ഠനായ ബാലി അവനെ നിഗ്രഹിപ്പാനായി ആ ഗുഹക്കകത്തു പ്രവേശിച്ചു. ഇപ്രകാരം ഒരു സംവത്സരകാലം ഞാൻ അവിടെത്തന്നെ നിന്നുകൊണ്ടിരുന്നു. ബാലി തിരിച്ചു പോന്നില്ല. വീണ്ടും കുറേനാൾ ചെന്നപ്പോൾ ഒരു ദിവസം ആ ബിലം മുഴുവൻ രക്തത്താൽ നിറഞ്ഞുകണ്ടു. ബിലം നിറഞ്ഞു ശോണിതം പുറത്തേക്കും പ്രവഹിച്ചു. ഇതു കണ്ടു ഭ്രാതൃശോകത്താൽ എൻെറ ഹൃദയം പ്രവ്യഥിതമായി. ജ്യേഷ്ഠൻ അഭിഹതനായെന്നുതന്നെ ഞാൻ തീർച്ചയാക്കി. ഇനി ഏതുകൊണ്ടും മഹിഷം പുറത്തു വരാതെ ആ ഗുഹക്കകത്തുതന്നെ കിടന്നു ചാകട്ടെ എന്നു വിചാരിച്ചു ഞാൻ പർവ്വതതുല്യമായൊരു ശിലകൊണ്ടു ഗുഹാമുഖം അടച്ചു ഭദ്രമാക്കി. ജീവിതത്തിൽ തീരെ നിരാശയോടുകൂടെ ഞാൻ

തിരിച്ചുപോരികയും ചെയ്തു. അനന്തരം താരയേയും തമയേയും മഹാരാജ്യത്തെയും സ്വീകരിച്ച് ഒട്ടും ഭയംകൂടാതെ ഞാൻ സസുഖം വസിച്ചുപോന്നു. ഇങ്ങിനെയിരിക്കെ ഒരു ദിവസം ബാലി ആ ദൈത്യനെ വധിച്ചു കിഷ്കിന്ധയിൽ കുതിച്ചെത്തി. ബാലിയെ കണ്ടപ്പോൾ ഭയംനിമിത്തം ഞാൻ നടുങ്ങിപ്പോയി. വളരെ വണക്കത്തോടുകൂടെ ഞാൻ രാജ്യം അവന്നു തിരികെ കൊടുത്തുവെങ്കിലും ക്രോധം ശമിക്കാതെ ദുരാത്മാവായ അവൻ എന്നെ ഹനിപ്പാൻ ഒരുമ്പെട്ടു. മന്ത്രിമാരോടുകൂടെ ഭയന്നു മണ്ടുന്ന എന്നെ ബാലി പിന്തുടർന്നുകൊണ്ടെയിരുന്നു. ആ കാലത്ത് ഹേ! രാഘവ! എനിക്കു ഭൂമണ്ഡലം മുഴുവൻ കാണ്മാൻ ഇടയായി. നഗരങ്ങൾ, നഗങ്ങൾ, നദികൾ എന്നീ പ്രദേശങ്ങളെല്ലാം ഒരു ദർപ്പണത്തിലെന്നപോലെ എനിക്കു കാണ്മാൻ സാധിച്ചു. ആദ്യം ഞാൻ പൂർവ്വദിക്കിലേക്കാണ് പാഞ്ഞുകൊണ്ടിരുന്നത്. അവിടെയുള്ള പലവിധ വൃക്ഷങ്ങൾ, മലകൾ, മലമ്പുഴകൾ, പൊയ്കകൾ, ധാതുദ്രവ്യത്താൽ മണ്ഡിതമായ മഹാപർവ്വതങ്ങൾ, അപ്സരസ്ത്രീകൾ പാർത്തുപോരുന്ന പാല്ക്കടൽ, എന്നീ രമ്യസ്ഥലങ്ങളെല്ലാം ഞാൻ കണ്ടു. ഉദയപർവ്വതവും ഞാൻ ദർശിച്ചു. ബാലിയെ ഭയന്നുകൊണ്ടു ഞാൻ ആ പ്രദേശമെങ്ങും പാഞ്ഞുകൊണ്ടിരുന്നു. ഒരു നിവൃത്തിയും കാണാഞ്ഞപ്പോൾ അവിടെനിന്നു വിന്ധ്യവൃക്ഷങ്ങൾകൊണ്ടു നിറഞ്ഞിരിക്കുന്ന ദക്ഷിണാശയിലേക്കു മണ്ടി. വീണ്ടും ദൂരതരം പാഞ്ഞു തെക്കുപടിഞ്ഞാറെ ദിക്കിലെത്തി. ആ സ്ഥലവുമെല്ലാം കണ്ടറിഞ്ഞു. ബാലി എന്നെ പിന്തുടർന്നുകൊണ്ടെയിരിക്കയാൽ എനിക്കു അവിടെയും ശരണമില്ലാതായി. ഇങ്ങിനെ പശ്ചിമദിക്കിലേക്കു കുതിച്ച് അസ്തഗിരിയും ദർശിച്ചു. പിന്നീട് ഉത്തരദേശം പ്രാപിച്ചു. ഹിമവാൻ, മേരു തുടങ്ങിയ പർവ്വതങ്ങൾ, ഉത്തരസമുദ്രം എന്നിവയെല്ലാം കണ്ടുകൊണ്ടു ഞാൻ ഉത്തരാശ മുഴുവൻ അതിവേഗം പാഞ്ഞു നടന്നു. എന്നിട്ടും യാതൊരു രക്ഷാമാർഗ്ഗവും കണ്ടില്ല. ഇങ്ങിനെ വിഷമിച്ചുകൊണ്ടിരിക്കെ ബുദ്ധിമാനായ ഹനുമാൻ ഇപ്രകാരം പറഞ്ഞു. "ഹേ! രാജൻ! ഇപ്പോൾ എനിക്കൊരു കാര്യം

ഓൎമ്മവരുന്നു. വാനരേശ്വരനായ ബാലിയെ പണ്ടു മതംഗമുനി ശപിച്ചിട്ടുണ്ടല്ലൊ. മതംഗാശ്രമത്തിൽ ബാലി കാലെടുത്തുവെച്ചാൽ ഉടൻതന്നെ അവന്റെ ശിരസ്സു ചിതറിപ്പോകും. നമുക്ക് ആ പ്രദേശത്തേക്കു ചെല്ലുക. അവിടെ ബാലിയെ ഭയപ്പെടേണ്ടതില്ല." ഇതനുസരിച്ചു ഞങ്ങൾ ഋശ്യമൂകത്തിൽ ചെന്നു കയറി. മതംഗശാപത്തെ ഭയന്നു ബാലി അവിടെ കടക്കുകപോലും ഉണ്ടായില്ല. ഹേ! രാഘവ! ഈ ഭൂമണ്ഡലം മുഴുവൻ ഇങ്ങിനെയാണ് എനിക്കു കാണ്മാൻ ഇടയായത്. ഭൂമി മുഴുവൻ കണ്ടറിഞ്ഞതിൻശേഷം ഒടുവിൽ ഞാൻ ഋശ്യമൂകത്തിൽ ചെന്നുകൂടി.

---

## സൎഗ്ഗം-47

കപീശ്വരന്റെ ആജ്ഞയനുസരിച്ചു വൈദേഹിയെ വാനരന്മാർ സൎവ്വദിക്കിലും അന്വേഷിച്ചു. സരിത്തുകൾ, സരസ്സുകൾ, നഗരങ്ങൾ, നദീദുൎഗ്ഗങ്ങൾ, ശൈലങ്ങൾ, മൈതാനങ്ങൾ, വള്ളിക്കുടിലുകൾ എന്നീ സ്ഥലങ്ങളിലെല്ലാം അവർ നടന്നു തിരഞ്ഞു. പകൽ മുഴുവനും വളരെ ശ്രദ്ധയോടും പ്രീതിയോടുംകൂടെ അവർ വൈദേഹിയെ തിരഞ്ഞുനടന്ന് രാത്രികാലത്തു മാത്രമെ വിശ്രമിച്ചുള്ളു. നാനാദേശങ്ങൾതോറും, ഫലസമൃദ്ധങ്ങളായ വൃക്ഷങ്ങൾതോറും സഞ്ചരിച്ച് കിഴക്കുദിക്കു മുഴുവൻ സീതാന്വേഷണം നടത്തിയിരുന്ന വാനരന്മാർ ഒടുവിൽ തീരെ നിരാശയോടെ നിശ്ചിതകാലത്തിന്നുള്ളിൽ തിരിച്ചു പ്രസ്രവണപൎവ്വതത്തിലെത്തി. കപീശ്വരൻ കല്പിച്ചപ്രകാരം അവർ സൎവ്വസ്ഥലങ്ങളും പരിശോധിച്ചു. എങ്കിലും യാതൊരു ഫലവും ഉണ്ടായില്ല. ഇപ്രകാരം തന്നെ മഹാബലനായ ശതബലി ഉത്തരദിക്കും കപിസത്തമനായ സുഷേണൻ പശ്ചിമദിക്കും പരിശോധിച്ച് സീതയെപ്പററി യാതൊരു തുമ്പും കിട്ടാതെ നിശ്ചയിച്ച ഒരു മാസത്തിന്നുള്ളിൽ അവരവരുടെ സൈന്യങ്ങളോടുകൂടി പിന്തിരിഞ്ഞു. രാമസുഗ്രീവന്മാരെ അഭിവാദ്യംചെയ്തുകൊണ്ട് അവൻ ഇങ്ങിനെ വചിച്ചു.

"വനങ്ങൾ, പർവ്വതങ്ങൾ, മഹാരണ്യങ്ങൾ, ഗംഭീരങ്ങളായ വിലങ്ങൾ, പുഴകൾ, സമുദ്രതീരങ്ങൾ എന്നീ സ്ഥലങ്ങളിലെല്ലാം ചെന്നു ഞങ്ങൾ വൈദേഹിയെ തിരഞ്ഞു. ഇവിടുന്നാജ്ഞാപിച്ചപ്രകാരം ദരികൾ, കുഞ്ജവ്രജങ്ങൾ എന്നുതന്നെയല്ല ദുർഗ്ഗമങ്ങളായ മററസംഖ്യം പ്രദേശങ്ങളും ഞങ്ങൾ ചെന്നു പരിശോധിച്ചു. അത്യന്തം ഭയങ്കരങ്ങളായ പല ജന്തുക്കളേയും ഞങ്ങൾ അവിടെവെച്ചു കാണുകയുണ്ടായി. അവയെ എല്ലാം ഞങ്ങൾ നിഗ്രഹിക്കയും ചെയ്തു. ദേവിയെ ഒരിടത്തും കണ്ടില്ല. മഹാബലനും സുധീരനുമായ ഹനുമാൻ ചെന്നിട്ടുള്ള ദക്ഷിണദേശത്തുതന്നെയായിരിക്കണം ദേവി വസിക്കുന്നത്. വാതാത്മജനായ ആ വാനരോത്തമൻ ദേവിയെ കണ്ടെത്തും നിശ്ചയം."

---

## സർഗ്ഗം-48

---

കപിസത്തമനായ ഹനുമാൻ സുഗ്രീവാജ്ഞയനുസരിച്ച് താരാംഗദന്മാരോടുകൂടെ ദക്ഷിണദിക്കുതോറും സഞ്ചരിച്ചു വിന്ധ്യപർവ്വതഗുഹകൾ, ഗഹനങ്ങൾ, ശൈലശൃംഗങ്ങൾ, നദീദുർഗ്ഗങ്ങൾ, സരസ്സുകൾ, വൃക്ഷഷണ്ഡങ്ങൾകൊണ്ടു നിബിഡമായ വൻകാടുകൾ, പർവ്വതങ്ങൾ എന്നീ സമൃദ്ധികളും അവർ സമഗ്രമായി പരിശോധിച്ചു. ഒരിടത്തും സീതയെ കണ്ടില്ല. വിവിധതരം കായ്കനികൾ ഭക്ഷിച്ചുകൊണ്ടു സഞ്ചരിച്ച് ആ വാനരസത്തമന്മാർ ദുർഗ്ഗമങ്ങളായ അസംഖ്യം പർവ്വതങ്ങളും ദരികളും വേണ്ടുംവണ്ണം പരിശോധിച്ചു. ജനശൂന്യവും ജലശൂന്യവും കണ്ടാൽ രോമാഞ്ചമുണ്ടാകുന്നതുമായ മററനേകം സ്ഥലങ്ങളും തിരഞ്ഞുനടന്ന് ഒടുവിൽ അവർ തീരെ ദുഷ്പ്രാപമായ ഒരു മഹാരണ്യത്തിൽ ചെന്നുചേർന്നു. അവിടെ വളർന്നുനിന്നിരുന്ന സർവ്വവൃക്ഷങ്ങളും ഒരുപോലെ വന്ധ്യങ്ങളായിരുന്നു. പുഷ്പഫലങ്ങളൊ ഇലകളൊ അവയിൽ നന്നെ കുറവായിരുന്നു. ഉള്ള കായ്കൾക്കുതന്നെ നീരും ഉണ്ടായിരുന്നില്ല. കിഴങ്ങുകൾ ആ വനഭൂമിയിൽ ദുർല്ലഭങ്ങളായിരുന്നു. സരിത്തുകൾ തോയമ

ഫലിതങ്ങളായി കാണപ്പെട്ടു. മഹിഷങ്ങളൊ മാനുകളൊ അവിടെ സഞ്ചരിച്ചുകണ്ടില്ല. ഗജങ്ങളും ആ വനത്തിൽ ഉണ്ടായിരുന്നില്ല. ശാൎദ്ദൂലങ്ങളുടെ ശബ്ദംപോലും അവിടെ കേട്ടിരുന്നില്ല. ഒരു പക്ഷിയെയെങ്കിലും അവർ അവിടെ ദൎശിച്ചില്ല; എന്നുതന്നെയല്ല യാതൊരു പ്രാണിയും അവിടെ പാൎത്തിരുന്നതുമില്ല. ഔഷധികളും ലതകളുമെല്ലാം നാമാവശേഷമായിത്തീൎന്നിരുന്നു. സ്നിഗ്ദ്ധപത്രങ്ങളോടുകൂടിയ ഫുല്ലപങ്കജങ്ങളുടെ തൂമണം ആസ്വദിച്ചുകൊണ്ടു ഭ്രമരങ്ങൾ അവിടെ വട്ടമിട്ടിരുന്നില്ല. മഹാഭാഗനും സത്യവാദിയുമായി കണ്ഡുവെന്നൊരു തപോധനൻ ഉണ്ടായിരുന്നു. കഠിനകോപിയും അത്യുഗ്രനുമായിരുന്ന ആ താപസപുംഗവൻ്റെ പതിനാറുവയസ്സുള്ള പുത്രൻ ഈ വനത്തിൽവെച്ചു മൃതനാകകാരണം വനം മുനിയുടെ കഠിനശാപത്തിന്നിരയായി. തന്നിമിത്തം അഗതികളായിഭവിച്ച ആ വനത്തിലെ മൃഗപക്ഷിഗണങ്ങൾ തങ്ങൾക്കു വസിപ്പാൻതക്ക സൌകൎയ്യമുള്ള നദീതീരങ്ങൾ, വനാന്തരങ്ങൾ, കുന്നുകൾ തുടങ്ങിയ ഓരോ പ്രദേശം നോക്കി യാത്രചെയ്തു. ഇപ്രകാരമാണ് ഈ വനം ഇത്ര ശൂന്യമായിഭവിച്ചതു്. ഈ സ്ഥലവുമെല്ലാം വാനരന്മാർ എത്രയും ശ്രദ്ധയോടെ തിരഞ്ഞുനോക്കി. എന്നാൽ ഫലമൊന്നുമുണ്ടായില്ല. ഒടുവിൽ അവരെല്ലാം നിരാശയോടെ ഒരു വള്ളിക്കെട്ടിൽ ചെന്നുകേറി. ഉഗ്രകൎമ്മാവും മഹാഘോരനും ദേവന്മാൎക്കുപോലും ഭയം നൽകുന്നവനുമായ ഒരു ദൈത്യപുംഗവനെ അവർ അവിടെ കണ്ടു. മഹാദ്രിപോലെ സുഭയങ്കരനായ ആ അസുരനെക്കണ്ടപ്പോൾ സൎവ്വവാനരന്മാരും വസ്ത്രം വലിച്ചുകെട്ടി അവനോടെതിൎക്കുവാൻ ഒരുമ്പെട്ടു. ഉടൻ ഭീമബലനായ ആ ദാനവൻ ഗിരികൂടങ്ങൾപോലെ ബീഭത്സരൂപികളായ ആ കപിവരരെ നോക്കി "ഇതാ നിങ്ങളുടെ കഥകഴിഞ്ഞു" എന്നിങ്ങനെ പറഞ്ഞുകൊണ്ടു് അത്യന്തം ക്രോധത്തോടുകൂടെ മുഷ്ടിചുരുട്ടി അവരോടടുത്തു. തൽക്ഷണം ബാലിപുത്രനായ അംഗദൻ രാവണനാണെന്നു ശങ്കിച്ചു് ആ ദാനവനെ ഏററവും ക്രോധത്തോടെ തന്റെ കൈത്തലംകൊണ്ടൊന്നു പ്രഹരിച്ചു. മഹാശക്തിയോ

ടക്കൂടിയ ആ പ്രഹരംമൂലം രക്തം വമിച്ചുകൊണ്ടു ദൈത്യപുംഗവൻ ഭൂമിയിൽ നിപതിച്ചു. ഇങ്ങിനെ ആ അസുരനെ കൊന്ന ശേഷം ജയഭേരിയോടുകൂടെ അവർ വീണ്ടും ആ പട്ടത്തിന്റെ മററു ഭാഗങ്ങളും പരിശോധിച്ചു. അനന്തരം അവർ അസംഖ്യം ഗഹ്വരങ്ങളോടുകൂടിയ മറെറാരു പ്രദേശത്തെ പ്രാപിച്ചു. നന്ന ക്ഷീണിച്ചപ്പോൾ അത്യന്തം ദുഃഖത്തോടുകൂടെ അവരെല്ലാവരും ഏകാന്തമായ ഒരു വൃക്ഷമൂലത്തിൽ ചെന്നിരുന്നു.

---

## സർഗ്ഗം-49

---

അനന്തരം പ്രാജ്ഞനായ അംഗദൻ മഹായത്നം നിമിത്തം പരിശ്രാന്തരായ ആ വാനരന്മാരെയെല്ലാം സമാശ്വസിപ്പിച്ചുംകൊണ്ടു ശാന്തവാക്കുകൾ ഇങ്ങിനെ പറഞ്ഞു. "ഹാ! കപിവീരരെ! അസംഖ്യം വനങ്ങൾ, പട്ടണങ്ങൾ, നദികൾ, ദുർഗ്ഗങ്ങൾ, ഗിരിഗഹ്വരങ്ങൾ എന്നിവയെല്ലാം നാം തിരഞ്ഞു കഴിഞ്ഞു. ജാനകിയെ കണ്ടുകിട്ടിയതുമില്ല. അമരവനിതക്കു തുല്യയായ സീതയെ അപഹരിച്ചുകൊണ്ടുപോയ ആ രാക്ഷസനേയും നാം ഇവിടെ എങ്ങും കണ്ടില്ല. നമുക്കു നിശ്ചയിച്ചിട്ടുള്ള അവധിയും ഏതാണ്ടടുത്തുപോയി. സുഗ്രീവനോ—ഉഗ്രശാസനൻ. അതിനാൽ ഹേ! വാനരന്മാരെ! ഇനിയും നാം ചുററുമുള്ള പല സ്ഥലങ്ങളും ചെന്നു ജാനകിയെ തിരയുക. ഈ അവസരത്തിൽ മടിയും മാലും നമുക്കു തീരെ അനുചിതമാണ്. നിദ്രയെപ്പോലും നാം ഇപ്പോൾ പരിവർജ്ജിക്കണം. ജാനകിയെ കണ്ടുകിട്ടുവാൻ വേണ്ടി ഇനിയും നാം യത്നം ചെയ്യുക. അലസത, ഉത്സാഹമില്ലായ്മ, നിരാശ എന്നിവയ്ക്കു നാം അധീനരാകാഞ്ഞാൽ കാര്യസാദ്ധ്യം നിശ്ചയമാണ്. അതിനാലാണ് ഞാൻ ഇത്രയും പറയുന്നത്. നിങ്ങൾ ദുഃഖത്തെ തീരെ അകററുവിൻ. അതാ കാണുന്ന ദുർഗ്ഗങ്ങളും അതിന്നു ചുററുമുള്ള പ്രദേശങ്ങളുമെല്ലാം നമുക്കു ചെന്നു പരിശോധിക്കാം. കർമ്മത്തിന്നു ഫലസിദ്ധി നിശ്ചയമാണല്ലോ. അലസത കാര്യഹാനി

ഭയപ്പെടുന്നു. പ്ലവഗാധിപനായ സുഗ്രീവൻ ഉഗ്രദണ്ഡനാണ്. അതികോപിയുമാണ്. ഹേ! വാനരശ്രേഷ്ഠരെ! എന്റെ ഈ വചനങ്ങൾ നിങ്ങൾക്കു രുചിക്കുന്നെങ്കിൽ നമുക്കപ്രകാരം പ്രവർത്തിക്കാം. അല്ലാത്തപക്ഷം വേണ്ടതെന്തെന്നു നിങ്ങൾ വിധിക്കുവിൻ.” എന്നിങ്ങിനെയുള്ള അംഗദന്റെ വാക്യങ്ങൾ കേട്ട് പിപാസനിമിത്തം ക്ഷീണപരവശനായ ഗന്ധമാദനനെന്ന വാനരപുംഗവൻ ഇപ്രകാരം പറഞ്ഞു. “ഹേ! പ്ലവഗാഗ്ര്യരെ! അംഗദൻ പറയുന്ന ഈ വചനങ്ങൾ നമുക്കെത്രയും ഹിതകരങ്ങളാണ്. ഈ ഇഷ്ടവാക്യങ്ങളെ നാം ഒരിക്കലും അനാദരിക്കരുത്. ശൈലവനങ്ങൾ, ദരികൾ, കന്ദരങ്ങൾ, പരിശൂന്യങ്ങളായ കാനനങ്ങൾ, മലമ്പുഴകൾ എന്നിവയും മഹാത്മാവായ സുഗ്രീവൻ പറഞ്ഞേല്പിച്ചിട്ടുള്ള മററു പ്രദേശങ്ങളുമെല്ലാം നമുക്കു ചെന്നു പരിശോധിക്കാം.” അനന്തരം മഹാബലരായ ആ കപിവരന്മാരെല്ലാം ഒന്നായി എഴുന്നേററു വിന്ധ്യാടവികൊണ്ടും മററും നിറെ ദുർഗ്ഗമമായിരുന്ന സർവ്വദിക്കുകളും വീണ്ടും തിരഞ്ഞു തുടങ്ങി. ഇങ്ങിനെ സഞ്ചരിച്ചു സഞ്ചരിച്ച് അവർ ശാരദാഭ്രംപോലെ പരശുഭ്രവും ശ്രീമത്തും മഹാഗുഹകളോടുകൂടിയതുമായ രജതപർവ്വതത്തിൽ ചെന്നുകയറി. അവിടെയുള്ള അതിരമ്യങ്ങളായ സപ്തപർണ്ണവൃക്ഷത്തോപ്പുകളും, വനകിൻകാടുകൾ തുടങ്ങിയ പ്രദേശങ്ങളും ശ്രദ്ധയോടെ തിരഞ്ഞു. എത്രതന്നെ യത്നിച്ചിട്ടും വിപുലപരാക്രമികളായ അവർക്കു രാമമഹിഷിയായ വൈദേഹി ഒരിടത്തും ദൃശ്യയായില്ല. അസംഖ്യം ഗുഹകളോടുകൂടിയ ആ പർവ്വതം മുഴുവൻ പരിശോധിച്ചശേഷം അവരെല്ലാം താഴെ ഇറങ്ങി ഭഗ്നമനസ്സോടുകൂടെ ഒരു തരുമൂലത്തിൽ ചെന്നിരുന്ന് അല്പനേരം വിശ്രമിച്ചു. വീണ്ടും ആ വാനരന്മാർ മുന്നോട്ടു നടന്നു വിന്ധ്യൻ തുടങ്ങിയുള്ള മററനേകം സ്ഥലങ്ങളിലും ചെന്നു ദേവിയെ അന്വേഷിച്ചു.

---

# സർഗ്ഗം-50

താരൻ, അംഗദൻ തുടങ്ങിയ കപിവരന്മാരോടുകൂടെ ഹനൂമാൻ വിന്ധ്യപർവ്വതത്തിലുള്ള ഗുഹകൾ, ഗഹനങ്ങൾ എന്നീ പ്രദേശങ്ങളെല്ലാം ശ്രദ്ധയോടെ തിരഞ്ഞു. സിംഹം, ശാർദ്ദൂലം മുതലായ ഭയങ്കരമൃഗങ്ങളുടെ വാസഭൂമിയായ ഗിരിസാനുക്കൾ, പാറപ്പിളപ്പുകൾ, ഉറവുള്ള പ്രദേശങ്ങൾ, നദീതീരങ്ങൾ, അദ്രികൂടങ്ങൾ, ഭീകരങ്ങളായ മഹാബിലങ്ങൾ, ദുർഗ്ഗമങ്ങളായ വനാന്തരങ്ങൾ എന്നീ പല സ്ഥലങ്ങളും അവർ വേണ്ടുംവണ്ണം അന്വേഷിച്ചു. ഇങ്ങിനെ സഞ്ചരിച്ചു സഞ്ചരിച്ച് അവർ കാലം പോയതറിഞ്ഞില്ല. മാരുതി, ഗജൻ, ഗവയൻ, ഗവാക്ഷൻ, ശരഭൻ, ഗന്ധമാദനൻ, മൈന്ദൻ, ദ്വിവിദൻ, ജാംബവാൻ, നളൻ, യുവരാജാവായ അംഗദൻ, താരൻ തുടങ്ങിയ വാനരയൂഥപന്മാർ അണിനിരന്നുകൊണ്ട് ആ പ്രദേശം മുഴുവൻ പരിശോധിച്ചു. ഇങ്ങിനെ സഞ്ചരിച്ചുകൊണ്ടിരിക്കെ ക്ഷുൽപിപാസാദിപീഡയാൽ നന്ന പരവശരായ ആ കപിവരന്മാർ ഒരു മഹാബിലം കണ്ടു. ഋക്ഷബിലമെന്ന പേരായ ആ ദുർഗ്ഗത്തെ ഒരു ദാനവനായിരുന്നു കാത്തുപോന്നിരുന്നത്. ആ മഹാബിലം അസംഖ്യം ഗുല്മലതകളാൽ ആവൃതമായിരുന്നു. ക്രൌഞ്ചങ്ങൾ, ഹംസങ്ങൾ, സാരസങ്ങൾ എന്നിവ ആ ഗുഹാമുഖത്തിൽ യഥേച്ഛം ചരിച്ചുകൊണ്ടിരുന്നു. ശരീരം മുഴുവൻ നനഞ്ഞും പത്മരേണുക്കളാൽ അലങ്കരിക്കപ്പെട്ടും ഉള്ള അസംഖ്യം ചക്രവാകങ്ങൾ അവിടെ ക്രീഡിച്ചുകൊണ്ടിരുന്നു. ദുരതിക്രമ്യമായ ആ ബിലത്തിന്നു സമീപം ചെന്നുനിന്ന വാനരന്മാർ അവിടമെങ്ങും പ്രചരിച്ചുകൊണ്ടിരുന്ന സുമണം ആസ്വദിച്ചു വിസ്മയഭരിതരായി. പല സത്വങ്ങളും നിറഞ്ഞ് അതീവഘോരവും, വിഷമേക്ഷിതവും, അനതിക്രമ്യവുമായ ആ ബിലം ദൈത്യേന്ദ്രനിലയംപോലെ എത്രയും ഭയങ്കരമായിരുന്നു. ഈ മഹാദുർഗ്ഗത്തെക്കണ്ട് വനസഞ്ചാരത്തിൽ അത്യന്തം ദക്ഷനും പർവ്വതതുല്യനുമായ ഹനുമാൻ മററു വാനരന്മാരോടിങ്ങിനെ വചിച്ചു. "ഹേ! വാനരന്മാരെ! ഗിരികൂടങ്ങളാൽ

നിറയപ്പെട്ട ദക്ഷിണദിക്കു മുഴുവൻ നാം ഇപ്പോൾ തിരഞ്ഞു കഴിഞ്ഞു. മൈഥിലിയെ ഒരിടത്തും കണ്ടെത്തുമില്ല. ഇതാ നോക്കുവിൻ, നനഞ്ഞിരിക്കുന്ന അസംഖ്യം ഹംസങ്ങളും, ക്രൗഞ്ചങ്ങളും, ചക്രവാകങ്ങളും ഈ ബിലദ്വാരത്തിൽക്കൂടെ പറന്നുകൊണ്ടിരിക്കുന്നു. ഇതിനകത്തു് വെള്ളമുള്ള വല്ല കൂപമൊ, പൊയ്കയൊ ഉണ്ടായിരിക്കണം. ഇതാ ഇതിന്റെ മുഖദ്വാരത്തു് വൃക്ഷലതകൾ തഴച്ചു നില്ക്കുന്നു" എന്നിങ്ങിനെ പറഞ്ഞുകൊണ്ടു ഹനുമാൻ തേജസ്വികളും ഭീമബലന്മാരുമായ മററു വാനരന്മാരോടുകൂടെ അന്ധകാരമേദുരിതമായ ആ ബിലത്തിന്നുള്ളിൽ മെല്ലെ പ്രവേശിച്ചു. ഒട്ടും ചന്ദ്രസൂൎയ്യപ്രകാശമില്ലാതെ മഹാഭയങ്കരമായിബ്ഭവിച്ചിരിരുന്ന ആ ബിലത്തിൽ അസംഖ്യം ക്രൂരമൃഗങ്ങളും പക്ഷികളും പാൎത്തിരുന്നു. എന്നാൽ മഹാദ്യുതികളായ അവരുടെ തേജസ്സിന്നൊ കാഴ്ചക്കൊ പ്രാണന്നൊ തിമിരാവൃതമായ ആ ഗഹ്വരത്തിൽ യാതൊരു പ്രതിബന്ധവുമുണ്ടായില്ല. അവരുടെ ഗതി വായുവിന്നുതുല്യം മഹാശക്തിയോടുകൂടിയതാണ്. കൂരിരുട്ടത്തുപോലും അവൎക്കു കാഴ്ചയുമുണ്ടു്. നാനാവൃക്ഷങ്ങൾകൊണ്ടു സങ്കുലമായ ആ ബിലത്തിൽ ദാഹംനിമിത്തം വന്ന തളൎന്നിരുന്ന അവർ അന്യോന്യം കൈ കോൎത്തുപിടിച്ചുകൊണ്ടു സഞ്ചരിച്ചു. ദുസ്സഹമായ പിപാസയാൽ ദീനമാനസരായി ജീവിതാശപോലുമില്ലാതെ ഇങ്ങിനെ കുറേദൂരം സഞ്ചരിച്ചപ്പോൾ തിമിരമൊഴിഞ്ഞു് അത്യന്തം അഭിരാമമായുള്ള ഒരു പ്രദേശത്തിൽ അവർ ചെന്നുചേൎന്നു. പ്രദീപ്താഗ്നിപോലെ അതീവശോഭയോടുകൂടിയ അസംഖ്യം കനകവൃക്ഷങ്ങൾ അവിടെ തിളങ്ങിക്കൊണ്ടിരുന്നു. സാലം, താലം, പുന്നാഗം, മരുതു്, ചെമ്പകം, നാഗം, കൊങ്ങ എന്നീ വൃക്ഷനിരകൾ ചെന്തളിരുകളോടും ദിവ്യഗന്ധമുള്ള മഞ്ജരികളോടുംകൂടെ വിചിത്രതരം പ്രകാശിച്ചുകൊണ്ടിരുന്നു. ഹേമാഭരണങ്ങൾകൊണ്ടലങ്കരിച്ചതുപോലെ ചിത്രശൃംഖലകളാൽ പരിശോഭിതമായ അസംഖ്യം ലതകൾ വൃക്ഷങ്ങളിൽ ചുററിപ്പടൎന്നിരുന്നു. ബാലസൂൎയ്യപ്രഭങ്ങളായ വൈഡൂൎയ്യത്തകളോടുകൂടെ പരിലസിക്കുന്ന അനേകം കനകവൃക്ഷങ്ങൾ ഫലസ

ശോഭകൊണ്ടും പുഷ്പാതിഭാരംകൊണ്ടും ആ ബിലത്തെ വിശിഷ്യ തേജോമയമാക്കിയിരുന്നു. തരുണഭാസ്കരനെപ്പോലെ പ്രശോഭിക്കുന്ന ചെന്താമരകളും നീലവൈഡൂര്യംപോലെ മിന്നുന്ന പത്രങ്ങളും കൊണ്ടു രമണീയമായിരുന്ന പൊയ്കകളും അവർ ആ ബിലത്തിൽ ദർശിച്ചു. പക്ഷികൾ സംഘംസംഘമായി അതിൽ ക്രീഡിച്ചുകൊണ്ടിരുന്നു. നിർമ്മലജലം നിറഞ്ഞുനില്ക്കുന്ന ആ പൊയ്കകളിൽ പൊൻമീനങ്ങളും കൂർമ്മങ്ങളും നീന്തിക്കളിച്ചുകൊണ്ടിരുന്നു. കാഞ്ചനവിമാനങ്ങൾ, രജതവാഹനങ്ങൾ, രത്നഖചിതമായ സ്വർണ്ണവാതായനങ്ങളോടുകൂടിയ രമ്യഹർമ്മ്യങ്ങൾ, വൈഡൂര്യം പതിച്ചു വെള്ളികൊണ്ടു നിർമ്മിക്കപ്പെട്ടിട്ടുള്ള മഹാമന്ദിരങ്ങൾ, മുത്തുകകൊണ്ടു കെട്ടി മിനുപ്പിച്ചിട്ടുള്ള ഉത്തമഭിത്തികളോടുകൂടിയ പത്തനങ്ങൾ എന്നീ പലതരം വിചിത്രകാഴ്ചകളും ആ മഹാബിലത്തിന്നുള്ളിൽ ദർശിച്ചു വാനരന്മാർ വിസ്മയിച്ചു. ചില വൃക്ഷങ്ങൾ പ്രവാളതുല്യമായ ഫലങ്ങൾ വഹിച്ചുനിന്നിരുന്നു. പൊൻനിറമുള്ള ഷൾപദങ്ങൾ പൂത്തുനിന്നിരുന്ന ചില തരുക്കൾക്കു ചുററും പറന്നു വട്ടമിട്ടുകൊണ്ടിരുന്നു. എന്നുതന്നെയല്ല രത്നഖചിതവും കാഞ്ചനനിർമ്മിതവുമായ വരാസനങ്ങൾ, മെത്തകൾ, സ്വർണ്ണംകൊണ്ടും വെള്ളികൊണ്ടും ഉണ്ടാക്കപ്പെട്ട വിവിധതരം ഭാജനങ്ങൾ എന്നിവയും ആ വാനരന്മാർ അവിടെ ദർശിച്ചു. ദിവ്യങ്ങളായ അകിൽ, ചന്ദനം തുടങ്ങിയ സുഗന്ധവസ്തുക്കൾ എത്രയെങ്കിലും അവിടെ കിടന്നിരുന്നു. ഏററവും ശുചിയായ ഫലമൂലങ്ങൾ, ഉത്തമപേയങ്ങൾ, രുചികരങ്ങളായ മധുക്കൾ, ദിവ്യാംബരങ്ങൾ, ചിത്രകംബളങ്ങൾ, അജിനങ്ങൾ മുതലായ സർവ്വവിധ ശ്രേഷ്ഠവസ്തുക്കളും ആ ബിലാന്തർഭാഗത്തിൽ യഥേഷ്ടമുണ്ടായിരുന്നു. ഒരു സ്ഥലത്തു മാററുകൂടിയ സ്വർണ്ണം കുന്നുപോലെ കൂടിക്കിടക്കുന്നുണ്ട്. ഈ ദിവ്യകാഴ്ചകളെല്ലാം കണ്ടുകൊണ്ട് ആ ബിലത്തിൽ സഞ്ചരിച്ചുകൊണ്ടിരിക്കെ അല്പം അകലെയായി അവർ ഒരു തപസ്വിനിയെ കണ്ടു. ചീരകൃഷ്ണാജിനങ്ങൾ ധരിച്ചു തപോനിഷ്ഠയോടെ സ്ഥിതിചെയ്യുന്ന ആ തപസ്വിനിയെക്കണ്ടപ്പോൾ വാനരന്മാർ

ട്ടധികം സംഭ്രമിച്ചു. അവർ സവ്വരും ഇങ്ങിനെ വിഷമിച്ചുനില്ക്കേ പവ്വതാകാരനായ മരുൽസുതൻ കൈ കൂപ്പിയുംകൊണ്ടു് ആ തപസ്വിനിയോടിങ്ങിനെ ചോദിച്ചു. "ഹേ! മഹാഭാഗെ! ഭവതി ആരാണ്. ഈ മഹാബിലവും ഇതിങ്കലുള്ള വിശിഷ്ടമന്ദിരങ്ങളും രത്നങ്ങളും തുടങ്ങിയ മറ്റൈശ്വയ്യങ്ങളും ആരുടേതാണ്."

---

# സഗ്ഗം-51

---

കൃഷ്ണാജിനം ധരിച്ചു തപോനിഷ്ഠയോടെ വസിക്കുന്ന ധമ്മചാരിണിയായ ആ തപസ്വിനിയോടു വീണ്ടും ഹനുമാൻ ഇങ്ങിനെ അഭിസംഭാഷണംചെയ്തു. "ഹേ! മഹാഭാഗെ! ക്ഷുൽപിപാസയാലും തളച്ചയാലും നന്ന പരവശപ്പെട്ടവരായ ഞങ്ങൾക്ക തിമിരസംവൃതമായ ഈ മഹാഗുഹയിൽ യദൃച്ഛയാ പ്രവേശിപ്പാൻ ഇടയായി. ഇതിങ്കലുള്ള അത്ഭുതോപമങ്ങളായ വിവിധപദാത്ഥങ്ങളും വ്യഥയാലും സംഭ്രാന്തിയാലും നഷ്ടചേതസ്സുകളായ ഞങ്ങൾ ദശിച്ചു. തരുണാദിത്യനിഭയോടെ പരിലസിക്കുന്ന ഈ തരുക്കളും ശുചികരങ്ങളായ ഫലമൂലങ്ങളും ആരുടേതാണ്? കാഞ്ചനംകൊണ്ടു നിമ്മിക്കപ്പെട്ട ഈ വിമാനങ്ങളും രജതഹമ്മ്യങ്ങളും ഏതൊരു മഹാത്മാവിൻെറ തേജസ്സുകൊണ്ടാണ് സംഭൂതമായതു്? രത്നഖചിതവും സുവണ്ണനിമ്മിതവുമായ ഈ മന്ദിരത്തിൽ ആർ വസിക്കുന്നു. കനകമയങ്ങളും സുരഭിഗന്ധികളുമായ ഈ പുഷ്പിതദ്രുമങ്ങൾ ഏതൊരു പുണ്യാത്മാവിൻെറ മാഹാത്മ്യംനിമിത്തമാണ് വളരുന്നതു്? ഈ വിമലാംഭസ്സിൽ ഹേമപത്മങ്ങൾ ഉത്ഭവിച്ചതെങ്ങിനെ? സുവണ്ണമത്സ്യങ്ങളും കച്ഛപങ്ങളും ഇതിൽ ക്രീഡിച്ചുകൊണ്ടിരിക്കുന്നതു് ആരുടെ തപോബലംനിമിത്തമാണ്? ഹേ! മഹാഭാഗെ! ഭവതിയുടെ ഈ വിപുലമായ തേജസ്സിന്നു കാരണമെന്തു? എന്നീ സംഗതികളെല്ലാം ഭവതി ഞങ്ങളോടു സദയം പറയേണമെ" ഹനുമാൻെറ ഈ വാക്കുകൾ കേട്ടു സവ്വഭൂതഹിതരതയും ധമ്മചാരിണിയുമായ ആ തപസ്വിനി

ഇങ്ങിനെ പ്രതിവചിച്ചു. "അതിതേജസ്വിയും മായാവിയുമായി മയനെന്നൊരു ദാനവൻ ഉണ്ടായിരുന്നു. അവൻ തന്റെ മായാശക്തിയാൽ നിർമ്മിച്ചിട്ടുള്ളതാണ് കാഞ്ചനമയമായ ഈ കാനനം. പണ്ടു ദാനവന്മാൎക്ക അവൻ വിശ്വകൎമ്മാവായിരുന്നു. അതിദിവ്യങ്ങളായ ഈ കനകഹൎമ്മ്യങ്ങൾ അവന്റെ ശില്പനൈപുണ്യഫലങ്ങളാണ്. അനേകം സംവത്സരം തപസ്സു ചെയ്തു ബ്രഹ്മാവിനെ സന്തുഷ്ടനാക്കി അവൻ ഈ ശില്പവിദ്യകളെല്ലാം അദ്ദേഹത്തിങ്കൽനിന്നു വരിച്ചു. അനന്തരം ആ ദാനവശ്രേഷ്ഠൻ ഈ മഹാവനം നിൎമ്മിച്ച് പരമസുഖത്തോടെ ഇവിടെ വസിച്ചുപോന്നു. ഇങ്ങിനെയിരിക്കെ ഹേമയെന്ന അമരാംഗനയിൽ സക്തനാകകാരണം ഒരു ദിവസം ആ ദാനവപുംഗവൻ പുരന്ദരന്റെ വജ്രായുധത്തിന്നിരയായി. അനന്തരം ബ്രഹ്മാവ് ഈ ഉത്തമവനങ്ങളും ഹിരണ്മയങ്ങളായ സൌധങ്ങളും ശാശ്വതങ്ങളായ മറ്റു കാമഭോഗങ്ങളും ഹേമക്കു കൊടുത്തു. സ്വയംപ്രഭയെന്നാണ് എന്റെ പേർ. ഹേ! വാനര! എന്റെ പ്രിയതോഴിയായ ഹേമ നൃത്തഗീതങ്ങളിൽ സമൎത്ഥയാണ്. അവളാൽ ദത്തവരയായ ഞാൻ അവളുടെ ഈ വനത്തെയും ഉത്തമഗേഹങ്ങളേയും കാത്തുപോരുന്നു. നിങ്ങളെല്ലാം ഇവിടെ വന്നതെന്തിന്ന്? എന്തൊരുദ്ദേശ്യത്തോടുകൂടിയാണ് കാടു ചുററുന്നത്? ദുഷ്പ്രാപമായ ഈ വനം നിങ്ങൾക്കു ദൃശ്യമായതെങ്ങിനെ? ഇതാ ഈ ദിവ്യമായ ഫലമൂലങ്ങൾ ഭുജിച്ചുകൊള്ളുക. വിശപ്പും ദാഹവും തീൎത്തു വിശ്രമിച്ചശേഷം എല്ലാം എന്നോടു വിസ്തരിച്ചു പറയുവിൻ" എന്നിങ്ങിനെ പറഞ്ഞു ധൎമ്മചാരിണിയായ അവൾ ആ വാനരന്മാൎക്ക ഭക്ഷിപ്പാനായി പലതരം ഫലമൂലങ്ങൾ കൊടുത്തു.

---

# സഗ്ഗം-52

അനന്തരം ധമ്മചാരിണിയായ ഹേമ പരാക്രമശാലികളായ ആ വാനരന്മാരോടിങ്ങിനെ പറഞ്ഞു. "ഹേ! കപിശ്രേഷ്ഠരെ! ഫലമൂലങ്ങൾ ഭുജിച്ചു നിങ്ങൾ വിശ്രമിച്ചുവെങ്കിൽ എല്ലാം എന്നോടു വിസ്തരിച്ചു പറയുവിൻ." തപോധനയുടെ ഈ വാക്കുകൾ കേട്ടു മാരുതാത്മജനായ ഹനുമാൻ ഒട്ടും മറച്ചുവെയ്ക്കാതെ എല്ലാം ഉള്ളവണ്ണം ഇങ്ങിനെ വിവരിച്ചു. "ഹേ! മഹാഭാഗെ! സവ്വലോകങ്ങൾക്കും രാജാവും മഹേന്ദ്രവരുണതുല്യനും ദശരഥാത്മജനും ശ്രീമാനുമായ രാമൻ ദണ്ഡകവനം പ്രാപിച്ചു. അനുജനായ ലക്ഷ്മണനോടും ഭാര്യയായ വൈദേഹിയോടുംകൂടെ ആ മഹാത്മാവു കാനനത്തിൽ വസിച്ചുവരവെ ജനസ്ഥാനത്തുവെച്ചു രാവണൻ വൈദേഹിയെ അപഹരിച്ചു. ആ രാജശ്രേഷ്ഠൻെറ സുഹൃത്തും, സത്വവാനും, വാനരാധിപനുമായ സുഗ്രീവൻ വൈദേഹിയെത്തിരയുവാനായി ഞങ്ങളെ ഇങ്ങോട്ടയച്ചതാണ്. രാവണനേയും കാമരൂപികളായ അവൻെറ മററു കൂട്ടുകാരേയും തിരയേണ്ടതിന്ന് അംഗദപ്രമുഖന്മാരായ ഞങ്ങളെയാണ് അഗസ്ത്യമുനി വസിക്കുന്നതും യമനാൽ സംരക്ഷിക്കപ്പെടുന്നതുമായ ഈ ദക്ഷിണാശയിലേക്കു നിയോഗിച്ചത്. ആ ആജ്ഞയനുസരിച്ചു ഞങ്ങൾ ദക്ഷിണദിക്കു മുഴുവൻ തിരഞ്ഞുകഴിഞ്ഞു. വൈദേഹിയെ ഒരിടത്തും കണ്ടതുമില്ല. അനന്തരം വിശപ്പുകൊണ്ടും ദാഹംകൊണ്ടും നന്ന തളൎന്ന ഞങ്ങൾ ചിന്താവൈവശ്യത്തോടെ ഒരു തരുമൂലത്തിൽ ചെന്നിരുന്നു. നിസ്സീമമായ ശോകതാപങ്ങളാൽ വിവൎണ്ണവദനരായ ഞങ്ങൾ ഈ ചിന്താമഹാൎണ്ണവത്തിൻെറ മറുകര ചേരുവാൻ ഒരു മാൎഗ്ഗവും കണ്ടില്ല. ഇങ്ങിനെ വിഷാദിച്ചിരിക്കെ അധികം അകലത്തല്ലാത്ത ഈ ബിലം ഞങ്ങൾക്കു കാണ്മാനിടയായി. തരുലതകളാൽ സംഛന്നവും തിമിരസംവൃതവുമായ ഈ ബിലത്തിൽനിന്നു നനഞ്ഞ ഹംസങ്ങളും കുരരങ്ങളും സാരസങ്ങളും പുറത്തേക്കു പറന്നുകൊണ്ടിരുന്നു. 'ഇതിനകത്തു വെള്ളമുണ്ട്; നമു

കിതിൽ കടന്നുചെല്ലാം' എന്നിങ്ങിനെ തീച്ച്യാക്കി ഉടൻ സ്വാമികാൎയ്യത്തിൽ അതിതൃഷ്ണയോടുകൂടെ ഞങ്ങൾ പരസ്പരം കൈ കോൎത്തുപിടിച്ചുകൊണ്ടു തിമിരജടിലമായ ഈ ഗുഹയിൽ പ്രവേശിച്ചു. ഹേ! തപസ്വിനി! ഇപ്രകാരമാണ് ഞങ്ങൾക്കിവിടെ വന്നുചേരുവാനിടയായത്. ഞങ്ങൾ ഈ വനത്തിൽ വന്ന കാൎയ്യവും ഇന്നതാണെന്നു ഭവതിയോടു പറഞ്ഞുവല്ലൊ. ക്ഷുത്തുനിമിത്തം നന്ന ക്ഷീണിച്ചിരിക്കുന്ന ഞങ്ങൾക്കു ഉദാരഹൃദയയായ ഭവതി ആതിഥ്യവിധിയനുസരിച്ചു ഫലമൂലങ്ങൾ ഭക്ഷിപ്പാൻ തന്നു. ഞങ്ങൾ അവയെ ഭക്ഷിച്ചു വിശ്രമിക്കയുംചെയ്തു. ഇങ്ങിനെ ക്ഷുധാൎത്തരായ ഞങ്ങളെ ഭവതി രക്ഷിച്ചു. ഇതിന്നു പ്രത്യുപകാരമായി ഭവതിക്കു ഞങ്ങൾ എന്താണ് ചെയ്യേണ്ടതെന്നറിയുന്നില്ല" എന്നിപ്രകാരം പറഞ്ഞ ആ കപിവരരെ നോക്കി സൎവ്വജ്ഞയായ സ്വയംപ്രഭ ഇപ്രകാരം വചിച്ചു. "ഹേ! ബലശാലികളായ വാനരന്മാരെ! ഞാൻ നിങ്ങളിൽ ഏററവും പ്രസന്നയായി. ധൎമ്മമാൎഗ്ഗത്തിൽതന്നെ ചരിച്ചുകൊണ്ടിരിക്കുന്ന എനിക്ക് ആരും ഒന്നും ചെയ്യേണ്ടതില്ല."

---

## സൎഗ്ഗം-53

---

സച്ചരിതയായ ആ താപസിയുടെ ധൎമ്മസംഹിതങ്ങളായ മംഗളമൊഴികൾ കേട്ടു ഹനുമാൻ അവളോടിങ്ങിനെ വചിച്ചു. "ഹേ! സുധാൎമ്മികെ! ഭവതിയെശ്ശരണംപ്രാപിച്ചവരായ ഞങ്ങൾ ഇതാ ഈ ബിലത്തിൽനിന്നു പുറത്തു പോകുവാൻ കഴിയാതെ നന്ന വിഷമിക്കുന്നു. മഹാത്മാവായ സുഗ്രീവൻ ഞങ്ങൾക്കു നല്കീട്ടുള്ള കാലവും കഴിഞ്ഞുപോയി. ഹേ! ധൎമ്മചാരിണി! അതിനാൽ ഭവതി ഞങ്ങളെ ഈ ബിലത്തിൽനിന്നു കയററിവിടുവാൻ തക്കവണ്ണം കരുണചെയ്യുക. സുഗ്രീവാജ്ഞയെ വ്യതിലംഘിക്കയാൽ ആയുസ്സൊടുങ്ങാറായുള്ള ഞങ്ങളെ നിന്തിരുവടി കാത്തു രക്ഷിക്കേണമെ. എത്രയും മഹത്തായൊരു കൎമ്മം ഞങ്ങൾക്കു

സാധിക്കേണ്ടതുണ്ട്. ഇവിടെ ചുററിത്തിരിഞ്ഞുതന്നെ കാലം മുഴവൻ അതീതമായി." ഹനുമാൻെറ ഈ വാക്കുകൾ കേട്ട സ്വയംപ്രഭ "ഹേ! വാനരേന്ദ്ര! ഈ ബിലത്തിൽ പ്രവേശിച്ചാൽ പിന്നെ ജീവനോടെ മടങ്ങുകയെന്നതു് ഒരുവനും സാദ്ധ്യമല്ല. എങ്കിലും എൻെറ തപോമാഹാത്മ്യംകൊണ്ടു ഞാൻ നിങ്ങളെയെല്ലാം ഇതിൽനിന്നും രക്ഷപ്പെടുത്തുന്നുണ്ടു്. നിങ്ങൾ എല്ലാവരും അല്പസമയം കണ്ണടക്കുവിൻ. കണ്ണടക്കാതെ ഇവിടെനിന്നു പുറത്തു പോകുവാൻ സാധിക്കുന്നതല്ല" എന്നിങ്ങിനെ പറഞ്ഞു. ഉടൻ ഗമനകാംക്ഷികളായ ആ വാനരന്മാർ ഏവരും അത്യുത്സാഹത്തോടുകൂടെ തങ്ങളുടെ കരാംഗുലികൾകൊണ്ടു കണ്ണടച്ചു. ആ ക്ഷണത്തിൽ അവരെല്ലാം ആ താപസിയുടെ തപശ്ശക്തിയാൽ ബിലത്തിൽനിന്നും ഉത്താരണംചെയ്യപ്പെട്ടു. പിന്നീടു ധർമ്മചാരിണിയായ അവൾ ഇങ്ങിനെ പറഞ്ഞു. "ഹേ! കപിവരരെ! നാനാദ്രുമങ്ങളാലും ലതകളാലും സങ്കുലമായ വിന്ധ്യപർവ്വതം ഇതാ നോക്കുവിൻ. അതാ പ്രസ്രവണപർവ്വതം നില്ക്കുന്നു. മഹോദധി അതാ കണ്ടുകൊൾക. നിങ്ങൾക്കു സ്വസ്തി ഭവിക്കട്ടെ. ഇനി ഞാൻ എൻെറ ഭവനത്തിലേക്കു പോകുന്നു." ഇപ്രകാരം ഹനുമാൻ തുടങ്ങിയ പ്ലവഗവർയ്യരെ ആശ്വസിപ്പിച്ചശേഷം തപോധനയായ സ്വയംപ്രഭ ആ രമ്യബിലത്തെ പ്രാപിച്ചു. അനന്തരം വാനരന്മാർ ഘോരതരമായ ഊർമ്മിജാലങ്ങളോടുകൂടെ അത്യുഗ്രം ഗർജ്ജിച്ചുകൊണ്ടിരിക്കുന്ന അതിഭയങ്കരവും അപാരവുമായ വരുണാലയവും മയൻെറ മായയാൽ നിർമ്മിക്കപ്പെട്ടിട്ടുള്ള ഗിരിദുർഗ്ഗങ്ങളുമെല്ലാം ചുററിക്കണ്ടു. ഇങ്ങിനെ അവർ കാലംപോയതറിഞ്ഞില്ല. ഒടുവിൽ അവർ, നിറയെ പുഷ്പിച്ചുനില്ക്കുന്ന തരുജാലങ്ങൾകൊണ്ടു സങ്കുലമായ വിന്ധ്യപർവ്വതപാദത്തിങ്കൽ ചെന്നിരുന്നു ചിന്തയിൽ മുഴുകി. പുഷ്പാതിഭാരത്താൽ അവനമിച്ചുംകൊണ്ടു് അസംഖ്യം ലതകൾ ആ വൃക്ഷങ്ങളിൽ കെട്ടിപ്പടന്നിരുന്നു. ഈ വസന്തകുസുമങ്ങൾ കണ്ടപ്പോൾ അവരുടെ ഹൃദയം ഭയാശങ്കകളാൽ സ്പന്ദനംചെയ്തു. വസന്തകാലം അനുപ്രാപ്തമായെന്നും സ

ന്ദേശകാലം നഷ്ടമായെന്നും ഓൎത്തപ്പോൾ ആ വാനരന്മാർ സം ഭ്രാന്തിയോടെ പരസ്പരം വീക്ഷിച്ചുകൊണ്ടു ഭൂമിയിൽ നിപതിച്ചു. അല്പസമയം ചെന്നശേഷം മഹാബാഹുവും പ്രാജ്ഞനും സിംഹ വിക്രമനും പീനസ്കന്ധനും യുവരാജാവുമായ അംഗദൻ മററു വാ നരന്മാരെയെല്ലാം യഥോചിതം ആദരിച്ച് അവരോടു ശാന്തവാ ക്യകൾ മധുരമാംവണ്ണം ഇങ്ങിനെ വചിച്ചു. "ഹേ! വാനരന്മാ രെ! നാം കപീശ്വരൻെറ ശാസനപ്രകാരം പുറപ്പെട്ടു പോന്നവ രാണല്ലൊ. ആ മഹാബിലത്തിൽ ചെന്നു ചുററിത്തിരിയുകയാൽ സന്ദേശകാലം കഴിഞ്ഞുപോയെന്നു നിങ്ങൾ അറിയുന്നില്ല. കാ ലവ്യവസ്ഥയോടുകൂടിയാണല്ലൊ നാം അശ്വയുജമാസത്തിൽ ഇ ങ്ങോട്ടു പുറപ്പെട്ടതു്. ആ അവധി മുഴവൻ അതീതമായി. ഇനി നാം ചെയ്യേണ്ടതെന്തു്? നിങ്ങൾ ഓരോരുത്തരും എത്രയും വി ശ്വസ്തരും നീതിമാൎഗ്ഗവിശാരദരും സ്വാമിഹിതത്തിൽ അഭിരതരും ഏതു കൎമ്മവും ആചരിപ്പാൻ തക്ക സമൎത്ഥരുമാണ്. പ്രഖ്യാത പൌരുഷത്തോടുകൂടിയവരും കൎമ്മനിരതരും ആയ നിങ്ങളെയും എന്നെയും കപീശ്വരൻ കല്പിച്ചയച്ചിട്ടുള്ള സ്ഥിതിക്ക് കാൎയ്യം സാധിക്കാതെ നാം ഇനി ജീവിച്ചിട്ടു ഫലമെന്തു്? കപിരാജൻെറ ശാസനം നിറവേറ്റാതെ ഏതൊരുവനു സുഖിച്ചിരിപ്പാൻ സാ ധിക്കും. നിശ്ചിതകാലം നഷ്ടമാകയാൽ പ്രായോപവേശംതന്നെ യാണ് നമുക്കിപ്പോൾ വിഹിതമായിട്ടുള്ളതു്. സുഗ്രീവൻ പ്രകൃ ത്യാ ഉഗ്രനാണ്. നമ്മുടെ സ്വാമിയുമാണ്. അപരാധികളായ നമ്മളിൽ വാനരേശ്വരൻ ഒരിക്കലും ക്ഷമിക്കയില്ല. സീതാദേ വിയുടെ വൃത്താന്തം യാതൊന്നും അറിഞ്ഞിട്ടില്ലെന്നു കേട്ടാൽ ആ ക്ഷണത്തിൽതന്നെ സുഗ്രീവൻ നമ്മളിൽ കഠിനകൎമ്മം ആച രിക്കും. അതിനാൽ നമുക്കിപ്പോൾ പ്രായോപവേശംതന്നെയാ ണ് നല്ലതു്. നാം തിരിച്ചുചെന്നാൽ നമ്മുടെ പുത്രദാരങ്ങളെ യൊ വീട്, നാട് എന്നിവയേയോ സുഗ്രീവൻ പരിഗണിക്കയില്ല. നിശ്ചയമായും നമ്മെ വധിക്കയെ ഉള്ളു. അപ്രതിരൂപമായ വധം ഏല്ക്കയെക്കാൾ ഇവിടെത്തന്നെ കിടന്നു മരിക്കുന്നതാണ് ഉത്തമം.

എനിക്ക സുഗ്രീവനല്ല യുവരാജപട്ടം നല്കിയത്ത്. അക്ലിഷ്ടകൎമ്മാവും നരേശ്വരനുമായ രാമഭദ്രനാണ്. മുമ്പുതന്നെ ബദ്ധവൈരിയായ എന്നെ അപരാധിയുടെ നിലയിൽ കാണുമ്പോൾ തീക്ഷ്ണദണ്ഡനായ സുഗ്രീവൻ വെറുതെ വിട്ടയക്കുമൊ. വധിക്കതന്നെ ചെയ്യും. ഹേ! വാനരന്മാരെ! എന്റെ ജീവനാശത്തിൽ നിങ്ങളാരും ഖേദിക്കരുത്ത്. പുണ്യപ്രദേശമായ ഈ സാഗരതീരത്തുതന്നെ കിടന്നു ഞാൻ പ്രായോപവേശം ദീക്ഷിക്കുന്നു." യുവരാജാവായ അംഗദകുമാരന്റെ ഈ വാക്കുകൾ കേട്ടു മററു വാനരന്മാർ അതിദയനീയമാംവണ്ണം ഇങ്ങിനെ പറഞ്ഞു. "സുഗ്രീവൻ പ്രകൃത്യാ കഠിനനാണ്. ശ്രീരാഘവനൊ—പ്രിയാസക്തനുമാണ്. വൈദേഹിയെ കണ്ടില്ലെന്നു കേട്ടാൽ നിശ്ചയമായും രാഘവപ്രീതിക്കവേണ്ടി വാനരേശ്വരൻ നമ്മെ നിഗ്രഹിക്കും. അപരാധികൾ സ്വാമിസന്നിധിയിൽ ചെന്നുകൂടാ. ഒരിക്കൽകൂടിച്ചെന്ന് ഈ പ്രദേശം മുഴുവൻ നമുക്ക വൈദേഹിയെ തിരയുക. സീതയുടെ വൃത്താന്തം വല്ലതും കിട്ടിയാൽ നമുക്ക സ്വാമിസന്നിധിയിൽ ചെല്ലാം. അല്ലാത്തപക്ഷം ജീവിതം ഉപേക്ഷിക്കാം." ഭയകശ്മിതരായ ആ വാനരന്മാരുടെ ഇപ്രകാരമുള്ള ഭാഷിതത്തെ കേട്ടു താരൻ ഇങ്ങിനെ വചിച്ചു. "ഹേ! വാനരന്മാരെ! നിങ്ങളാരും വിഷാദിക്കേണ്ട. എല്ലാവൎക്കും സമ്മതമാണെങ്കിൽ നമുക്ക് ഈ ബിലത്തിൽ ചെന്നു പാൎക്കാമല്ലൊ. സുദുൎഗ്ഗമവും മായാവിഹിതവുമായ ഈ ബിലത്തിൽ നമുക്ക പുരന്ദരനെപ്പോലും ഭയപ്പെടേണ്ടതില്ല. കപീശ്വരനിൽനിന്നൊ ശ്രീരാഘവനിൽനിന്നൊ യാതൊരാപത്തും നമുക്കിവിടെ നേരിടുകയില്ല. ജലദ്രുമസംപൂൎണ്ണമായ ഈ ബിലത്തിൽ ഭോജ്യപേയങ്ങളും യഥേഷ്ടമുണ്ട്." അംഗദന്റെ ഹിതത്തിന് എത്രയും അനുകൂല്യമായ ഈ വാക്കുകൾ കേട്ടു മററു വാനരന്മാർ "ഏതു വിധവും ജീവനാശം വരാത്തവണ്ണം വേണ്ടുന്നതെന്തൊ അതു നമുക്ക വേഗം ആചരിക്കണം" എന്നിങ്ങിനെ പറഞ്ഞുറച്ചു.

# സർഗ്ഗം-54

താരേശനു തുല്യം മഹാതേജസ്വിയായ താരൻെറ ഈ അഭി പ്രായത്തെ കേട്ട ഹനുമാൻ ഇങ്ങിനെ ചിന്തിച്ചു:—"അംഗദൻ രാജ്യം കൈവശപ്പെടുത്തി നിശ്ചയം. ഈ കപിവീരരെല്ലാം അംഗദൻെറ ഹിതമനുസരിച്ച് ഈ ബിലത്തിൽ ചെന്നു വസിക്കുന്നുവെങ്കിൽ ക്രമേണ ഇവരുടെ സംഘം തടിച്ചുകൂടി ബിലവും അതിന്നു ചുററുമുള്ള പ്രദേശങ്ങളും ഇവന്നധീനമാകും. കാലാന്തരത്തിൽ വാനരേശ്വരനായ സുഗ്രീവനെ പരാജിതനാക്കി കിഷ്കിന്ധയും ഇവൻ കൈക്കലാക്കും. ദേശകാലജ്ഞത, ദാർഢ്യം എന്നുതുടങ്ങിയ ചതുശ്ശഗുണങ്ങളും ശുശ്രൂഷാദി അഷ്ടാംഗധീഗുണങ്ങളും സാമാദ്യുപായചതുഷ്ടയങ്ങളും തികഞ്ഞവനാണ് ഇവൻ. ബലപരാക്രമങ്ങൾ, തേജസ്സ് എന്നിവ ഇവനിൽ ശാശ്വതങ്ങളാണ്. ശുക്ലപക്ഷാദിയിലെ തിങ്കൾകലപോലെ ശ്രീ ഇവനിൽ വളൎന്നുകൊണ്ടുതന്നെയിരിക്കുന്നു. ബുദ്ധികൊണ്ടു വ്യാഴാചാൎയ്യനും പരാക്രമംകൊണ്ടു തൻെറ പിതാവായ ബാലിക്കും തുല്യനാണ് ഇവൻ. ബൃഹസ്പതിയെ പുരന്ദരൻ എപ്രകാരമോ അപ്രകാരം ഇവൻ താരനെ അനുകൂലിക്കുന്നു. സ്വാമിഹിതത്തിന്നായി പുറപ്പെട്ടുപോന്നിട്ടുള്ളവനാണല്ലൊ അംഗദൻ. സൎവ്വശാസ്ത്രവേദിയായ ഇവനെ വല്ലവിധവും ഇപ്പോൾ പാട്ടിലാക്കുകതന്നെ വേണം" എന്നീ വിചാരങ്ങളോടുകൂടെ ഹനുമാൻ ഭേദമെന്ന മൂന്നാമുപായത്തെ എത്രയും വാക്ചാതുൎയ്യത്തോടെ വൎണ്ണിച്ചു വൎണ്ണിച്ച് അംഗദൻതുടങ്ങിയ വാനരന്മാരെയെല്ലാം അന്യോന്യം ഭേദിപ്പിച്ചു. അനന്തരം വാക്യകോവിദനായ മാരുതി കോപോപായങ്ങളോടുകൂടെ ഭീഷണിവാക്കുകൾ ഉച്ചരിച്ച് അംഗദനെ ഏററവും ഭയപ്പെടുത്തി. "ഹേ! താരേയ! നീയോ അതിസമൎത്ഥൻ! പിതാവിനെപ്പോലത്തന്നെ കപിരാജ്യം മുഴുവൻ ഭരിക്കുവാൻ നീ പ്രാപ്തനാണ്. സംഗരത്തിൽ നേതൃത്വം വഹിപ്പാനും നിനക്കു വേണ്ടത്ര ശേഷിയുണ്ട്. എന്നാൽ ഹേ! കപിപുംഗവ! വാനരന്മാരാകട്ടെ—സദാ അസ്ഥിരചിത്തരാണ്. പുത്ര

ദാരങ്ങളെപ്പിരിഞ്ഞുള്ള ഇവർ നിൻെറ കല്പനയെ എങ്ങിനെ പരിഗണിക്കും. യഥാൎത്ഥം പറയുകയാണെങ്കിൽ ഇവർ നിനക്കിണങ്ങിനിരിക്കയില്ല. ഈ നില്ക്കുന്ന ജാംബവാൻ, നീലൻ, മഹാകപിയായ സുഹോത്രൻ തുടങ്ങിയ വാനരന്മാരിൽ ആരേയും സാമദാനാദി ഗുണങ്ങൾകൊണ്ടോ ദണ്ഡംകൊണ്ടുതന്നെയോ സുഗ്രീവങ്കൽനിന്നും അപകൎഷണംചെയ്യുവാൻ നിനക്കു സാധിക്കയില്ല. എന്നെ വശത്താക്കുവാനും നിനക്കു ശക്യമല്ല. പ്രബലനും ദുൎബ്ബലനോടുള്ള ശത്രുതനിമിത്തം നാശത്തിന്നു വഴിയില്ല. നേരെമറിച്ചു ദുൎബ്ബലനു ബലവാനോടുള്ള വിഗ്രഹചിന്ത ഒട്ടും ക്ഷേമകരമല്ല. ഋക്ഷബിലത്തെപ്പററി നിങ്ങൾ ഇപ്പോൾ സംസാരിച്ചതു മുഴുവൻ ഞാൻ കേട്ടിരിക്കുന്നു. ഈ ബിലം ഭൂമിയിൽ ചേൎന്നതല്ലെന്നുവരുമൊ. ഇതിനെപ്പിളൎക്കുവാൻ ലക്ഷ്മണസായകങ്ങൾക്കു ശക്തിയില്ലെന്നൊ. ഇന്ദ്രൻ തൻെറ വജ്രായുധംകൊണ്ട് ഈ പൎവ്വതത്തെ മുമ്പ് അല്പമെ പിളൎന്നിട്ടുള്ളു. എന്നാൽ ഹേ! അംഗദ! ലക്ഷ്മണൻെറ നിശിതശരൌഘങ്ങൾ ഇതിനെ പത്രപുടത്തെയെന്നപോലെ വിദാരണംചെയ്യുമെന്നു നീ ധരിക്കുക. നാരാചംപോലെ കൂൎത്ത മുനയോടുകൂടിയ ഇത്തരം ബാണങ്ങൾ ലക്ഷ്മണൻെറ വശം എത്രയെങ്കിലുമുണ്ട്. വജ്രതുല്യമായ അവ ഓരോന്നും സ്പൎശനമാത്രത്തിൽതന്നെ വൻമലപോലും തകൎന്നുപോകത്തക്കവണ്ണം അത്ര മൂൎച്ചയുള്ളതാണ്. ഹേ! പരന്തപ! നീ എപ്പോൾ ഒരു സ്ഥലത്തുചെന്നു സ്വസ്ഥനായിരിക്കുന്നുവോ ആ നിമിഷത്തിൽ ഇത്രയും ഉറപ്പു പറയുന്ന ഈ വാനരന്മാർ നിന്നെ വിട്ടു മണ്ടും. പുത്രദാരങ്ങളെ സ്മരിച്ചും വിശന്നു വലഞ്ഞും ദുഃഖശയ്യയെത്തന്നെ സദാ ആശ്രയിച്ചുകൊണ്ടിരിക്കുന്ന ഇവർ അങ്ങയെ നിശ്ചയമായും തനിയെ വിട്ടുപോകും. ബന്ധുക്കളും സുഹൃത്തുക്കളും വെടിഞ്ഞ് ഏകനായിത്തീരുമ്പോൾ തൃണം ഇളകിയാൽക്കൂടിയും അങ്ങുന്ന് ഭയന്നു വിറച്ചുപോകും. ഘോരതരമായ ലക്ഷ്മണസായകങ്ങൾ അപവൃത്തനായ നിന്നെ വധിക്കേണമെന്നു തീൎച്ചയാക്കുന്നുവെങ്കിൽ മഹാവേഗങ്ങളും ദുരാസദങ്ങളുമായ അവ ഒരുവിധത്തിലും നിന്നെ വിട്ടൊഴിക്കയില്ല. ഹേ! അം

ഗദ! നീ ഞങ്ങളോടുകൂടെ വന്ന കാൎയ്യം നേടി സുഗ്രീവസന്നിധിയിൽ ചെല്ലുന്നുവെങ്കിൽ മുമ്പേത്തെപ്പോലെതന്നെ സുഗ്രീവൻ നിന്നെ നാട്ടിൽ വാഴിക്കും. ധൎമ്മാൎത്ഥിയും, ഹിതകാരിയും, ദൃഢവ്രതനും, സത്യപ്രതിജ്ഞനും ആയ നിന്റെ പിതൃവ്യൻ നിന്നെ വധിക്കുവാൻ ഒരിക്കലും ഒരുമ്പെടുകയില്ല. വാനരേശ്വരൻ നിന്റെ മാതാവിന്റെ ഹിതകാംക്ഷിയാണ്. ആ അവസ്ഥയെ ആശ്രയിച്ചുംകൊണ്ടിരിക്കുന്നു നിന്റെ ജീവിതവും. ഹേ! അംഗദ! നീയല്ലാതെ സുഗ്രീവന്നു വേറെ സന്താനവുമില്ല. അതിനാൽ നമുക്കു വേഗം പുറപ്പെടുക."

---

## സൎഗ്ഗം-55

...ധൎമ്മസംഹിതവും സാമികവുമായ ഹനൂമാ
...ന്റെ ഈ വിനയവാക്കുകൾ കേട്ട് അംഗദൻ ഇപ്രകാരം പറഞ്ഞു.
...സ്ഥൈൎയ്യം, മനശ്ശുദ്ധി, ആൎജ്ജവം, വിക്രമം, ധൈൎയ്യം എന്നിവ
...യാതൊന്നും സുഗ്രീവന്നില്ല. ധൎമ്മശാസ്ത്രദൃഷ്ട്യാ ഭ്രാതൃപത്നി മാതാ
...വിന്നു തുല്യയാണ്. ഭ്രാതൃപത്നിയെ സ്വീകരിക്കയെന്ന നിന്ദ്യകൎമ്മം
...ം ജുഗുപ്സിതനായ ഇവൻ ആചരിച്ചു. ഇവൻ ധൎമ്മം എന്തറി
...ന്നു? മഹാത്മാവായ തന്റെ ഭ്രാതാവ് യുദ്ധത്തിൽ ഏൎപ്പെട്ടിരി
...ക്കെ ഗുഹാമുഖം അടച്ചു ഭദ്രമാക്കിയ ദുഷ്ടബുദ്ധിയല്ലെ ഇവൻ?
...നിക്കുപകാരംചെയ്തവനും മഹായശസ്വിയുമായ രാമനോട് കയ്യ
...ച്ചുചെയ്ത പ്രതിജ്ഞയെ ഈ അപവൃത്തൻ വിഫലമാക്കിയില്ലെ?
...ആരോടുതന്നെ ഇവൻ അധൎമ്മം ആചരിക്കയില്ല. അധൎമ്മഭീതി
...ഇവനിൽ ലേശമെങ്കിലും ഉണ്ടോ? സീതാന്വേഷണത്തിന്നു സുഗ്രീ
...വൻ വാനരന്മാരെ ആജ്ഞാപിച്ചിട്ടുള്ളത് ലക്ഷ്മണസായകത്തെ
...ഭയന്നു മാത്രമാണ്. ഇവങ്കൽ ധൎമ്മം എവിടെ? പാപിയും ചപ
...ലചിത്തനും കൃതഘ്നനും സ്മൃതിഹീനനും ആയ ഇവനെ ഏതൊരു
...കുലശ്രേഷ്ഠൻ വിശ്വസിക്കും? സൽഗുണിയായാലും ഗുണഹീനനാ
...യാലും പുത്രനെ കൊണ്ടുനടത്തേണ്ടുന്നതു പിതാവിന്റെ ധൎമ്മമാ

ണ്. ശത്രുസുതനായ എന്നെ സുഗ്രീവൻ നാട്ടിൽ ഇരിപ്പാൻ അനുവദിക്കുമെന്നു നിങ്ങൾ കരുതുന്നുവോ? കപീശ്വരാജ്ഞയെ ഭിന്നിച്ച് അപരാധിയായി ഭവിച്ചിട്ടുള്ള ഈ ദുർബ്ബലൻ ഇനി കിഷ്കിന്ധയിൽ ചെന്നു ജീവിതംകഴിക്കുന്നതെങ്ങിനെ? ശഠനും ക്രൂരനും നൃശംസനുമായ സുഗ്രീവൻ രാജ്യംകാരണമായി ഉപായത്തിൽ എന്നെ ബന്ധനത്തിലാക്കിക്കഴിഞ്ഞു നിശ്ചയം. ഈ ബന്ധനം സഹിച്ചു മരിക്കയെക്കാൾ എനിക്കു യോഗ്യമായിട്ടുള്ളതു പ്രായോപവേശം തന്നെ. ഹേ! വാനരന്മാരെ! എന്നെ അതിന്നനുവദിച്ചു നിങ്ങൾ കിഷ്കിന്ധയിലേക്കു തിരിച്ചുകൊള്ളുവിൻ. ഇതാ ഞാൻ നിങ്ങളോടു ഖണ്ഡിച്ചുതന്നെ പറയുന്നു. ഞാൻ കിഷ്കിന്ധയിലേക്കു പോരുന്നില്ല. ഇവിടെത്തന്നെ കിടന്നു പ്രായോപവേശനംചെയ്തു മരിപ്പാനാണ് ഞാൻ തീർച്ചയാക്കുന്നത്. നിങ്ങൾ ചെന്നു ബലസമ്പന്നരായ ശ്രീരാഘവനേയും സുഗ്രീവനേയും അഭിവാദ്യംചെയ്യുവിൻ. അവരോട് എന്റെ കുശലവൃത്താന്തം പറയുക. നിങ്ങൾ രുമയേയും എന്റെ മാതാവായ താരയേയും ആശ്വസിപ്പിക്കണം. ധർമ്മചാരിണിയായ എന്റെ മാതാവ് പ്രകൃത്യാതന്നെ പുത്രപ്രിയയും ദയാശാലിനിയുമാണ്. ഞാൻ മരിച്ചുവെന്നു കേട്ടാൽ ഉടൻ അവളും പ്രാണങ്ങൾ വെടിയും." ഇപ്രകാരം പറഞ്ഞ് ആ വൃദ്ധവാനരന്മാരെയെല്ലാം വന്ദിച്ചുംകൊണ്ട് അംഗദൻ നിസ്സീമമായ ക്ലേശഭാരത്തോടെ ഭൂമിയിൽ വീണു കിടന്നു. ഇതു കണ്ട് മററു വാനരന്മാരെല്ലാം അത്യന്തം ദുഃഖിച്ചു രോദനംചെയ്തു. അവർ ചുടുചുടെ കണ്ണുനീർ വാർത്തു. അനന്തരം അവരെല്ലാം സുഗ്രീവനെ നിന്ദിച്ചും ബാലിയെ അഭിനന്ദിച്ചുംകൊണ്ടു പലതും പറഞ്ഞ് അംഗദനോടൊന്നിച്ചുതന്നെ പ്രായോപവേശംചെയ്വാൻ സന്നദ്ധരായി. അവർ അവനു ചുററും ചെന്നു കിടന്നു. ദുഃഖകാഠിന്യത്തോടെ ദർഭശയ്യയിൽ കിടന്നു രോദനംചെയ്യുന്ന അവർ രാമന്റെ വനവാസം, ദശരഥന്റെ നാശം, ജനസ്ഥാനത്തുവെച്ചു സംഭവിച്ച ആശരന്മാരുടെ നിധനം, ജടായുവധം, വൈദേഹിയുടെ അപഹരണം, ബാലീനിഗ്രഹണം, രാഘവകോപം, തന്നിമിത്തം വാനരന്മാർക്കു നേരി

ട്ട മഹൽഭയം എന്നിങ്ങിനെ പല സംഗതികളും പറഞ്ഞു ദുഃഖി ച്ചു. ഈവിധം വിഷാദവൈവശ്യത്തോടെ ക്ഷോണിയിൽ വീണു കിടന്നിരുന്ന ആ വാനരബലം മുഴങ്ങുന്ന കന്ദരങ്ങളോടും നദിച്ചു പൊങ്ങുന്ന ജലദങ്ങളോടുംകൂടിയ ഒരു മഹാഗിരിപോലെ ശോഭിച്ചു.

---

## സർഗ്ഗം-56

---

അംഗദപ്രമുഖന്മാരായ വാനരന്മാർ പ്രായോപവേശംചെയ്തും കൊണ്ടു കിടന്നിരുന്ന ആ ഗിരിയിൽത്തന്നെ സമ്പാതിയെന്നൊരു ഗൃദ്ധ്രശ്രേഷ്ഠൻ പാർത്തിരുന്നു. ചിരഞ്ജീവിയായ ആ പക്ഷിപ്രവരൻ ബലവാനും ശ്രീമാനുമായ ജടായുവിൻെറ സോദരനായിരുന്നു. താൻ വസിക്കുന്ന മഹാഗുഹയിൽനിന്നും പുറത്തു വന്നപ്പോൾ പർവ്വതസാനുവിൽ ശയിച്ചുകൊണ്ടിരുന്ന വാനരന്മാരെക്കണ്ടു് സന്തോഷാതിരേകത്താൽ ആ പക്ഷിപ്രവരൻ ഇങ്ങിനെ വചിച്ചു. "ലോകത്തിലുള്ള സർവ്വ ജീവികൾക്കും ഈശ്വരൻ ക്ഷേമസമ്പാദനംചെയ്യുന്നു. എനിക്കിപ്പോൾ ഇവരെ ഭക്ഷണമായി നല്കിയതും ആ വിധിതന്നെയാണ്. അതിനാൽ ഇവരെയെല്ലാം കൊത്തിത്തിന്നു് എൻെറ വിശപ്പടക്കാം." ഭക്ഷണാന്വേഷിയായ സമ്പാതിയുടെ ഈ വാക്കുകൾ കേട്ടു വാനരന്മാർ ഏററവും ക്ലേശിച്ചു. ശോകകണ്ഠിതത്തോടെ അംഗദൻ ആഞ്ജനേയനോടിങ്ങിനെ പറഞ്ഞു. "ഹേ! ഹനുമൻ! സീതാന്വേഷണത്തിൽ നമുക്കു നേരിട്ടിരിക്കുന്ന ഈ വിപത്തു നോക്കുക. വൈവസ്വതനായ സാക്ഷാൽ യമൻതന്നെ നമുക്കു വിപത്തിന്നായി ഇവിടെ വന്നിരിക്കയാണ് നിശ്ചയം. രാമകാർയ്യവും സാദ്ധ്യമായില്ല. സ്വാമിവാക്യവും നാം നിറവേററിയില്ല. അതിനിടക്ക് ഈ അത്യാപത്തു പെട്ടെന്നു നമ്മെ ചുററിവളഞ്ഞുവല്ലൊ. ഗൃദ്ധ്രരാജനായ ജടായു വൈദേഹിയെ രക്ഷിപ്പാനായി ഉഗ്രകർമ്മംപോലും നടത്തിയതു നാം കേട്ടിട്ടുണ്ട്. തിര്യ്യഗ്യോനികളായ സർവ്വ ഭൂതങ്ങളും നമ്മെപ്പോലത്തന്നെ പ്രാണനെ പരിത്യജിച്ചും രാമനു ഹിതം ചെയ്യാൻ ഇച്ഛിക്കുന്നു. സ്നേഹ

കാരുണ്യയന്ത്രിതന്മാർ പ്രാണങ്ങൾപോലും പരിത്യജിച്ച് അന്യോന്യം ഉപകാരം ചെയ്യുന്നു. രാമപ്രിയത്തിന്നായിട്ടല്ലൊ പക്ഷിശ്രേഷ്ഠനായ ജടായു തന്റെ പ്രാണനെപ്പോലും കൈവെടിഞ്ഞത്. നമ്മളും ഇതാ ജീവിതത്തെ അല്പവും ആശിക്കാതെ രാമകാര്യത്തിന്നുവേണ്ടി ഘോരാരണ്യങ്ങൾതോറും സഞ്ചരിക്കുന്നു. പക്ഷെ മൈഥിലിയെ ഇതെവരെ കണ്ടുകിട്ടിയില്ല. രാവണനാൽ രണത്തിൽ ഹനിക്കപ്പെട്ട് ജടായു പരമമായ ഗതിയെ പ്രാപിച്ചു. സുഗ്രീവനേയും അവന്നിനി ഭയപ്പെടേണ്ട. ജടായുവിന്റേയും ദശരഥന്റേയും മരണവും വൈദേഹിയുടെ അപഹരണവും ഓക്കുമ്പോഴാണ് നമുക്കു ശങ്ക ജനിക്കുന്നത്. സീതയോടുകൂടെ രാമലക്ഷ്മണന്മാർക്ക് ആരണ്യവാസം ചെയ്യേണ്ടിവന്നതും രാമബാണമേററു ബാലി അഭിഹതനായതും അനേകരാക്ഷസന്മാർ ശ്രീരാഘവന്റെ ജ്വലിക്കുന്ന കോപാഗ്നിക്കു ഭക്ഷണമായതുമെല്ലാം ദശരഥൻ കൈകേയിക്കു കൊടുത്ത വരംനിമിത്തമാണ്." ഇപ്രകാരം അസുഖവാക്കുകൾ കീത്തിച്ചു ദുഃഖിച്ചുംകൊണ്ടു ഭൂമിയിൽ കിടക്കുന്ന വാനരന്മാരെക്കണ്ടപ്പോൾ മഹാമതിയായ ഗൃധ്രരാജന്റെ മനസ്സലിഞ്ഞു. അതിദൈന്യമാംവണ്ണം ആ പക്ഷിശ്രേഷ്ഠൻ ഇങ്ങിനെ വചിച്ചു.

---

## സർഗ്ഗം-57

---

അംഗദൻ പറഞ്ഞവസാനിപ്പിച്ച വാക്കുകൾ കേട്ട തീക്ഷ്ണതുണ്ഡനും മഹാസ്വനനുമായ ആ ഗൃധ്രൻ ഇപ്രകാരം വചിച്ചു. "പ്രാണതുല്യനായ എന്റെ സോദരൻ—ജടായുവിന്റെ നിധനവൃത്താന്തത്തെപ്പററി പറയുന്നതാരാണ്? ആ വൃത്താന്തം എന്റെ ഹൃദയത്തെ ഭേദിക്കുന്നു. ജനസ്ഥാനത്തുവെച്ചു രാക്ഷസരാജാവിന്നും ജടായുവിന്നും തമ്മിൽ സംഗരമുണ്ടാവാൻ കാരണമെന്ത്? എന്റെ ഭ്രാതാവിന്റെ പേർപോലും ഞാൻ കേട്ടിട്ടു വളരെ ദിവസമായി. ദയവുചെയ്തു നിങ്ങൾ എന്നെ ഈ ഗിരിശൃംഗത്തിൽ

നിന്നും താഴെ ഇറക്കിവിടുവിൻ. ഗുണംകൊണ്ടും പ്രശസ്തികൊണ്ടും എത്രയും ശ്രേഷ്ഠനാണ് എൻെറ സഹോദരൻ. വളരെ ദിവസമായി അവൻെറ യാതൊരു വിവരവും കിട്ടാതെ ഞാൻ നന്ന വിഷാദിച്ചുകൊണ്ടിരിക്കയാണ്. ഇപ്പോൾ അതു കേൾപ്പാൻ ഇട വന്നതിൽ എനിക്ക വളരെ സന്തോഷമുണ്ട്. ഹേ! കപിശ്രേഷ്ഠരേ! ജനസ്ഥാനത്തുവെച്ച് എൻെറ ഭ്രാതാവു മൃതിപ്പെട്ടതെങ്ങിനെ? അവന്നു ദശരഥൻ എങ്ങിനെ സഖാവായി. ശ്രീരാഘവൻ ദശരഥൻെറ ജ്യേഷ്ഠപുത്രനാണല്ലൊ. ഗുരുജനപ്രിയനായ അവൻ ആ രാജപുംഗവന്ന് എത്രയും പ്രിയനമാണ്. സൂൎയ്യരശ്മിയിൽ എൻെറ പക്ഷങ്ങൾ ദഹിച്ചുപോകനിമിത്തം എനിക്ക തന്നത്താൻ നിങ്ങളുടെ സമീപത്തേക്ക വരുവാൻ ശേഷിയില്ല. ഹേ! ഹരിവരരെ! ദയവുചെയ്തു നിങ്ങൾ എന്നെ ഇവിടെനിന്നു താഴെ ഇറക്കിവിടുവിൻ." ദുഃഖകാഠിന്യത്താൽ സംപാതിയുടെ തൊണ്ടയിടറിയിരുന്നുവെങ്കിലും കൎമ്മശങ്കയാൽ വാനരന്മാർ അവൻെറ വാക്കുകൾ വിശ്വസിച്ചില്ല. ആ ഗൃദ്ധ്രനെപ്പററി അവരുടെ ഹൃദയത്തിൽ പല രൌദ്രചിന്തകളും ഉളവായി. "ഇവൻ നമ്മെ എല്ലാവരെയും തിന്നുകളയും. പ്രായോപവിഷ്ടരായ നമ്മെ ഇവൻ ഭക്ഷിക്കുന്നുവെങ്കിൽതന്നെ അതു നമുക്ക ഗുണാകരമാണ്. ഉടൻ നമുക്ക സിദ്ധി നേടി കൃതകൃത്യരാകാമല്ലൊ" എന്നീ വിചാരവീചികളിൽ മുഴുകി അവർ മെല്ലെച്ചെന്നു ആ വൃദ്ധനെ പൎവ്വതശിഖരത്തിൽനിന്നു താഴെ ഇറക്കിവിട്ടു. അനന്തരം അംഗദൻ ആ പക്ഷിപ്രവരനോടിങ്ങിനെ പറഞ്ഞു. "ഋക്ഷരക്ഷസ്സെന്നു പേരായി പ്രതാപശാലിയായ ഒരു വാനരേന്ദ്രനുണ്ടായിരുന്നു. ഹേ! പക്ഷിശ്രേഷ്ഠ! ധൎമ്മിഷ്ഠനും എൻെറ പിതാമഹനുമായ ആ വാനരപുംഗവൻെറ രണ്ടു പുത്രന്മാരാണ് പ്രമത്തബലരായ ബാലിസുഗ്രീവന്മാർ. ഇവരിൽ വിശ്രുതകൎമ്മാവും കപിരാജാവുമായിരുന്ന ബാലിയാണ് എൻെറ പിതാവു. ക്ഷോണീപതിയും ഇക്ഷ്വാകുകുലസംഭൂതരിൽ മഹാരഥനും ശ്രീമാനും ദശരഥപുത്രനുമായ രാമൻ ദണ്ഡകവനം പ്രാപിക്കയുണ്ടായി. പിതൃരാജ്ഞാനിരതനായ ആ ധാൎമ്മികൻ തൻെറ അനുജൻ ലക്ഷ്മണനോടും ഭാൎയ്യയായ സീതയോടുംകൂടെ ജനസ്ഥാനത്തു വസിക്കുമ്പോൾ ഒരുനാൾ രാക്ഷസപതിയായ രാവണൻ അദ്ദേഹത്തിൻെറ

പ്രാണവല്ലഭയെ ബലാൽ അപഹരിച്ചു. അപഹരിക്കപ്പെട്ട വൈദേഹിയെ ആ ആശരേശ്വരൻ പുഷ്പകമാൎഗ്ഗത്തൂടെ കൊണ്ടുപോകുന്നതു ശ്രീരാഘവന്റെ പിതൃമിത്രമായ ജടായു കണ്ടു. ഉടനെ ആ ഗൃദ്ധ്രപ്രവരൻ രാവണനോടെതൃത്തു. അവന്റെ രഥവും തല്ലിത്തകൎത്തു് ജടായു സീതയെത്തടഞ്ഞു. ഉഗ്രമായ സംഗരംനിമിത്തം പരിശ്രാന്തനായിഭവിച്ച ആ വൃദ്ധപക്ഷിയെ രക്ഷോവരൻ നിഷ്ഠുരണം നിഗ്രഹിച്ചു. അനന്തരം ശ്രീരാഘവനാൽ യഥാവിധി സംസ്കരിക്കപ്പെട്ടു് ആ ഗൃദ്ധ്രപുംഗവൻ ഉത്തമഗതിയെ പ്രാപിച്ചു. പിന്നീടു മഹാത്മാവായ എന്റെ പിതൃവ്യനും ശ്രീരാഘവനും അന്യോന്യം ആപ്തമിത്രങ്ങളായിഭവിച്ചു. അവർ തമ്മിലുണ്ടായ സഖ്യമനുസരിച്ചു ശ്രീരാഘവൻ സുഗ്രീവന്റെ ബദ്ധവൈരിയായ ബാലിയെ നിഗ്രഹിച്ചു. അനന്തരം സചിവോത്തമന്മാരോടുകൂടെ സുഗ്രീവൻ രാജ്യവും കയ്യേററു. ഇങ്ങിനെ ശ്രീരാഘവൻ സുഗ്രീവനെ വാനരരാജാവായി വാഴിച്ചശേഷം ആ വാനരോത്തമൻ സീതയെ തിരയേണ്ടതിന്നായി ബലശാലികളായ അസംഖ്യം വാനരന്മാരെ ദിക്കുകൾതോറും കല്പിച്ചയച്ചു. ആ ആജ്ഞയനുസരിച്ചു പുറപ്പെട്ടവരിൽ ചിലരാണു് ഞങ്ങൾ. ഞങ്ങൾ പല സ്ഥലങ്ങളും തിരഞ്ഞുകഴിഞ്ഞു. എന്നാൽ രാത്രികാലത്തിൽ സൂൎയ്യപ്രകാശമെന്നപോലെ സീത ഒരിടത്തും ഞങ്ങൾക്കു ദൃശ്യയായില്ല. ദണ്ഡകവനവും മുഴുവൻ ഞങ്ങൾ ശ്രദ്ധയോടെ പരിശോധിച്ചു. യാതൊരു വിവരവും കിട്ടാതെ ഒടുവിൽ ഞങ്ങൾക്കു തപസ്വിനിയായ സ്വയംപ്രഭ വസിക്കുന്ന ഗുഹയിൽ ചെന്നുകേറുവാൻ ഇടയായി. മയൻ തന്റെ മായാശക്തിയാൽ നിൎമ്മിച്ചിട്ടുള്ള ആ ബിലം മുഴുവൻ ഞങ്ങൾ ദേവിയെ തിരഞ്ഞുംകൊണ്ടു നടന്നു. ഇങ്ങിനെ കാലംപോയതറിഞ്ഞില്ല. സുഗ്രീവൻ ഞങ്ങൾക്കു കല്പിച്ചുതന്നിരുന്ന അവധി മുഴുവൻ കഴിഞ്ഞു. കപിരാജന്റെ ആജ്ഞക്കു ഭംഗംവരുത്തുകയാൽ ഭീതി മുഴുത്തു ഞങ്ങൾ പ്രായോപവേശത്തിന്നൊരുമ്പെട്ടതാണു്. രാമലക്ഷ്മണന്മാരും സുഗ്രീവനും ക്രുദ്ധിച്ചിരിക്കെ ഞങ്ങൾ അവിടെച്ചെന്നു ജീവിച്ചിരിക്കുന്നതെങ്ങിനെ?

# സഗ്ഗം-58

ത്യക്തജീവിതരായ വാനരന്മാരുടെ ഈ ദീനവാക്കുകൾ കേട്ട സമ്പാതി തന്റെ സഹോദരനെച്ചിന്തിച്ച കണ്ണുനീർ പൊഴിച്ചു. അനന്തരം മഹാസ്വനനായ ആ ഖഗേശ്വരൻ വാനരന്മാരോടി ങ്ങിനെ പറഞ്ഞു. "ജടായു ബലശാലിയായ രാവണനാൽ യുദ്ധത്തിൽ ഹനിക്കപ്പെട്ടുവെന്നു നിങ്ങൾ പ്രസ്താവിച്ചുവല്ലൊ. ഹേ! വാനരന്മാരെ! ആ പക്ഷിപ്രവരൻ എന്റെ സഹോദരനാണ്. വൃദ്ധത്വവും അപക്ഷത്വവും നിമിത്തം എല്ലാം കേട്ട സഹിച്ചിരിക്കയല്ലാതെ ആ രാക്ഷസനോട്ട പക വീട്ടുവാൻ എനിക്ക ശക്തിപോരാ. പണ്ടു വൃത്രവധകാലത്ത് പരസ്പരജയൈഷിണികളായ ഞങ്ങൾ ജ്വലിക്കുന്ന സൂര്യമണ്ഡലത്തെ ലക്ഷ്യമാക്കി ആകാശത്തിൽ വട്ടംചുററിയുംകൊണ്ട് ഊക്കോടെ പറന്നു. മദ്ധ്യാഹ്നമായപ്പോൾ ചൂട സഹിക്കവയ്യാതെ എന്റെ സഹോദരൻ നന്ന തളൎന്നു പോയി. ജടായുസ്സിന്റെ ഈ പരിതാപത്തെക്കണ്ടറിഞ്ഞ് ഭ്രാതൃസ്നേഹവിഹ്വലനായ ഞാൻ ഏത്രയും അനുകമ്പയോടുക്രൂടി സൂര്യാതപത്തിൽനിന്നും അവനെ എന്റെ ചിറകുകൾകൊണ്ടു മറച്ചു. ഹേ! കപിവീരരെ! ഇങ്ങിനെ ഞങ്ങൾ പറന്നുകൊണ്ടിരിക്കെ എന്റെ പക്ഷങ്ങൾ രണ്ടും സൂൎയ്യരശ്മിയിൽ ദഹിച്ച് ഞാൻ വിന്ധ്യങ്കൽ നിപതിച്ചു. അതുമുതൽക്ക ഞാൻ ഇവിടെത്തന്നെ പാൎത്തുപോരുന്നു. ജടായുവിന്റെ യാതൊരു വൃത്താന്തവും അറിവാൻ എനിക്കിതുവരെ സാധിച്ചിട്ടില്ല" ഈ വാക്കുകൾ കേട്ട മഹാപ്രാജ്ഞനും യുവരാജാവുമായ അംഗദൻ ഇപ്രകാരം പറഞ്ഞു. "ഹേ! ഖേചരേന്ദ്ര! നീ മഹാത്മാവായ ജടായുസ്സിന്റെ സഹോദരനാണൊ? എന്നാൽ നീ രാക്ഷസാധിപൻ വസിക്കുന്നതെവിടെയെന്നു പക്ഷെ അറിയുമായിരിക്കാം. അടുത്തൊ അകലത്തൊ എവിടെയാണെങ്കിലും വേണ്ടതില്ല; ദയവുചെയ്ത് ആ രാക്ഷസന്റെ പാൎപ്പിടം ഏതെന്നു നീ ഞങ്ങളോടു പറയുക" ഈ ഉക്തികൾ കേട്ട ജടായുസ്സിന്റെ പൂൎവ്വജനായ സമ്പാതി ആത്മാനുരൂപം

ഹിതവചനങ്ങൾ ഇങ്ങിനെ വചിച്ചു. "ഹേ! വാനരന്മാരെ! പക്ഷങ്ങൾ കരിഞ്ഞു് എൻെറ വീൎയ്യം മുഴുവൻ നശിച്ചുകഴിഞ്ഞു. എങ്കിലും ഞാൻ ശ്രീരാഘവന്നു വാക്കുകൊണ്ടു കഴിയുന്ന സാഹായ്യം ചെയ്യുന്നുണ്ടു്. വാരുണലോകം ഞാൻ അറിയുന്നു. വിഷ്ണുവിൻെറ ത്രൈവിക്രമങ്ങൾക്കും ഞാൻ സാക്ഷിയാണു്. മഹാസുരന്മാരും അമൃതമഥനംചെയ്തതും എനിക്കു നല്ലപോലെ നിശ്ചയമുണ്ടു്. രാമകാൎയ്യം ഞാൻ ആദ്യംതന്നെ ചെയ്യേണ്ടതായിരുന്നു. എന്തുചെയ്യാം. ജരകൊണ്ടു് എൻെറ തേജസ്സു മുഴുവൻ കെട്ടുപോയി. പ്രാണങ്ങളും ശിഥിലമായിരിക്കുന്നു. അതിനാൽ രാവണൻ സീതയെ അപഹരിച്ചുകൊണ്ടുപൊകുന്നതു് കണ്ണുകൊണ്ടു കണ്ടിട്ടും എനിക്കു ശ്രീരാഘവന്നു യാതൊരു സാഹായ്യവും ചെയ്വാൻ സാധിച്ചില്ല. രൂപസമ്പന്നയും സൎവ്വാഭരണവിഭൂഷിതയുമായ ഒരു തരുണിയെ ദുരാത്മാവായ രാവണൻ അപഹരിച്ചുകൊണ്ടുപോകുന്നതു ഞാൻ കാണുകയുണ്ടായി. ഹാ! രാമ! ഹാ! ഹാ! ലക്ഷ്മണ! എന്നിങ്ങിനെ വിളിച്ചു സുന്ദരാപാംഗിയായ അവൾ കേണുകൊണ്ടിരുന്നു. രാക്ഷസൻെറ കൈയിൽ അകപ്പെട്ടു തുടിച്ചുകൊണ്ടിരുന്ന അവളുടെ ആഭരണങ്ങൾ താഴെ പതിച്ചിരുന്നു. അവൾ ധരിച്ചിരുന്ന പട്ടുവസ്ത്രം കാററിൽ അലച്ചു് പൎവ്വതത്തിന്മേൽ സൂൎയ്യരശ്മിപോലെയും മേഘത്തിന്മേൽ മിന്നൽപോലെയും ആ രാക്ഷസശരീരത്തിൽ പ്രകാശിച്ചുകൊണ്ടിരുന്നു. രാമ, ലക്ഷ്മണ എന്നിങ്ങിനെ ആൎത്തു വിലപിച്ചിരുന്നതുകൊണ്ടു് അവൾ സീതതന്നെയായിരിക്കുമെന്നു ഞാൻ ഇപ്പോൾ അനുമാനിക്കുന്നു. ആ രാക്ഷസാധമൻെറ പാൎപ്പിടം എവിടെയാണെന്നു ഞാൻ പറയാം. കേട്ടുകൊൾവിൻ: വിശ്രവസിൻെറ പുത്രനും സാക്ഷാൽ വൈശ്രവണൻെറ ഭ്രാതാവുമായ രാവണനാണു് അവൻ. അവൻ വസിക്കുന്നതു ലങ്കാനഗരത്തിലാണു്. വിശ്വകൎമ്മാവിനാൽ നിൎമ്മിക്കപ്പെട്ടിട്ടുള്ള ഈ നഗരം ഇവിടെനിന്നു നൂറുകാതം വഴിയകലെ സമുദ്രമദ്ധ്യത്തിലാണു് സ്ഥിതിചെയ്യുന്നതു്. ജാംബൂനദമയങ്ങളായ തോരണങ്ങൾ, കാഞ്ചനംകൊണ്ടു കെട്ടപ്പെട്ടിട്ടുള്ള കട്ടിമങ്ങൾ, ആ

ദിത്യരശ്മിപോലെ അത്യന്തം ശോഭയുള്ളതും മഹത്തരമായതുമായ പുറമതിലുകൾ എന്നിവകൊണ്ട് ഈ നഗരം സുമനോഹരം വിളങ്ങുന്നു. ദിവ്യപട്ടാംബരം ധരിച്ചിട്ടുള്ളവളും അതിദീനയുമായ വൈദേഹി രാക്ഷസികളാൽ കാത്തുരക്ഷിക്കപ്പെട്ടുംകൊണ്ട് രാവണാന്തഃപുരത്തിൽ വസിക്കുന്നുണ്ട്. സാഗരവാരിയാൽ ചുററപ്പെട്ടിരിക്കുന്ന ആ ദ്വീപിൽ ചെന്നാൽ ജനകജയായ സീതയെ നിങ്ങൾക്കു കാണാം. ഇവിടെനിന്നു നേരെ തെക്കു നൂറുകാതം അപ്പുറത്തുള്ള ലങ്കയിലേക്കു നിങ്ങൾ വേഗം ചെല്ലുവിൻ. രാവണനേയും നിങ്ങൾക്കവിടെ കാണാം. പുറപ്പെട്ടുകൊള്ളുക. നിശ്ചയമായും നിങ്ങൾക്കു സീതയെ കണ്ടു തിരിച്ചുപോരാം. ഇതെല്ലാം ഞാൻ എന്റെ ദിവ്യചക്ഷുസ്സുകൊണ്ടു കാണുന്നു. ഭൂമിയോടടുത്ത് എത്രയും താണുകിടക്കുന്ന ആദ്യപന്ഥാവ് ധാന്യാദികൾ തിന്നുപജീവിക്കുന്ന പ്രാണികൾക്കു സഞ്ചരിപ്പാനുള്ളതാണ്. അതിന്നു തൊട്ടുമേലെയുള്ള പന്ഥാവിൽക്കൂടെ ബലിഭോക്താവായ കാകനും വൃക്ഷഫലങ്ങൾ തിന്നുപജീവിക്കുന്ന മററു പക്ഷികളും പറക്കുന്നു. അതിന്നും മേലെയുള്ള പന്ഥാവിൽക്കൂടെ ക്രൌഞ്ചങ്ങൾ, കുരരങ്ങൾ മുതലായവ സഞ്ചരിക്കുന്നു. അവയ്ക്കും മേലെ ശ്യേനങ്ങൾ പറക്കുന്നു. അതിലും ഉയൎന്നുള്ള അഞ്ചാമത്തെ പന്ഥാവു ഗൃദ്ധ്രങ്ങൾക്കു സഞ്ചരിപ്പാനുള്ളതാണ്. ബലവീൎയ്യത്തോടുകൂടിയവയും രൂപയൌവനസമ്പന്നങ്ങളുമായ അരയന്നങ്ങൾ അതിന്നും മേലെ ആറാമത്തെ പന്ഥാവിൽക്കൂടെ ചരിക്കുന്നു. എല്ലാററിന്നും മേലെ അത്യന്തം ഉയരമുള്ള ഏഴാമത്തെ പന്ഥാവിൽക്കൂടെ വൈനതേയന്നു മാത്രമെ സഞ്ചരിപ്പാൻ കഴികയുള്ളു. ഹേ! പ്ലവഗവൎയ്യരെ! ഞാൻ ആ വൈനതേയന്റെ വംശത്തിൽ പെട്ടവനാണ്. ഇവിടെ ഇരുന്നുകൊണ്ടുതന്നെ എനിക്കു രാവണനേയും ജാനകിയേയും കാണ്മാൻ കഴിയും. ഗരുഡന്നുള്ളതുപോലെത്തന്നെ ദിവ്യചക്ഷുൎബ്ബലം എനിക്കും ഉണ്ട്. ആഹാരവീൎയ്യത്താൽ സ്വതവെതന്നെ നൂറുകാതംവരെ കാഴ്ചയുള്ളവരാണ് ഞങ്ങൾ. പ്രകൃത്യാ ഈശ്വരൻ ഞങ്ങൾക്ക് ഇര കല്പിച്ചിട്ടുള്ളതും അകലെയാണ്.

പാദമൂലത്തിങ്കൽ ഇര കല്പിച്ചിട്ടുള്ളത് കക്കടങ്ങൾകൊണ്ട്. ഈ ലവണസമുദ്രം കടക്കുവാനുള്ള ഉപായം നിങ്ങൾ വേഗം കണ്ടുപിടിക്കുവിൻ. വൈദേഹിയെക്കണ്ടു കാൎയ്യം സാധിച്ച് നിങ്ങൾക്കു തിരിച്ചുപോരാം. മാംസഭക്ഷകനായ ആ രാക്ഷസൻ എന്റെ സോദരനോടു ചെയ്ത ക്രിയക്കു ഞാൻ പ്രതിക്രിയ ചെയ്യുവെന്നും വരുമല്ലൊ. ദയവുചെയ്തു നിങ്ങൾ എന്നെ കടൽത്തീരത്തു കൊണ്ടുപോയി വിടുവിൻ. സ്വൎഗ്ഗം പ്രാപിച്ചിരിക്കുന്ന മഹാത്മാവായ എന്റെ ഭ്രാതാവിന്നു ഞാൻ ഉദകം നൽകട്ടെ" സമ്പാതിയുടെ ഈ വാക്കുകൾ കേട്ട് മഹാതേജസ്വികളായ ആ വാനരന്മാർ ദഗ്ദ്ധപക്ഷനായ അവനെ നദീനദപതിയായ സാഗരതീരത്തിൽ കൊണ്ടുവിട്ടു. ഉദകാദികൎമ്മാനന്തരം അവർ അവനെ എടുത്തു വീണ്ടും യഥാസ്ഥാനം പ്രാപിപ്പിക്കുകയും ചെയ്തു. ഇങ്ങിനെ ജനകജയുടെ വൃത്താന്തം അറിവാൻ ഇടവന്നവരായ ആ വാനരന്മാർ സൎവ്വരും ഹൃദയം കളിൎത്തു പുളകത്താൽ ആവൃതരായി.

---

## സൎഗ്ഗം-59

---

സമ്പാതിയുടെ സുധാമധുരങ്ങളായ ഈ ഭാഷിതങ്ങൾ കേട്ടു ഏററവും സന്തോഷിച്ച് ജാംബവൽപ്രമുഖന്മാരായ വാനരന്മാർ സസംഭ്രമം ഇങ്ങിനെ വചിച്ചു. "സീത എവിടെ ഉണ്ട്. ആ സാദ്ധ്വിയെ അപഹരിച്ചതാർ? എന്നീ വൃത്താന്തങ്ങളെല്ലാം ദയവു ചെയ്തു നീ ഞങ്ങളോടു പറയുക. വജ്രവേഗത്തോടുകൂടിയ രാമസായകങ്ങളുടേയും ലക്ഷ്മണബാണങ്ങളുടേയും ഭൂരിവിക്രമത്തെ ഓൎക്കാത്തതാരാണ്?" സീതാദേവിയുടെ വൃത്താന്തം അല്പമാത്രം കേട്ടവരായ ആ വാനരന്മാരെ ആശ്വസിപ്പിച്ചുംകൊണ്ടു സമ്പാതി പ്രീതിപുരസ്സരം വീണ്ടും ഇങ്ങിനെ വചിച്ചു. "ഹേ! വാനരശ്രേഷ്ഠരെ! ആയതലോചനയായ സീതയുടെ ഹരണത്തെപ്പററി എനിക്കറിവാനിടയായതെങ്ങിനെ, ആർ പറഞ്ഞു, എവിടെവെച്ചറിയുകിലും:

എന്നീ വൃത്താന്തങ്ങളെല്ലാം നിങ്ങൾ കേട്ടുകൊള്ളുവിൻ. പണ്ടൊ ർക്കൽ വൃദ്ധനായ ഞാൻ ക്ഷീണപ്രാണപരാക്രമനായി ആകാശ ത്തിൽനിന്നും ഈ വിന്ധ്യപർവ്വതത്തിങ്കൽ വീഴുകയുണ്ടായി. മഹ ത്തരമായ ഈ കഷ്ടദശയിൽ അകപ്പെട്ടു നന്ന പരിതപിക്കുന്ന എ ന്നെ സുപാൎശ്വനെന്ന പേരായ എന്റെ പുത്രൻ യഥാകാലം ഭക്ഷ ണംതന്ന പോററിവരുന്നു. ഗന്ധൎവ്വന്മാർ തീക്ഷ്ണകാമികളാണല്ലൊ. ഭുജംഗങ്ങൾ തീക്ഷ്ണകോപികളുമാണ്. മൃഗങ്ങളിൽ തീക്ഷ്ണം ഭയമാ ണ്. എന്നാൽ ഞങ്ങളിലൊ ക്ഷുത്താണ് തീക്ഷ്ണമായത്. ഒരു ദി വസം എനിക്കവേണ്ടി ഭക്ഷണം അന്വേഷിച്ചുപോയിരുന്ന എ ന്റെ പുത്രൻ അനാമിഷനായി സന്ധ്യാകാലത്തു തിരിച്ചുപോന്നു. ഇതു കണ്ടപ്പോൾ വൃദ്ധനും ക്ഷുൽപിപാസാദിപരിതപ്തനുമായ എനി ക്കു സഹിക്കവയ്യാതുള്ള ക്രോധം ഉണ്ടായി. പക്ഷിശ്രേഷ്ഠനായ ആ കുമാരനെ ഞാൻ കഠിനതരം ഭത്സിച്ചു. പ്രീതിവൎദ്ധനനായ അവൻ ആഹാരംകൂടാതെ തനിക്കു തിരിച്ചുപോരേണ്ടിവന്നതിനു ള്ള കാരണം വളരെ വണക്കത്തോടുകൂടെ ഇങ്ങിനെ പറഞ്ഞു. ഹേ! താത! ഞാൻ യഥാകാലം ഭക്ഷണം അന്വേഷിച്ചുംകൊണ്ട് ആകാ ശത്തിൽ പറന്നുചെന്നു. മഹേന്ദ്രപൎവ്വതദ്വാരത്തെ അടച്ചുനിന്ന് ഞാൻ ആകാശചാരികളുടെ മാൎഗ്ഗത്തെ നിരോധംചെയ്തു. സാഗ രാന്തരചാരികളായ സത്വങ്ങളുടെയും മാൎഗ്ഗത്തെ തടയേണമെന്നു ക രുതി ഞാൻ തലകുനിച്ചുംകൊണ്ടാണ് അവിടെ സ്ഥിതിചെയ്തത്. തത്സമയം ഭിന്നാഞ്ജനശൈലംപോലെ മഹാഭയങ്കരനായ ഒരുവൻ ആ വഴിയായിസ്സഞ്ചരിച്ച് എന്റെ സമീപം വന്നുചേൎന്നു. സൂ ൎയ്യോദയപ്രഭയോടുകൂടിയ ഒരു തരുണിയെ എടുത്തുംകൊണ്ടു പോ കയായിരുന്നു അവൻ. ഭക്ഷണാന്വേഷണത്തിൽ കൃതനിശ്ചിത നായ എന്നെക്കണ്ടു തനിക്കു വഴി വിട്ടുതരേണമെന്ന് അവൻ എ ന്നോടു വളരെ താഴ്മയോടെ പ്രാൎത്ഥിച്ചു. ഹേ! താത! സൌമ്യവാ ക്കുകൾ പറയുമ്പോൾ പകരം പ്രഹരമേല്പിക്കുന്നവൻ നീചരിൽ പോലും ദുല്ലഭമല്ലൊ. പിന്നെ എന്നെപ്പോലുള്ളവരുടെ കഥ പറ യേണമൊ. അവൻ അവിടെനിന്നും മറഞ്ഞ ഉടനെ വ്യോമചാ രികളും ഋഷിപുംഗവന്മാരും മററും എന്റെ അരികെ വന്ന് "ഹേ!

കുമാര! നീ ജീവിച്ചുവല്ലൊ. ഭാഗ്യംതന്നെ. ആ രാക്ഷസൻ ഒരുവിധം ഇവിടെ നിന്നുപോയതു് നിൻെറ കാലഗുണമാണു്" എന്നിങ്ങിനെ പറഞ്ഞു. ആ ഭയങ്കരൻ രാക്ഷസാധിപനായ രാവണനാണെന്നും ദാശരഥിയായ ശ്രീരാഘവൻെറ പത്നിയെ അവൻ അപഹരിച്ചുകൊണ്ടുപോകയാണെന്നും തത്സമയം എനിക്കു മനസ്സിലാക്കുവാൻ ഇട വന്നു. കിഴിഞ്ഞുകിടക്കുന്ന വസ്ത്രാഭരണങ്ങളോടും ചിന്നിച്ചിതറിയ കേശഭാരത്തോടുംകൂടി ശോകവേഗപരാജിതയായ അവൾ രാമലക്ഷ്മണന്മാരെ വിളിച്ചാൎത്തു കേണുകൊണ്ടിരുന്നു. ഹേ! താത! ഈ കാരണങ്ങൾകൊണ്ടെല്ലാമാണു് എനിക്കു തിരിച്ചുപോരുവാൻ കാലവിളംബം വന്നുപോയതു്." ഹേ! കപിശ്രേഷ്ഠരെ! ഈ വൃത്താന്തങ്ങളെല്ലാം കാലജ്ഞനായ എൻെറ പുത്രൻ സുപാൎശ്വൻ എന്നെ അറിയിക്കയുണ്ടായി. കാൎയ്യതത്വങ്ങൾ ഇന്ന വിധമാണെന്നു ഗ്രഹിച്ചിട്ടും തൻെറ പരാക്രമം പ്രദൎശിപ്പിപ്പാൻ അവന്നു ബുദ്ധിയുണ്ടായില്ല. പിന്നെ ഹീനപക്ഷനായ ഞാൻ പുറപ്പെട്ടാൽ എന്തൊരു കാൎയ്യമാണു് സാധിക്കുക. വാക്കുകൊണ്ടൊ ബുദ്ധികൊണ്ടൊ ദാശരഥിക്കുവേണ്ടി എന്തു ചെയ്യാനും ഞാൻ ഒരുക്കമാണു്. ശ്രീരാഘവൻെറ കാൎയ്യം എൻെറ കാൎയ്യമാണെന്നാണു് ഞാൻ വിചാരിക്കുന്നതു്. പൌരുഷം പ്രദൎശിപ്പിക്കേണ്ടുന്ന കാൎയ്യം മാത്രം നിങ്ങളിലാണിരിക്കുന്നതു്. കപീശ്വരനാൽ ആജ്ഞാപിക്കപ്പെട്ടിട്ടുള്ള നിങ്ങൾ മതിശ്രേഷ്ഠരും ബലശാലികളും മഹാപരാക്രമികളും ദേവന്മാൎക്കുപോലും ദുരാസദരുമാണു്. കങ്കപത്രങ്ങൾകൊണ്ടലങ്കരിക്കപ്പെട്ടിട്ടുള്ള രാമലക്ഷ്മണന്മാരുടെ നിശിതസായകങ്ങൾ മൂന്നു ലോകങ്ങളുടേയും നിഗ്രഹാനുഗ്രഹങ്ങൾക്കു മതിയായവയാണു്. ദശഗ്രീവൻ എത്രതന്നെ തേജോബലങ്ങളോടുകൂടിയവനായിരിക്കട്ടെ, അതിസമൎത്ഥന്മാരായ നിങ്ങൾക്കു ദുഷ്കരമായി ഒന്നുംതന്നെ ഇല്ല. ഹേ! കപിവീരരെ! അതിനാൽ കാലവിളംബനം ഒന്നുകൊണ്ടും അരുതു്. വേണ്ടതെന്തെന്നു വേഗം ചിന്തിച്ചു പ്രവൎത്തിക്കുവിൻ. നിങ്ങളെപ്പോലുള്ള ബുദ്ധിമാന്മാർ ഒരിക്കലും കാൎയ്യകാലങ്ങളിൽ അലസത കാട്ടാറില്ല."

---

# സൎഗ്ഗം-60

ഉദകാദികൎമ്മാനന്തരം സ്നാനംചെയ്തു് അദ്രിശിഖരത്തിൽ സ്ഥിതിചെയ്യുന്ന ആ ഗൃദ്ധ്രപുംഗവനെ വാനരന്മാർ ചുററിനിന്നു. തന്റെ സമീപം വന്നുനില്ക്കുന്ന അവരെക്കണ്ടു സമ്പാതി പ്രീതിവിശ്വാസങ്ങളോടുകൂടെ വീണ്ടും ഇങ്ങിനെ പറഞ്ഞു. "ഹേ! പ്ലവഗവീരരെ! നിങ്ങൾ എല്ലാവരും വളരെ ശ്രദ്ധയോടെ കേൾക്കുവിൻ! മിഥിലാത്മജയെപ്പററി എനിക്കറിവുള്ളതായ മററു വൃത്താന്തങ്ങളും ഞാൻ ഇതാ നിങ്ങളോടു വിസ്തരിച്ചുപറയുന്നു. സൂൎയ്യാതപത്താൽ പരിപീഡിതനായി സൎവ്വാംഗങ്ങളും വെന്തു് ഞാൻ ഈ വിന്ധ്യപൎവ്വതത്തിങ്കൽ പതിച്ചുവെന്നു നിങ്ങളോടു പറഞ്ഞുവല്ലൊ. ഈ സംഭവം കഴിഞ്ഞു് ആറു ദിവസത്തിന്നു ശേഷമെ എനിക്കു പ്രജ്ഞയുണ്ടായുള്ളു. ആദ്യം ഞാൻ കൺതുറന്നു ചുററും നോക്കിയപ്പോൾ മൂൎഛയിലെന്നപോലെതന്നെ എനിക്കു യാതൊന്നും കണ്ടറിവാൻ സാധിച്ചില്ല. ക്രമേണ സാഗരങ്ങൾ, സരിത്തുകൾ, ശൈലവനങ്ങൾ, സമുദ്രകൂലങ്ങൾ എന്നിവയെല്ലാം കണ്ടറിവാൻ എനിക്കു ശക്തിയുണ്ടായി. പ്രഹൃഷ്ടങ്ങളായ പക്ഷിഗണങ്ങളും മഹാഗ്രഹകളും ഉന്നതകൂടങ്ങളുംകൊണ്ടു നിറഞ്ഞു് ദക്ഷിണസമുദ്രതീരത്തിൽ സ്ഥിതിചെയ്യുന്ന വിന്ധ്യപൎവ്വതമാണിതു് എന്ന ബോധവും എനിക്കുണ്ടായി. സുരന്മാരാൽപോലും സുപൂജിതമായ ഒരു പുണ്യാശ്രമം ഇവിടെയുണ്ടു്. ഈ ആശ്രമത്തിങ്കലാണ് നിശാകരനെന്നു പേരായ മുനിപുംഗവൻ ഉഗ്രതപം ചെയ്തിരുന്നതു്. ഹേ! സുധാൎമ്മികരെ! ആ തപോധനൻ സ്വൎഗ്ഗംപ്രാപിച്ചിട്ടിപ്പോൾ എണ്ണായിരം സംവത്സരം കഴിഞ്ഞിരിക്കുന്നു. ആ മുനിശ്രേഷ്ഠനെക്കാണ്മാനുള്ള ആഗ്രഹത്തോടുകൂടെ ഞാൻ നന്നവിഷമപ്പെട്ടു് ഈ വിന്ധ്യഗിരിയുടെ ശിഖരത്തിൽനിന്നു മെല്ലെമെല്ലെ താഴത്തിറങ്ങി അതിതീക്ഷ്ണങ്ങളായ ദൎഭപ്പുല്ലുകൾകൊണ്ടു നിറഞ്ഞിരുന്ന ഇതിന്റെ അടിവാരത്തു ചെന്നു ചേൎന്നു. ഞാനും ജടായു

വും ഈ ഋഷിവൎയ്യനെ പലപ്പോഴും ചെന്നു കാണാറുണ്ടായിരുന്നു. ഈ മുനിപുംഗവന്റെ ആശ്രമപ്രദേശത്തിൽ സദാ സുഗന്ധവായു വീശുന്നു. പുഷ്പിക്കാത്തതോ കായ്ക്കാത്തതോ ആയി ഒരു വൃക്ഷവും അവിടെ ഇല്ല. ഈ ആശ്രമത്തിന്നു സമീപം ചെന്ന് ഭഗവാനായ നിശാകരനെ പ്രതീക്ഷിച്ചുംകൊണ്ടു ഞാൻ ഒരു തരുമൂലത്തിൽ ചെന്നിരുന്നു. ഇങ്ങിനെ ഇരിക്കെ കുറെ അകലെയായി ജ്വലിതതേജസ്വിയും അധൃഷ്യനുമായ ആ മുനിവൎയ്യൻ സ്നാനാനന്തരം തെക്കുനിന്നു വടക്കോട്ടേക്കു വരുന്നതു കണ്ടു. ഋക്ഷങ്ങൾ, വ്യാഘ്രങ്ങൾ, സിംഹങ്ങൾ, നാഗങ്ങൾ തുടങ്ങിയ ജീവികൾ ധാതാവെ ഭൂതങ്ങളെന്നപോലെ ആ മുനിപുംഗവനെ അനുഗമിച്ചുകൊണ്ടിരുന്നു. മഹർഷിപുംഗവൻ ആശ്രമത്തിൽ പ്രവേശിച്ചുവെന്നു കണ്ടപ്പോൾ അവ, രാജധാനിയിൽ പ്രവേശിച്ച രാജശ്രേഷ്ഠനെ വിട്ടുപോകുന്ന അമാത്യബലങ്ങളെപ്പോലെ തിരിച്ചുപോകയും ചെയ്തു. എന്നെക്കണ്ടിട്ടു മുനിവൎയ്യൻ തലയാട്ടിയുംകൊണ്ട് ആശ്രമത്തിൽ ചെന്നുകേറി. അല്പസമയത്തിന്നുള്ളിൽ തിരികെ വന്ന് എന്നോട്ട് ഇങ്ങിനെ കുശലപ്രശ്നങ്ങൾ ആരംഭിച്ചു. ഹേ! സൌമ്യ! നിന്റെ ഈ രോമവൈകല്യംനിമിത്തം നിന്നെക്കണ്ടിട്ട് ആള്യാ എനിക്കു മനസ്സിലായില്ല. നിന്റെ പക്ഷങ്ങളും ത്വക്കും അഗ്നിയിൽ ദഹിച്ചു വ്രണപ്പെട്ടതായി കാണുന്നുവല്ലൊ. വായുവേഗികളും കാമരൂപികളുമായ രണ്ടു ഗൃദ്ധ്രസഹോദരന്മാരെ ഞാൻ മുമ്പു തന്നെ അറിയും. അവരിൽ സമ്പാതിയല്ലെ ഭവാൻ. അങ്ങയുടെ അനുജന്റെ പേർ ജടായുസ്സെന്നു മാനുഷരൂപം ധരിച്ചു നിങ്ങൾ രണ്ടുപേരും എന്റെ ചരണങ്ങളിൽ വീണു കുമ്പിടുകയുണ്ടായിട്ടുണ്ട്. എന്തൊരു വ്യാധിയാണ് ഭവാനെ ഇപ്പോൾ ഈവിധം പീഡിപ്പിക്കുന്നത്. അങ്ങയുടെ പക്ഷങ്ങൾ അററുപോയതെങ്ങിനെ. അങ്ങയെ വല്ലവരും ഉപദ്രവിച്ചുവോ? എല്ലാം എന്നോടു വിസ്തരിച്ചു പറയുക.

---

# സൎഗ്ഗം-61

തദനന്തരം സമ്പാതി, അൎക്കനെ ലക്ഷ്യമാക്കിയുംകൊണ്ടു തങ്ങൾ ചെയ്ത അതിദാരുണവും ദുഷ്കരവുമായ സാഹസകൎമ്മത്തെപ്പററി ആ മുനിപുംഗവനോടിങ്ങിനെ പറഞ്ഞു. "ഹേ! ഭഗവൻ! വ്രണവ്യാകുലേന്ദ്രിയനും ലജ്ജിതനുമായ എനിക്കു മുഴവൻ വിസ്തരിച്ചുപറവാൻ ശക്തിപോരാ. ഞാനും ജടായുസ്സും മദാന്ധതയാൽ അന്യോന്യം മത്സരിച്ചു പരാക്രമം പരീക്ഷിക്കേണ്ടതിനായി ആകാശത്തിലേക്കയൎന്നുചെന്നു. കൈലാസശിഖരത്തിൽ വസിക്കുന്ന മുനിവൎയ്യന്മാരുടെ മുമ്പിൽവെച്ചു വീരവാദു പറഞ്ഞാണു് ഞങ്ങൾ പുറപ്പെട്ടതു്. സൂൎയ്യനെ ലക്ഷ്യമാക്കിയുംകൊണ്ടു് അസ്തഗിരിവരയ്ക്കും ഞങ്ങൾ അതിവാശിയോടെ പറന്നു. ഭൂമിയിലുള്ള ഓരോ നഗരവും ഓരോ രഥചക്രപ്രമാണമായി ഞങ്ങൾക്കു കാണപ്പെട്ടു. ചില സ്ഥലത്തുനിന്നു വാദിത്രകോലാഹലങ്ങൾ, മററുചില സ്ഥലത്തുനിന്നു ബ്രഹ്മഘോഷങ്ങൾ എന്നിവ കേട്ടുകൊണ്ടിരുന്നു. ചുകപ്പുവസ്ത്രം ധരിച്ചു പാട്ടുപാടിക്കൊണ്ടിരുന്ന അസംഖ്യം അംഗനമാരേയും ഞങ്ങൾ അവിടെനിന്നു കാണുകയുണ്ടായി. ഇങ്ങിനെ ഭൂമിയിൽ പലതും സന്ദൎശിച്ചുംകൊണ്ടു് ആദിത്യമാൎഗ്ഗത്തൂടെ ഞങ്ങൾ അതിതൂൎണ്ണം ചരിച്ചു. മഹാരണ്യങ്ങളെല്ലാം പുല്ലുമുളച്ചു കിടക്കുന്ന എത്രയോ ചെറിയ മൈതാനങ്ങൾപോലെ തോന്നിപ്പോയി. പൎവ്വതങ്ങളെല്ലാം ഭൂമിയിൽ അവിടവിടെ കിടക്കുന്ന ശിലാഖണ്ഡങ്ങൾപോലെ കാണപ്പെട്ടു. പുഴകൾ നൂലിഴകൾക്കു തുല്യം പ്രശോഭിച്ചു. ഹിമവാൻ, വിന്ധ്യൻ, മേരു തുടങ്ങിയ മഹാപൎവ്വതങ്ങൾ ജലാശയത്തിൽ കിടക്കുന്ന പാമ്പുകൾപോലെ ദൃശ്യമായി. ഈ കാഴ്ചകളെല്ലാം കണ്ടപ്പോൾ വിയൎപ്പും തളൎച്ചയും ബാധിച്ചു ഞങ്ങൾ അത്യന്തം ഖിന്നരായി. ദാരുണമായ മോഹവും മൂൎച്ഛയും തമസ്സും ഞങ്ങളെ അതിയായി പീഡിപ്പിച്ചു. യമാഗ്നിവരുണാശകൾ തിരിച്ചറിവാൻ കഴിയാതെയായി. ലോകം തന്നെയും യുഗാന്തവഹ്നിയിൽ വെന്തഴിഞ്ഞതുപോലെ തോന്നിത്തുടങ്ങി. ഹതമായ എന്റെ

ഹൃദയമാകട്ടെ ചക്ഷുരിന്ദ്രിയത്തിൽനിന്നും പിന്തിരിഞ്ഞു, വീണ്ടും നന്ന പ്രയത്നപ്പെട്ടു സൂൎയ്യനെ ദൎശിച്ചപ്പോൾ സൂൎയ്യമണ്ഡലം പൃഥ്വീപ്രമാണമായി വിളങ്ങുന്നതു കണ്ടു. കുറെനേരം കഴിഞ്ഞപ്പോൾ ജടായുസ്സ് ചൂടു സഹിക്കവയ്യാതെ മനസ്സുവിട്ടു താഴോട്ടു പതിച്ചു. ഇതു കണ്ടു ഞാൻ അതിവേഗം ചെന്ന് എന്റെ ചിറകുകൾകൊണ്ടു ജടായുവെ സൂൎയ്യരശ്മിയിൽനിന്നും മറച്ചു. അതിനാൽ അവൻ ദഹിച്ചുപോയില്ല. എന്നാൽ ഞാനാകട്ടെ—പ്രമാദംനിമിത്തം നിൎദ്ദഗ്ദ്ധപക്ഷനായി പെട്ടെന്നു താഴെ വീണു. ജടായുസ്സ് ജനസ്ഥാനത്തു വീണിരിക്കാമെന്നാണ് ഞാൻ ഊഹിക്കുന്നതു്. ജഡീകൃതനും ദഗ്ദ്ധപക്ഷനുമായ ഞാൻ പതിച്ചതു ഈ വിന്ധ്യപൎവ്വതത്തിങ്കലാണ്. രാജ്യവും ഭ്രാതാവും വേർപിരിഞ്ഞും പക്ഷഹീനനായി വീൎയ്യം മുഴുവൻ നശിച്ചും ഉള്ള ഞാൻ ഇനി ജീവിച്ചിരിക്കുന്നതെന്തിനു. ഈ ഗിരിശിഖരത്തിൽനിന്നു താഴെ പതിച്ചു പ്രാണൻ ത്യജിക്കട്ടയൊ."

## സൎഗ്ഗം-62

ഇപ്രകാരം ഞാൻ ആ മുനിപുംഗവനോട് എത്രയും വ്യസനത്തോടെ പറഞ്ഞു. അനന്തരം മഹാത്മാവായ ആ മഹൎഷിശ്രേഷ്ഠൻ അല്പനേരം ധ്യാനംചെയ്തുകൊണ്ട് എന്നെ ഇങ്ങിനെ സമാധാനിപ്പിച്ചു. "ഹേ! പക്ഷിപ്രവര! നിനക്കു പക്ഷങ്ങളും പ്രപക്ഷങ്ങളും വീണ്ടും ഉണ്ടായ്വരും. നശിച്ചുപോയ നിന്റെ നേത്രവും ബലവിക്രമങ്ങളും നിനക്കു തിരികെ സിദ്ധിക്കും. സുമഹത്തായ ഒരു സംഭവം പുരാണപ്രസിദ്ധമായിത്തീരുമെന്നു ഞാൻ മുമ്പുതന്നെ അറിഞ്ഞിട്ടുണ്ട്. എന്റെ തപശ്ശക്തിമൂലമാണ് എനിക്കതു ഗ്രഹിപ്പാൻ സാധിച്ചതു്. ഇക്ഷ്വാകുകുലസംജാതനായ ദശരഥരാജാവിന്ന് മഹാതേജസ്വിയായി രാമനെന്നു പേരായ ഒരു പുത്രൻ സംഭവിക്കും. സത്യപരാക്രമിയായ അദ്ദേഹം പിതൃനിയുക്തനായിട്ട് ഭ്രാതാവായ ലക്ഷ്മണനോടുകൂടെ മഹാരണ്യം പ്രാപിക്കും. സുരാസുരന്മാൎക്കുപോലും അവദ്ധ്യനായുള്ള രാവണനെന്ന രാക്ഷസേശ്വരൻ ജനസ്ഥാനത്തുവെച്ച് രാമമഹിഷിയായ സീതയെ അപഹരിക്കും. എത്രത

ന്നെ വിശിഷ്ടമായ കാമ്യഫലങ്ങളോ മററു ഭോജ്യപേയങ്ങളോ നല്കിയാലും മഹാഭാഗയായ ആ യശസ്വിനി ദുഃഖകാഠിന്യത്താൽ അവയൊന്നും ഭക്ഷിക്കയില്ല. അമരേശ്വരനായ വാസവൻ അവൾക്ക പരമാന്നത്തെ അറിഞ്ഞു ദാനംചെയ്യും. അമൃതപ്രായമായ ഏതൊരു പദാൎത്ഥംതന്നെ ദേവന്മാൎക്ക സുലഭ്യമല്ല. ആ അന്നം ഇന്ദ്രദത്തമാണെന്നു മനസ്സിലാക്കി അവൾ അതിനെ "ഇതു രാമന്നാണെ"ന്നു നിയമിച്ച് തന്റെ മുമ്പിൽ ഉരുട്ടിവെയ്ക്കും. ലക്ഷ്മണസഹിതനും പ്രബലവുമായ തന്റെ പ്രാണവല്ലഭൻ ജീവിച്ചിരിക്കുന്നുണ്ടെങ്കിലും ഇല്ല ദേവത്വം പ്രാപിച്ചിരിക്കുന്നുവെങ്കിലും ആ അന്നം രാമനുള്ളതാണെന്നു മൈഥിലി സങ്കല്പിക്കും. രാമദൂതന്മാരായ വാനരന്മാർ ദേവിയെ തിരഞ്ഞുംകൊണ്ട് ഈ മാൎഗ്ഗത്തൂടെ യാത്രചെയ്യും. ഹേ! പക്ഷിശ്രേഷ്ഠ! ആ അവസരത്തിൽ നീ അവരോട് ജാനകിയുടെ വൃത്താന്തം പറയുക. ആ കാലത്തെ പ്രതീക്ഷിച്ചിരിക്ക. അന്നു നിനക്ക ചിറകുകൾ ഉത്ഭവിക്കും. യാതൊരു കാരണംകൊണ്ടും നീ ഈ പ്രദേശം വിട്ടുപോകരുതു്. ഈവിധം വികൃതാംഗനായ നീ എവിടെപ്പോകാനാണ്. ഇപ്പോൾ നിന്നെ സപക്ഷനാക്കുവാൻ ഞാൻ ശക്തനല്ല. ഇവിടെത്തന്നെ പാൎത്തു നീ ലോകത്തിന്നു നന്മചെയ്യുക. ആ രാജപുത്രന്മാൎക്കും വേണ്ടുന്നതു നീ പ്രവൎത്തിക്ക. ബ്രാഹ്മണൎക്കും മുനിമാൎക്കും സുരന്മാൎക്കും ഏറ്റവും ഹിതമായ ഈ കൎമ്മത്തെ നീ അനുഷ്ഠിക്ക. ഭ്രാതാക്കളായ രാമലക്ഷ്മണന്മാരെ കാണ്മാൻ എനിക്കും ഇച്ഛയുണ്ടു. എങ്കിലും വളരെക്കാലമായി ഈ ലോകത്തിൽ വാസംചെയ്യുന്ന എനിക്ക് ഇനി ജീവിച്ചിരിക്കേണമെന്നു മോഹമില്ല."

---

## സൎഗ്ഗം-63

---

"വാക്യവിശാരദനായ ആ മുനിപുംഗവൻ എന്നോടിങ്ങിനെ ബഹുവിധം വചിച്ച് തന്റെ ആശ്രമത്തിലേക്ക തിരിച്ചു പോയി. അനന്തരം ഞാൻ മെല്ലെ മെല്ലെ പൎവ്വതശിഖരത്തിൽ കയറി ഭവാന്മാരുടെ ആഗമനത്തെ പ്രതീക്ഷിച്ചുംകൊണ്ട് ഇതാ വസിച്ചുപോ

രുന്നു. മുനിവാക്യത്തെ സദാ ധ്യാനിച്ചുതന്നെ ഞാൻ ഭവാന്മാരുടെ ആഗമനത്തെ കാത്തിരിക്കുന്നു. ഇങ്ങിനെ കുറെക്കാലം ചെന്നപ്പോൾ ഋഷിവയ്യനായ നിശാകരൻ സ്വർഗ്ഗംപ്രാപിച്ചു. ആ സംഭവത്തോടൊന്നിച്ചുതന്നെ എൻെറ ദുഃഖവും നിസ്സീമമാംവണ്ണം വൎദ്ധിച്ചു. വല്ലവിധവും ജീവൻകളഞ്ഞാലൊ എന്നുകൂടി ഞാൻ പലപ്പോഴും ചിന്തിച്ചിട്ടുണ്ട്. എങ്കിലും ഋഷിവാക്യസ്മരണ ഞാൻ അപ്പോഴെല്ലാം എൻെറ ഹൃദയത്തെ ഒരുവിധം അടക്കിവന്നു. "നീ പ്രാണനെ രക്ഷിക്കുക" എന്ന് ആ മഹാത്മാവ് എന്നോടു വളരെ പ്രാവശ്യം ബുദ്ധിയുപദേശിച്ചിട്ടുണ്ട്. ദീപ്തമായ അഗ്നിശിഖ തമസ്സിനെയെന്നപോലെ ആ ഉപദേശങ്ങളോരോന്നും എൻെറ തീവ്രതരമായ ദുഃഖത്തെ അപനയിച്ചു. ദുരാത്മാവായ രാവണൻെറ വീൎയ്യം അറിഞ്ഞിരുന്നിട്ടുംകൂടി മൈഥിലിയെ അവനിൽനിന്നും രക്ഷിക്കായ്കയാൽ ഞാൻ കുമാരനെ അതികഠിനം ശകാരിച്ചു. ദേവിയുടെ വിലാപങ്ങളെല്ലാം അവൻ കേൾക്കയുണ്ടായി. എങ്കിലും രാമലക്ഷ്മണന്മാൎക്കോ ദശരഥപ്രിയനായ എനിക്കൊ ഹിതത്തെ ചെയ്‌വാൻ അവന്നു ബുദ്ധിയുണ്ടായില്ലല്ലൊ." വനചാരികളായ ആ വാനരന്മാരോടു സമ്പാതി ഇങ്ങിനെ സംഭാഷണം ചെയ്തുകൊണ്ടിരിക്കെ പെട്ടെന്ന് അവന്നു പക്ഷങ്ങൾ ഉത്ഭവിച്ചു. അരുണച്ഛദങ്ങളോടുകൂടിയ ആ പക്ഷങ്ങൾ കണ്ട് ഹൎഷിതചിത്തനായ അവൻ വാനരന്മാരോടിങ്ങിനെ വചിച്ചു. "ഹേ! കപികുഞ്ജരന്മാരെ! ആദിത്യരശ്മിയിൽ ദഹിച്ചുപോയ എൻെറ ചിറകുകൾ അമിതതേജസ്വിയായ നിശാകരമുനിയുടെ പ്രഭാവം നിമിത്തം ഇതാ വീണ്ടും ഉത്ഭവിച്ചിരിക്കുന്നു. നോക്കുവിൻ. യൌവനത്തിലെന്നപോലെ എൻെറ പ്രനഷ്ടങ്ങളായ പരാക്രമവും ബലപൌരുഷങ്ങളും ഇതാ എനിക്കു വീണ്ടുകിട്ടി. ഹേ! വീരപരാക്രമികളെ! എൻെറ ഈ പക്ഷലാഭം നിങ്ങളുടെ കാൎയ്യസിദ്ധിയെ സൂചിപ്പിക്കുന്നു. നിങ്ങൾ വേണ്ടുംവണ്ണം യത്നംചെയ്യുവിൻ. സീതയെ കണ്ടുകിട്ടും നിശ്ചയം" ഇപ്രകാരം പറഞ്ഞ് പതഗോത്തമനായ സമ്പാതി വീണ്ടുകിട്ടിയ തൻെറ പക്ഷവേഗവും മറവും പരീക്ഷിച്ചറിവാനുള്ള ജിജ്ഞാസയോടെ ഗിരിശൃംഗം വിട്ടു പറന്ന്

അന്തരിക്ഷം പ്രാപിച്ചു. സമ്പാതി പറഞ്ഞ ഈ വൃത്താന്തങ്ങളെല്ലാം കേട്ട ശാർദ്ദൂലപരാക്രമികളായ ആ വാനരന്മാർ സന്തുഷ്ടചിത്തത്തോടെ വിക്രമോന്മുഖരായിഭവിച്ചു. അനന്തരം പവനവേഗികളായ അവർ എത്രയും പൌരുഷത്തോടും ജയേച്ഛയോടുംകൂടെ വീണ്ടും ജനകസുതയെ തിരഞ്ഞു പുറപ്പെട്ടു.

---

# സർഗ്ഗം-64

---

ഗൃദ്ധ്രരാജനായ സമ്പാതിയുടെ വചനങ്ങൾ കേട്ട് സിംഹവിക്രമരായ ആ വാനരന്മാർ സംഹൃഷ്ടചിത്തരായി. സീതാദർശനോന്മുഖരായ അവർ അട്ടഹസിച്ചും ആർത്തുവിളിച്ചുംകൊണ്ട് രാവണമന്ദിരത്തെ ലക്ഷ്യമാക്കിപ്പുറപ്പെട്ടു. ഇങ്ങിനെ അതിതൂർണ്ണം സഞ്ചരിച്ച് ബലശാലികളായ അവർ വസുന്ധരപോലെ അനന്തമായി വ്യാപിച്ചുകിടക്കുന്ന ദക്ഷിണസമുദ്രത്തിൻെറ ഉത്തരകൂലത്തിൽ ചെന്നുചേൻ. ഊർമ്മിജാലങ്ങളാൽ അത്യന്തം ഭയങ്കരമായ ആ മഹാർണ്ണവത്തെയും അതിൽ വസിച്ചുപോരുന്ന അനന്തകോടി പ്രാണിവർഗ്ഗങ്ങളേയും കണ്ട് അവർ ഭയചകിതരായി. വികൃതരൂപികളായ അനേകായിരം സത്വങ്ങൾ ആ സമുദ്രജലത്തിൽ നീന്തിക്കളിച്ചുകൊണ്ടിരുന്നു. ചിലവ ബുഭുക്ഷയോടെ വായ് പിളൻ സഞ്ചരിച്ചുകൊണ്ടിരുന്നു. മററു ചിലവ വെള്ളത്തിന്മേൽ ഉറങ്ങിക്കിടന്നിരുന്നു. വൻമലപോലെ അലയടിച്ചുയൻകൊണ്ടിരുന്ന ആ ലവണാംഭസ്സിൻെറ അന്തർഭാഗത്തിൽനിന്നും അത്യഗാധത്തിൽ കിടക്കുന്ന പാതാളം മുഴുവൻ ഭീമഭയങ്കരന്മാരായ എത്രയോ ലക്ഷം ദാനവന്മാരാൽ സങ്കുലമായിരുന്നു. ഉഗ്രദാരുണമായ ഈ കാഴ്ചകളെല്ലാം കണ്ട് സർവ്വവാനരന്മാരും ഭയാശങ്കയാൽ നന്ന വിഷമിച്ചു. തത്സമയം മഹാബലനും മതിമാനുമായ ബാലിപുത്രൻ ഭയാർത്തരായ അവരെയെല്ലാം ആശ്വസിപ്പിച്ചുംകൊണ്ട് കാലോചിതം ഇങ്ങിനെ അരുളിചെയ്തു. "ഹേ! കപിപ്രവീരരെ! നിങ്ങൾ ഒട്ടും വിഷാദിക്കരുത്. ക്രോധം സർപ്പബാലനെന്നപോലെ വിഷാദം

നിങ്ങൾക്കു നാശകാരണമാണു്. പൌരുഷം പ്രകടിപ്പിക്കേണ്ടുന്ന അവസരത്തിൽ വിഷാദത്തിന്നു വശംവദരാകയോ! അപ്രകാരമുള്ളവന്റെ തേജസ്സ് അവനെ വിട്ടുമാറുന്നു. കാൎയ്യസിദ്ധിയിൽ അവൻ അപജയപ്പെട്ടുപോകയും ചെയ്യുന്നു." ഇങ്ങിനെ ആ വാനരന്മാർ സംസാരിച്ചുകൊണ്ടിരിക്കെ രജനിയും ആഗതയായി. ഉഷസ്സിങ്കൽ ജാംബവാൻതുടങ്ങിയ വൃദ്ധന്മാരും മററും നിറഞ്ഞ വാനരസഭയിൽവെച്ച് അംഗദൻ കാൎയ്യസിദ്ധിക്കുവേണ്ടുന്ന ചിന്തകൾ വീണ്ടും ആരംഭിച്ചു. അമരന്മാരാൽ ചുററപ്പെട്ട അമരനായകനെപ്പോലെ അംഗദൻ ആ വാനരവാഹിനിക്കിടയിൽ ശോഭിച്ചു. ബാലിപുത്രനായ അംഗദനേയും ആഞ്ജനേയനേയും ഒഴിച്ച് മററൊരു നേതാവിൻകീഴിൽ ആ വാനരസേന ഇങ്ങിനെ വഴങ്ങിനില്ക്കും! അനന്തരം അരിന്ദമനും ശ്രീമാനുമായ അംഗദൻ വാനരവൃദ്ധന്മാരേയും മററും അഭിനന്ദിച്ചുകൊണ്ട് അൎത്ഥവത്തായ വാക്കുകൾ ഇപ്രകാരം വചിച്ചു. "ഹേ! വാനരന്മാരെ! ഭയങ്കരമായ ഈ കടൽ ചാടിക്കടപ്പാൻ സാമൎത്ഥ്യമുള്ളൊരു മഹാത്മാവ് നമ്മുടെ കൂട്ടത്തിൽ ആരാണുള്ളതു്? അരിന്ദമനായ സുഗ്രീവനെ സത്യസന്ധനാക്കിത്തീൎക്കുവാൻ ആരാണ് ശക്തനായവൻ? നൂറു യോജന ദൂരം ഒരേ ചാട്ടത്തിൽ ചാടുവാൻ തക്ക സമൎത്ഥൻ നമ്മുടെ സംഘത്തിൽ ആരുണ്ടു? സൎവ്വ വാനരന്മാരെയും ഈ മഹാഭയത്തിൽനിന്നു മോചിക്കുവാൻ ത്രാണിയുള്ളവൻ ആരാണ്? നിങ്ങളിൽ ആരുടെ പ്രഭാവംനിമിത്തം കാൎയ്യസിദ്ധിയോടെ തിരിച്ചുചെന്നു് നമുക്കു പുത്രദാരങ്ങളെക്കണ്ടു സുഖിച്ചിരിപ്പാൻ സംഗതിയാകും? ആരുടെ പ്രസാദംനിമിത്തം ബലശാലികളായ രാമലക്ഷ്മണന്മാരെയും സുഗ്രീവനേയും ചെന്നുകണ്ടു് നമുക്കു കൃതാൎത്ഥരാകാം? ഈ പെരുങ്കടൽ കടപ്പാൻ തക്ക ശക്തൻ നമ്മുടെ സംഘത്തിലുണ്ടെങ്കിൽ അവൻ ശീഘ്രം മുന്നോട്ടു വന്നു് നമുക്കെല്ലാവൎക്കും അഭയം നല്കട്ടെ." അംഗദന്റെ ഈ ഭാഷിതങ്ങൾ കേട്ടു് സൎവ്വ വാനരന്മാരും സ്തംഭിച്ചുനിന്നതല്ലാതെ ഒരു വാക്കുപോലും ആരും ഉരിയാടിയില്ല. ഇതു കണ്ടു് അംഗദൻ വീണ്ടും ഇങ്ങിനെ പറഞ്ഞു.

"ഹേ! കപിവീരരെ! നിങ്ങളെല്ലാവരും ഒരുപോലെ മഹാശക്തരും ദൃഢപരാക്രമികളും ശ്ലാഘ്യരുമാണ്. വംശമാഹാത്മ്യവും നിങ്ങൾക്കെല്ലാവൎക്കുമുണ്ട്. എവിടെസ്സഞ്ചരിപ്പാനും നിങ്ങൾക്ക തടസ്സമില്ല. ഏതുകാലത്തും സഞ്ചരിക്കയും ചെയ്യാം. അതിനാൽ ഹേ! കപിവരരെ! നിങ്ങൾ ഓരോരുത്തരും ഇത്ര ഇത്ര ദൂരം ചാടുവാൻ ശക്തരാണെന്ന് മുന്നോട്ടു വന്നു പറയുവിൻ."

## സൎഗ്ഗം-65

അംഗദൻെറ ഈ വാക്കുകൾ കേട്ടു വാനരന്മാരിൽ ഓരോരുത്തരും മുന്നോട്ടു വന്നു താന്താൻ ഇത്രയിത്ര ദൂരം ചാടുവാൻ ശക്തനാണെന്നു വ്യക്തമായി പറഞ്ഞു. ഗജൻ "ഞാൻ പത്തു യോജന ചാടാ"മെന്നു വചിച്ചതു കേട്ടു ഗവയൻ ഇരുപതും, ശരഭൻ നാല്പതും, ഗന്ധമാദനൻ അമ്പതും യോജന ദൂരം ചാടുവാൻ ശക്തരാണെന്നും മൈന്ദൻ, മഹാതേജസ്വിയായ ദ്വിവിദൻ, സുഷേണൻ എന്നിവർ ക്രമമായി അറുപതും എഴുപതും എണ്പതും യോജന വഴി ചാടുവാൻ ശക്തരാണെന്നും വാശിയോടെ ഘോഷിച്ചു. അനന്തരം മഹാവൃദ്ധനായ ജാംബവാൻ മുന്നോട്ടു വന്ന് "ഹേ! കപിപ്രവീരരെ! പണ്ട് എൻെറ ഗതിക്കു വളരെ വേഗവും വിക്രമവും ഉണ്ടായിരുന്നു. പ്രായാധിക്യം നിമിത്തം ഞാൻ നന്ന വശംകെട്ടുകയാൽ ഇപ്പോൾ അവയെല്ലാം തീരെ അസ്തമിച്ചുപോയി. എങ്കിലും കാൎയ്യത്തിന്നു ഹാനി വരുത്തുകയും അരുതല്ലോ. കപീശ്വരൻെറയും ശ്രീരാഘവൻെറയും ആജ്ഞയല്ലെ. കാലഭേദം നിമിത്തം അധികം ദൂരം ചാടുവാൻ ശക്തനല്ലെങ്കിലും ഇപ്പോൾ എനിക്കു തൊണ്ണൂറു യോജന സംശയം കൂടാതെ ചാടാം. എൻെറ പരാക്രമം ഇതൊന്നുമല്ലായിരുന്നു. പണ്ടു മഹാബലിയുടെ യജ്ഞകാലത്ത് ത്രിവിക്രമനും സനാതനനുമായ മഹാവിഷ്ണുവിൻെറ ബൃഹത്കായത്തെപ്പോലും ഞാൻ പ്രദക്ഷിണം ചെയ്തിട്ടുണ്ട്. ഇപ്പോൾ വാൎദ്ധക്യം നിമിത്തം തീരെ അവശനായിത്തീൎന്നിരിക്കുന്നു. അതി

നാൽ തൊണ്ണൂറു യോജന വഴി ചാടുവാനെ എനിക്കിപ്പോൾ ശേഷിയുള്ളു. അതു നമ്മുടെ ഈ കാൎയ്യത്തിന്നു മതിയാകുന്നതുമല്ലല്ലൊ." എന്നു പ്രകാരം വചിച്ചു. ഈ അഭിപ്രായത്തെകേട്ട് യുവരാജാവായ അംഗദൻ മഹാപ്രാജ്ഞനായ ജാംബവാനെ എത്രയും അഭിനന്ദിച്ചുംകൊണ്ടിങ്ങിനെ പറഞ്ഞു. "ഹേ! ജാംബവൻ! എനിക്ക നൂറു യോജന ദൂരം ചാടുവാൻ സാധിക്കും. പക്ഷെ തിരിച്ചു പോരുവാൻ ശക്തനാകുമോ എന്നു ഞാൻ സംശയിക്കുന്നു." തദനന്തരം വാക്യവിശാരദനായ ജാംബവാൻ ബാലിപുത്രനായ അംഗദനോടിങ്ങിനെ പറഞ്ഞു. "ഹേ! ഹൎയ്യക്ഷഗണസത്തമ! അങ്ങയുടെ ഗതിവിക്രമംതന്നെ അങ്ങയുടെ മഹാശക്തിക്കു സാക്ഷ്യമാണ്. ശതയോജനയൊ അല്ല സഹസ്രയോജനയൊ അങ്ങോട്ടും ഇങ്ങോട്ടും ഒരുപോലെ ചാടുവാൻ അങ്ങുന്നു സമൎത്ഥനാണ്. എങ്കിലും അതു് അങ്ങയുടെ സ്ഥിതിക്കു യോഗ്യമല്ല. പ്രേഷകനായ സ്വാമി പ്രേഷ്യഭാവത്തിന്നൊരിക്കലും അൎഹനല്ല ഹേ! വാനരസത്തമ! പ്രേഷ്യഭാവം അനുഭവത്തിക്കേണ്ടതു ഞങ്ങളാണ്. ഹേ! പരന്തപ! ഞങ്ങൾക്കു സ്വാമിയും അങ്ങുന്നാണ്. ഞങ്ങളെ പാലിക്കേണ്ടതും ഭവാനത്രെ. എന്നുതന്നെയല്ല ഈ കാൎയ്യത്തിന്നു് ആണിവേർ ഭവാനാണ്. വേർ ഉണ്ടെങ്കിലെ പുഷ്പഫലങ്ങൾ അനുഭവിച്ചുകൂട്ടു. ഹേ! സത്യവിക്രമ! കാൎയ്യത്തിൻെറ ആണിവേർ കാത്തുരക്ഷിക്കേണ്ടതു കാൎയ്യജ്ഞന്മാരുടെ നയമല്ലെ. ഇതിൽ അങ്ങുന്നു കാൎയ്യസാധനവും ഞങ്ങൾ കാൎയ്യകാരണവുമാണ്. ഹേ! ബലശാലിൻ! ഭവാൻ ഞങ്ങളുടെ ഗുരുപുത്രനും ഞങ്ങൾക്കു ഗുരുവുമാണ്. ബുദ്ധിവിക്രമസമ്പന്നനായ അങ്ങയെ ആശ്രയിച്ച് ഞങ്ങൾ കാൎയ്യസാദ്ധ്യത്തിന്നു പ്രാപ്തന്മാരാണ്." ജാംബവാൻെറ ഈ വാക്കുകൾ കേട്ട് യുവരാജാവായ അംഗദൻ ഇപ്രകാരം പറഞ്ഞു. "ഹേ! വാനരപുംഗവ! ആരും പുറപ്പെടാതിരുന്നാൽ നമുക്കു പിന്നെത്തെ ഗതിയെന്ത്? പ്രായോപവേശമല്ലെ കപീശ്വരസന്നിധിയിൽ തിരികെ ചെന്നാൽ പ്രാണരക്ഷക്കു മാൎഗ്ഗമില്ല. കപീശ്വരൻ പ്രസാദിപ്പാനും കോപിപ്പാനും എളുപ്പമാണ്. തൻെറ ആജ്ഞയെ വ്യതി

ലംഘിച്ചുവന്നു കണ്ടാൽ അദ്ദേഹം കോപിക്കുമൊ ഇല്ലയൊ എന്നു സംശയിക്കേണ്ടതില്ല. നമുക്കു വിനാശംതന്നെയാണ് ഫലം. അതിനാൽ ഏതുവിധവും കാൎയ്യം സാധിക്കേണ്ടതിന്നുള്ള ഉപായമെന്തെന്ന് കാൎയ്യതത്വജ്ഞനായ അങ്ങുന്നുതന്നെ വിചിന്തനം ചെയ്യുക." പ്ലവഗപുംഗവനായ അംഗദൻെറ വാക്കുകൾക്ക് ജാംബവാൻ ഇങ്ങിനെ മറുവടി പറഞ്ഞു. "കാൎയ്യഹാനി വന്നുപോകുമെന്നു നിന്തിരുവടി ഒന്നുകൊണ്ടും സംശയിക്കേണ്ട. കാൎയ്യം സാധിപ്പാൻതക്ക സമൎത്ഥൻ നമ്മുടെ സംഘത്തിലുണ്ട്. ആരെന്നു ഞാൻ പറയാം." അനന്തരം ഹരിപ്രവീരനായ ജാംബവാൻ ആ വാനരസംഘത്തിന്നിടയിൽ മൌനം ആശ്രയിച്ചുംകൊണ്ടു നിന്നിരുന്ന ആഞ്ജനേയനെ നോക്കി ഇങ്ങിനെ വചിച്ചു.

## സൎഗ്ഗം-66

ഇങ്ങിനെ വിഷാദിച്ചു നില്ക്കുന്ന അനേക സഹസ്രം വാനരന്മാരെയും കണ്ടു ജാംബവാൻ ഹനുമാനോടിങ്ങിനെ വചിച്ചു. "ഹേ! കിശപ്രവര! ഹേ! ഹനൂമൻ! സൎവ്വശാസ്ത്രവിശാരദനായ അങ്ങുന്നുമാത്രം യാതൊന്നും ഉരിയാടാതെ ഈവിധം മൌനമായിരിക്കുന്നതെന്താണ്. തേജസ്സുകൊണ്ടും ബലപൌരുഷങ്ങൾകൊണ്ടും ഭവാൻ സുഗ്രീവനൊ രാമലക്ഷ്മണന്മാൎക്കൊ തുല്യനാണ്. കാശ്യപപുത്രനും ഗരുത്മാനെന്നു പ്രഖ്യാതനുമായി ഒരു ഖഗശ്രേഷ്ഠനുണ്ട്. അവൻ മഹാ ശക്തനാണ്. വൈനതേയനെന്നു സുപ്രസിദ്ധനും മഹാവേഗിയും മഹാ യശസ്വിയുമായ അവൻ അൎണ്ണവത്തിൽനിന്നു പാമ്പുകളെയും മററും റാഞ്ചിക്കൊണ്ടുപോകുന്ന അവസരത്തിൽ ഞാൻ പലപ്പോഴും അവൻെറ പക്ഷവേഗം കണ്ടിട്ടുണ്ട്. അവൻെറ പക്ഷപരാക്രമത്തിന്നു തുല്യമാണ് അങ്ങയുടെ ഭുജവിക്രമം. ബലംകൊണ്ടും തേജസ്സുകൊണ്ടും ഭവാൻ അവന്നു സമനാണ്. ഹേ! ഹനൂമൻ! ഉൽകൃഷ്ടകീൎത്തിമതിയും ചാരുസൎവ്വാംഗിയുമായ പുഞ്ജികസ്ഥലയെന്ന അപ്സരസ്ത്രീ ശാപംനിമിത്തം അഞ്ജനയെന്നു

വാനരിയായി ഭൂമിയിൽ ജനിച്ചു. കുഞ്ജരനെന്നു പ്രസിദ്ധനായ ഹരിപ്രവീരന്റെ പുത്രിയും മൂന്നു ലോകത്തിലും പ്രശസ്തിയുള്ളവളും കാമരൂപിണിയുമായ അവൾ കപിപുംഗവനായ കേസരിക്കു പത്നിയായി ഭവിച്ചു. ഒരിക്കൽ അവൾ രൂപയൌവനയുക്തയായ ഒരു മാനുഷസ്ത്രീയുടെ വേഷം ധരിച്ചു് വിശിഷ്ട മാല്യങ്ങളും ആഭരണങ്ങളും അണിഞ്ഞുംകൊണ്ടു് വൃഷ്കാലമേഘംപോലെ പ്രശോഭിച്ചുകൊണ്ടിരുന്ന ഒരു പർവ്വതശിഖരത്തിൽ സഞ്ചരിക്കയായിരുന്നു. ആ സമയം ആയതലോചനയായ അവൾ ഉടുത്തിരുന്ന പീതവും ചുകപ്പുകരയോടുകൂടിയതുമായ മനോഹരവസനത്തെ വായുഭഗവാൻ ഒന്നു മെല്ലെ അകററിവിട്ടു. ആ അവസരത്തിൽ ആ കോമളാംഗിയുടെ മൃദുവും വൃത്തമൊത്തവയുമായ ഊരുഭാഗങ്ങളും, പീനസ്തനങ്ങളും, വിരിഞ്ഞു ബൃഹത്തുക്കളായുള്ള നിതംബങ്ങളും, കൃശമായ മദ്ധ്യപ്രദേശവും, സുരുചിരമായ വദനവും കണ്ടു് മാരുതൻ കാമമോഹിതനായി. മന്മഥനാൽ സർവ്വാംഗപീഡിതനായ അവനാകട്ടെ, വിഗതചേതനനായി പെട്ടെന്നു തന്റെ ദീർഘബാഹുക്കൾകൊണ്ടു് ശുഭശീലയായ ആ മഞ്ജുളഗാത്രിയെ ഗാഢഗാഢം കെട്ടിപ്പുണർന്നു. പെട്ടെന്നുണ്ടായ ഭയസംഭ്രാന്തിയോടെ സ്തംഭിച്ചുനിന്നു് ശുഭചരിതയായ ആ വാനരി ഉടൻ അവനോടിങ്ങിനെ വചിച്ചു. "എന്റെ ചാരിത്രത്തെ നശിപ്പിപ്പാൻ ഒരുമ്പെട്ടുവന്ന നീ ആരാണു്?" മംഗലശീലയായ അഞ്ജനയുടെ ഈ വചസ്സുകൾ കേട്ടു മാരുതി ഇപ്രകാരം പ്രതിവചിച്ചു. "ഹേ! ചാരുനിതംബിനി! ഹേ! സുഭഗേ! നീ ഒട്ടും ഭയപ്പെടേണ്ട. നിനക്കു ഞാൻ ഒരു ദ്രോഹവും ചെയ്യുന്നില്ല. ഹൃദയപൂർവ്വകമായ അനുരാഗംനിമിത്തം ഹേ! കോമളെ! നിന്നെ ഞാൻ പുണർന്നുപോയി. വീര്യവാനും ബുദ്ധിസമ്പന്നനുമായ ഒരു പുത്രൻ നിന്നിലുത്ഭവിക്കും. അവൻ മഹാശക്തനും തേജസ്വിയും അമിതപരാക്രമിയുമായിരിക്കും. ചാട്ടത്തിലും ഓട്ടത്തിലും അവൻ എനിക്കു സമനാകും." വായുദേവന്റെ ഈ വചനങ്ങൾ കേട്ടപ്പോൾ ഹേ! ഹനൂമൻ! നിന്റെ ജനനി സന്തുഷ്ടയായി. അനന്തരം ശുഭഗാത്രിയായ അവൾ നിന്നെ പ്രസവിച്ചു. മഹാഗുഹയിൽ കിടന്നു

രോദനംചെയ്യുന്ന ശിശുവായ നീ ഉദിച്ചുയരുന്ന സൂൎയ്യബിംബത്തെ കണ്ടു് വനത്തിൽ കാച്ചുനിൽക്കുന്ന ഒരു ഫലമാണെന്നു കരുതി അതിനെ കൈവശപ്പെടുത്തേണ്ടതിന്നു് ആകാശത്തിലോട്ടു കുതിച്ചു ചാടി. ഹേ! മഹാകപേ! ആ ചാട്ടത്തിൽ നീ മുന്നൂറു യോജന ദൂരം ഒരേവഴിയായി ഉല്പതിച്ചു. എന്നിട്ടും ജ്വലിക്കുന്ന സൂൎയ്യകിരണം നിമിത്തം നിനക്കു യാതൊരു ശല്യവും ഉണ്ടായില്ല. അന്തരിക്ഷത്തിൽ ഇത്രയും ദൂരം അതിവേഗം ഉല്പതിച്ചുചെന്ന നിന്നെക്കണ്ടു് മഹേന്ദ്രനായ ശക്രൻ നന്ന ക്രുദ്ധിച്ചു. അവൻ തന്റെ വജ്രായുധത്തെ നിന്റെ നേക്കു ശക്തിയോടെ എയ്തുവിട്ടു. ആ നിശിതായുധമേററു് നീ ഗിരിശിഖരത്തിൽ ചെന്നുവീണു. നിന്റെ ഇടത്തെ ഹനു അല്പം ഭഗ്നമാകയും ചെയ്തു. ഹേ! ഹനുമൻ! അന്നുമുതല്ക്കാണു് നിനക്കു് ഈ പേർ സിദ്ധിച്ചതു്. നിന്നെ ഈവിധം എയ്തുവീഴ്ത്തിയതു കണ്ടു് നിന്റെ പിതാവായ പ്രഭഞ്ജനൻ ഭൃശതരം ക്രുദ്ധിച്ചു. ലോകത്രയത്തിലും വായു വീശാതായി. മൂന്നു ലോകവും ഇങ്ങിനെ ഒരുപോലെ ക്ഷോഭിച്ചിരിക്കുന്നതു കണ്ടു സുരന്മാർ സംഭ്രമിച്ചു. അവർ സുസംക്രുദ്ധനായ വായുദേവനെ ഒരുവിധം പ്രസന്നനാക്കി. ഹേ! ഹനുമൻ! നിന്റെ പിതാവായ വായുദേവൻ നിന്നിൽ പ്രസാദിക്കുകയും ചെയ്തു. വജ്രമേററിട്ടുകൂടി യാതൊരു ഹാനിയും നിനക്കു സംഭവിച്ചില്ലെന്നുകണ്ടു ബ്രഹ്മാവും നിന്നിൽ സന്തുഷ്ടനായി. സമരത്തിൽ ഒരുകാലവും ശസ്ത്രംകൊണ്ടു മരണം സംഭവിക്കയില്ലെന്നു് അദ്ദേഹം നിനക്കൊരു വരവും ദാനംചെയ്തു. ഹേ! ആഞ്ജനേയ! നീ ഇച്ഛിക്കുമ്പോഴല്ലാതെ നിനക്കു മരണം ഉണ്ടാകയില്ലെന്നു മറെറാരു വരം സഹസ്രനേത്രനും പ്രീതിപുരസ്സരം നിനക്കു നൽകി. അങ്ങുന്നു വായുദേവന്റെ ഔരസപുത്രനും തേജസ്സുകൊണ്ടും വിക്രമംകൊണ്ടും അദ്ദേഹത്തിന്നു തുല്യനുമാണു്. ഹേ! മാരുതെ! അങ്ങയുടെ മാഹാത്മ്യം ഇപ്രകാരമെല്ലാമാണെന്നു ഞാൻ അറിയുന്നു. ലോകസംമാന്യമായ ഏതു മഹൽകൎമ്മവും ചെയ്വാൻ ഭവാൻ ശക്തനാണു്. പരാക്രമശാലിയായ പക്ഷിരാജൻ മററു പക്ഷികളെയെന്നപോലെ, അങ്ങുന്നിപ്പോൾ, വിഗതപ്രാണരും കണ്ണു

പരാക്രമികളുമായ ഞങ്ങളെ ത്രാണനം ചെയ്യുന്ന വിഷ്ണുവിന്റെ ത്രിവിക്രമത്തിൽ ശൈലവനങ്ങളോടുകൂടിയ ഈ പൃഥിവിയെ ഞാൻ ഇരുപത്തൊന്നുവട്ടം പ്രദക്ഷിണം ചെയ്തിട്ടുണ്ട്. ദേവശാസനയനുസരിച്ച് ഔഷധികൾ സംഭരിക്കേണ്ടതിന്നായി ഞാൻ ഭൂമി മുഴുവൻ വീണ്ടും ഒരിക്കൽക്കൂടി സഞ്ചരിക്കയുണ്ടായി. അന്ന് അമൃതം എടുക്കയാൽ എനിക്കു മഹാബലം സിദ്ധിച്ചു. ആ ഞാൻ ഇപ്പോൾ വാർദ്ധക്യം നിമിത്തം പരിഹീനപരാക്രമനായി ഭവിച്ചിരിക്കുന്നു. സർവ്വഗുണാന്വിതനായ അങ്ങുന്നുതന്നെയാണ് ഞങ്ങൾക്കിപ്പോൾ ആശ്രയം. അതിനാൽ ഹേ! പരാക്രമശാലിൻ! അങ്ങുന്നു വിജൃംഭണം ചെയ്യുക. ഈ വാനരസംഘം മുഴുവൻ അങ്ങയുടെ വീര്യപരാക്രമത്തെക്കാണ്മാൻ കൊതിച്ചുനില്ക്കുന്നു. ഹേ! ഹരിശാർദ്ദൂല! എഴുന്നേല്ക്കുക. ഈ മഹാർണ്ണവത്തെ ലംഘിക്കുക. സർവ്വഭൂതങ്ങളിലുംവെച്ചു പ്ലവനത്തിൽ അങ്ങുന്നുതന്നെയാണ് ബഹുമാന്യൻ. ഈ കപിസൈന്യം മുഴുവൻ ഇങ്ങിനെ വിഷണ്ണരായിരിക്കുന്നതു കണ്ടിട്ടും അങ്ങുന്ന് ഈവിധം ഉപേക്ഷ ചെയ്യുന്നതെന്താണ്? വിഷ്ണുവിന്റെ ത്രിവിക്രമമെന്നപോലെ നീ നിന്റെ പരാക്രമവും പ്രദർശിപ്പിക്കുക." വാക്യകോവിദനായ ജാംബവാന്റെ ഈ വചനങ്ങൾ കേട്ടു പവനാത്മജനും പ്രഖ്യാതവേഗിയുമായ ഹനുമാൻ വാനരപ്പട മുഴുവൻ സന്തോഷിക്കുമാറു തന്റെ ശരീരത്തെ വിജൃംഭണം ചെയ്തു.

---

## സർഗ്ഗം-67

---

വീര്യസമ്പന്നനും വാനരോത്തമനുമായ ഹനുമാൻ നൂറു യോജന ദൂരം ചാടുവാൻ തക്കവണ്ണം തന്റെ ശരീരത്തെ വിജൃംഭണം ചെയ്തു ക്രമപ്പെടുത്തിയതു കണ്ടു് സർവ്വ വാനരന്മാരും സന്തോഷഭരിതരായി. അവർ കൈക്കൂപ്പിനിന്നുംകൊണ്ടു മാരുതിയെ ബഹുവിധം സ്തുതിച്ചു. ആർപ്പുവിളികളാലും മററും അവർ തങ്ങളുടെ സീമാതീതമായ സന്തോഷത്തെയും വിസ്മയത്തെയും പ്രദർശിപ്പിച്ചു. ത്രിവിക്രമത്തിൽ മഹാവിഷ്ണുവെ പ്രജകളെന്നപോലെ സർവ്വ വാനര

ന്മാരും ഉത്സാഹഭാരത്തോടെ മാരുതിക്കു ചുററും വന്നുനിന്നു. സാശ്ചൎയ്യം അവർ ഹനൂമാനെ വീക്ഷിച്ചു. വൃദ്ധവാനരന്മാരാൽ സ്തുതിക്കപ്പെട്ട ബൃഹത്കായനും ബലശാലിയുമായ മാരുതിയാകട്ടെ, സഗൌരവം തൻെറ വാൽ ഒന്നു ചുററിവീശി മഹാബലത്തെ കൈക്കൊണ്ടു. തേജസ്സുകൊണ്ടു ജ്വലിക്കുന്ന ആ വാനരവീരൻെറ വിഗ്രഹം നിരുപമമായി ശോഭിച്ചു. ഗിരിഗഹ്വരത്തിൽ മഹാസിംഹമെന്നപോലെ വായുപുത്രനായ ഹനുമാൻ വീണ്ടും വീണ്ടും നീണ്ടുനിവൎന്നു തൻെറ ശരീരം ഏററവും വലുതാക്കി. ധീരനായ അവൻെറ മുഖം ചുട്ടുപഴുത്ത 'ഉല' പോലെയോ വിധൂമമായ ദീപ്താഗ്നിപോലെയോ ഉജ്ജ്വലിച്ചു. അനന്തരം സന്തോഷത്താൽ പുളകിതഗാത്രനായ ആഞ്ജനേയൻ ആ വൃദ്ധവാനരന്മാരുടെ മദ്ധ്യത്തിൽ നിന്നെഴുന്നേററ് അവരെ അഭിവാദ്യംചെയ്തുകൊണ്ടിങ്ങിനെ വചിച്ചു. "ഹേ! പ്ലവഗവൎയ്യരെ! മഹാബലവാനും അപ്രമേയനും ആകാശഗോചരനും പൎവ്വതശിഖരങ്ങളെ അടിച്ചുടയ്ക്കുന്നവനും ഹുതാശനസഖാവുമായ ഗന്ധവാഹനൻെറ ഔരസപുത്രനാണു ഞാൻ. ചാട്ടത്തിൽ എനിക്കു സമനായി ആരുമില്ല. ഉയൎന്ന് അംബരത്തോടുരസിനില്ക്കുന്ന അത്യുന്നതമായ ഈ മേരുപൎവ്വതത്തെപ്പോലും ഒരേ ചാട്ടത്തിൽ നൂറുവട്ടം ചുററുവാൻ എനിക്കു ശക്തിയുണ്ട്. സാഗരവാരിയെ ഭുജബലംകൊണ്ടു തള്ളിയേന്തിച്ച് അസംഖ്യം നദികളോടും ദ്വീപങ്ങളോടും ധരണീധരങ്ങളോടുംകൂടിയ ഈ ലോകത്തെ മുക്കിമുടിക്കുവാനും എനിക്കു പ്രയാസമില്ല. എൻെറ ഊരുവേഗം ഏല്ക്കുമ്പോൾ ഭയങ്കരനക്രങ്ങൾകൊണ്ടു നിറഞ്ഞ വരുണാലയവും കരകവിഞ്ഞൊഴുകിത്തുടങ്ങും. പന്നഗാശനനായ പക്ഷിരാജൻ പതംഗസമൂഹത്താൽ പരിവൃതനായി പുഷ്കരമാൎഗ്ഗത്തിൽ പറന്നുകൊണ്ടിരിക്കുന്ന അവസരത്തിൽപോലും എനിക്കവനെ അനേകപ്രാവശ്യം പ്രദക്ഷിണംചെയ്വാൻ സാദ്ധ്യമാണ്. ആകാശമദ്ധ്യഗതനായി തീവ്രരശ്മികളോടുകൂടെ ഉജ്ജ്വലിക്കുന്ന അംശുമാനെ അഭിഗമിപ്പാനും ഞാൻ ശക്തനാണ്. ഹേ! കപിവീരരെ! അതേവഴിയായി യാതൊരുദിക്കും സ്പൎശിക്കാതെ കുതിച്ചു ഭൂമിയിൽ തിരിച്ചെത്തുവാനും

എനിക്കു ശേഷിയുണ്ട്. ആകാശചാരികളായ ഭൂതങ്ങളോടെല്ലാം ഞാൻ എതൃക്കാം. സാഗരത്തെ ശോഷിപ്പിക്കാം. ഭൂമിയെപ്പിളക്കാം. എന്റെ ഗതിവേഗത്തിൽനിന്നുത്ഭവിക്കുന്ന വായുവേല്ക്കുമ്പോൾ പൎവ്വതങ്ങൾ പൊടിഞ്ഞുപോകും. മഹാൎണ്ണവം ഉല്പതിക്കും. വിവിധതരം പുഷ്പവല്ലികൾ, ഭൂരുഹങ്ങൾ എന്നിവയെല്ലാം എന്നോടൊന്നിച്ചുതന്നെ ആകാശത്തിലേക്കു തുള്ളിത്തെറിക്കും. അന്തരിക്ഷത്തിൽ എന്റെ പന്ഥാവു് സ്വാതിനക്ഷത്രത്തിന്റേതുപോലെ പ്രോജ്ജ്വലിക്കും. അതിവിപുലമായ ആകാശത്തിൽ ചരിക്കുന്നതൊ, ചാടുന്നതൊ, പറക്കുന്നതൊ ആയ ഒരു മഹാഭൂതംപോലെ നിങ്ങൾ എന്നെ വീക്ഷിക്കും. വമ്പിച്ച മേഘപംക്തി മഹാകാശത്തെ ഗ്രസിപ്പാൻ അടുക്കയാണെന്നപോലെ ഞാൻ നിങ്ങൾക്കു ദൃശ്യനാകും. എന്റെ ഗതിവേഗം മഹത്തരമായ ഘനപരമ്പരയേയും വിഭിന്നമാക്കും. പൎവ്വതത്തെ കുലുക്കും. കടൽ കലക്കും. ഇതിൽ നിങ്ങൾ ഒട്ടും സംശയിക്കേണ്ട. ശക്തികൊണ്ടു ഞാൻ വൈനതേയന്നോ മാരുതന്നോ സമനാണു്. എന്റെ ഗതിയെത്തുടരുവാൻ സുപൎണ്ണശ്രേഷ്ഠനായ ഗരുഡന്നോ മഹാവേഗിയായ മാരുതന്നോ അല്ലാതെ മററാൎക്കും ശക്യമല്ല. നിമേഷമാത്രംകൊണ്ടു ഞാൻ നിരാലംബമായ അംബരത്തിൽ ഘനങ്ങൾക്കിടയിൽ വിദ്യുത്തെന്നപോലെ കുതിച്ചെത്തുന്നതു നിങ്ങൾ കണ്ടുകൊൾക. ഈ മഹാൎണ്ണവം ലംഘനംചെയ്യുന്ന അവസരത്തിൽ എന്റെ രൂപം ത്രിവിക്രമത്തിൽ സനാതനനായ വിഷ്ണുവിന്റെ രൂപമെന്നപോലെ ഭയങ്കരമായിരിക്കും. ഹേ! കപിവീരരെ! നിങ്ങൾ മോദിപ്പിൻ! ഞാൻ വൈദേഹിയെ നിശ്ചയമായും കണ്ടെത്തും. ജ്ഞാനദൃഷ്ട്യാ ഞാൻ ഇവയെല്ലാം കാണുന്നു. എന്റെ മനോഗതി അതിന്നുതക്കതാണു്. വായുവേഗത്തോടോ ഗരുഡവേഗത്തോടോ കുതിച്ചു് അനേകയോജനദൂരം ചാടുവാൻ തക്ക ശക്തി എനിക്കിപ്പോൾ ഉണ്ടു്. വജ്രധരനായ വാസവനോടോ സ്വയംഭൂവായ ബ്രഹ്മാവോടോ എതിൎത്തു് അമൃതം ഹരിപ്പാനും എനിക്കു സാദ്ധ്യമാണു്. ലങ്കാനഗരത്തെ അടിയോടെ പുഴക്കിയെടുത്തു കൊണ്ടുവരുവാനും എനിക്കു് ഒട്ടും പ്ര

യാസമില്ല." എന്നിപ്പ്രകാരം ഉച്ചസ്വരത്തിൽ ഗജ്ജിക്കുന്ന ഹനൂമാനെക്കണ്ടു പ്രഹൃഷ്ടചിത്തരായ വാനരന്മാർ എവരും ആശ്ചയ്യ്യപൂവ്വം മിഴിച്ചുനിന്നു. സവ്വ വാനരന്മാരുടേയും ഹൃദയവ്യഥയകററുവാൻ തക്ക ശക്തിയുള്ള മാരുതിയുടെ ഈ വചനങ്ങൾ കേട്ട ജാംബവാൻ പ്രീതിപുരസ്സരം ഇങ്ങിനെ പറഞ്ഞു. "ഹേ! വായുസുത! ഹനൂമൻ! ബന്ധുജനങ്ങൾക്കു നേരിട്ടിട്ടുള്ള ഈ കഠിനദുഃഖത്തെ നീ പരിഹരിച്ചു. ശുഭമതികളായ കപിമുഖ്യന്മാരോടു ചേൎന്ന് ഈ മംഗളകൎമ്മത്തെ നീ അതിജവം നിവ്വഹിക്ക. മാമുനിമാരുടെയും ആചായ്യന്മാരുടെയും മററു വൃദ്ധന്മാരായ കീശപുംഗവന്മാരുടെയും അനുഗ്രഹത്തോടുകൂടി നീ മഹാൎണ്ണവത്തെ തരണംചെയ്യുക. നിന്റെ പ്രത്യാഗമനത്തെ കാത്തുംകൊണ്ടു ഞങ്ങൾ ഒററക്കാലിന്മേൽ ഇവിടത്തന്നെ നില്ക്കും. സവ്വ വാനരന്മാരുടെയും പ്രാണൻ നിന്നിലാണിരിക്കുന്നതു്." അനന്തരം ഹരിശാൎദ്ദൂലനായ മാരുതി ആ വാനരന്മാരെ നോക്കി ഇങ്ങിനെ അഭിവചിച്ചു. "ഹേ! കപിവീരരെ! എന്റെ ചാട്ടത്തിലുള്ള അമച്ചയെത്താങ്ങുവാൻ ഈ ഭൂമിക്കു് ഉറപ്പു പോരാ. വമ്പിച്ച പാറകളാൽ സംഘടിപ്പിക്കപ്പെട്ടിട്ടുള്ള ഈ മഹേന്ദ്രപവ്വതം വളരെ ഉറപ്പുള്ളതാണ്. അസംഖ്യം വൃക്ഷവൃന്ദങ്ങളാൽ സങ്കുലവും നാനാവിധ ധാതുക്കളാൽ പരിശോഭിതവുമായ ഈ പവ്വതശിഖരത്തിൽ ചെന്നു കയറാം. ശതയോജന ദൂരം ചാടുവാൻതക്കവണ്ണമുള്ള അമച്ചയോടെ ഞാൻ കാൽ ഊന്നി നില്ക്കുമ്പോൾ ആ മഹാശക്തിയെ പക്ഷെ ഈ പവ്വതവയ്യൻ താങ്ങുമായിരിക്കാം." എന്നിങ്ങിനെ പറഞ്ഞു മരുത്തിന്നു തുല്യം മഹാപരാക്രമിയും അരിവിമദ്ദനനുമായ ഹനൂമാൻ മഹേന്ദ്രശിഖരത്തിന്മേൽ പാഞ്ഞുകയറി. പുഷ്പിച്ചുനില്ക്കുന്ന നാനാദ്രുമങ്ങളാലും ലതകളാലും ആ പവ്വതമെങ്ങും രമ്യമായിരുന്നു. അസംഖ്യം മൃഗങ്ങൾ ഇളംപുല്ലുകൾ ക[illegible]ച്ചുംകൊണ്ടു് അവിടവിടെ നിന്നിരുന്നു. സിംഹശാൎദ്ദൂലങ്ങളും മത്തഗജങ്ങളും യഥേച്ഛം ചരിച്ചുകൊണ്ടിരുന്നു. മദിച്ച പക്ഷികൾ കൂജനങ്ങൾകൊണ്ടു് വനമാകെ മുഴക്കിക്കൊണ്ടിരുന്നു. ഒഴുക്കുകൾ ഇരച്ചുംകൊണ്ടു പ്രവഹിച്ചു. ഇങ്ങി

ടന്ന അനേകവിധമായി ശോഭിച്ചുകൊണ്ടിരുന്ന ഉന്നതശിഖരങ്ങളോടുകൂടിയ ആ മഹേന്ദ്രപൎവ്വതത്തിന്മേൽ ഭീമബലനും മഹേന്ദ്രതുല്യവിക്രമനുമായ മാരുതി മുന്നോട്ടും പിന്നോട്ടുമായി അല്പനേരം സഞ്ചരിച്ചു. കുതിച്ചുചാടുവാനുള്ള ഒരുക്കത്തോടുകൂടെ അവൻ തന്റെ അംഗങ്ങളെല്ലാം ഒതുക്കിപ്പിടിച്ചു ക്രമപ്പെടുത്തി. ആ മഹാപൎവ്വതത്തെ പാദതലംകൊണ്ടൊന്നമൎത്തിനിന്നുംകൊണ്ടു് തന്റെ മുഴുവൻശക്തിയും അവയവങ്ങളിൽ പ്രവേശിപ്പിച്ചു. ഉടൻ സിംഹേന്ദ്രനാൽ പീഡിക്കപ്പെട്ട മത്തദന്തിപോലെ പൎവ്വതമാകെ ഞെരിഞ്ഞു. ശിലകൾ തകൎന്നു. പൎവ്വതാന്തൎഭാഗത്തു നിന്നും ജലധാര പ്രവഹിച്ചു. മൃഗങ്ങൾ പേടിച്ചരണ്ടു. മാമരങ്ങൾ പ്രകമ്പനംചെയ്തു. പാനസംസക്തരായ നാഗഗന്ധൎവ്വന്മാരും വിദ്യാധരരും സ്ത്രീകളോടുകൂടെ പൎവ്വതത്തെ വിട്ടുമണ്ടി. പക്ഷികൾ നാലുദിക്കും പാഞ്ഞൊളിച്ചു. പെരുമ്പാമ്പുകൾ മാളങ്ങളിൽ ചെന്നുപററി. വൻപാറകൾ സ്ഥാനംവിട്ടിളകിവീണു. മാളങ്ങളിൽ നിന്നും ഉടൽ പകുതി പുറത്തു നീട്ടി ചീററി ഊതുന്ന മഹോരഗങ്ങൾ പൎവ്വതപാൎശ്വങ്ങളിൽ പതാകകൾപോലെ പരിലസിച്ചു. ത്രാസസംഭ്രാന്തിയോടെ മഹൎഷിമാർ മണ്ടിത്തിരിച്ചു. എല്ലാംകൊണ്ടും ആ മഹാഗിരി ഗതിയില്ലാതെ ഗഗനത്തിൽ അലയുന്ന ഒരു പാന്ഥനു തുല്യം ആകുലപ്പെട്ടു. മനോധൈൎയ്യത്തോടെ കുതിച്ചുചാടുവാൻ ഒരുങ്ങി പുറപ്പെട്ട മഹാമതിയും പരവീരഘാതിയുമായ ഹനുമാൻ ആദ്യം മനസ്സുകൊണ്ടു് ലങ്കയെ പ്രാപിച്ചു.

---

കിഷ്കിന്ധാകാണ്ഡം സമാപ്തം.

---

# വിൽപ്പാൻ തയ്യാർ

---

ഭാഷാഗദ്യരാമായണം :—

| | | | |
|---|---|---|---|
| കിഷ്കിന്ധാകാണ്ഡം | 1 | 0 | 0 |
| സുന്ദരകാണ്ഡം ഒന്നാം ഭാഗം | 0 | 12 | 0 |
| ടി രണ്ടാം ഭാഗം | 0 | 12 | 0 |

Manager,
Vani Vilasam Depot,
KOLLENGODE.

